
ഹജ്ജ്, ഉംറ, സിയാറത്ത്
സഈദ് ബ്ൻ അലി അൽ ഖഹ്ത്വാനി
വിവ:
മുഹമ്മദ് കൊടിയത്തൂർ
مرشد المعتمر والحاج والزائر
(باللغة المليبارية)
تأليف الفقير إلى الله تعالى
د. سعيد بن علي بن وهف القحطاني
ترجمة
محمد كودي طور
داعية بمركز توعية الجاليات بدبي
راجعه
عبد اللطيف بن علي كونجو
داعية بمكتب الجاليات بأم الدم
بالطائف
عبد الرزاق نيلي
مترجم بإدارة الجاليات بوزارة الشؤون
الإسلامية والأوقاف والدعوة والإرشاد
أشرف على مراجعة الترجمة وتصحيحها المؤلف

# ഹജ്ജ്, ഉംറ, സിയാറത്ത്

സഈദ് ബ്ൻ അലി അൽ ഖഹ്ത്വാനി

വിവ:

മുഹമ്മദ് കൊടിയത്തൂർ

# مرشد المعتمر والحاج والزائر

(باللغة المليبارية)

تأليف:

د/ سعيد بن علي بن وهف القحطاني

ترجمة:

محمد كودي طور

داعية بمركز توعية الجاليات بدبي

راجعه

عبداللطيف بن علي كونجو

داعية بمكتب الجاليات بأم الدم بالطائف

وعبدالرزاق نيلي

مترجم بإدارة الجاليات بوزارة الشؤون الإسلامية والأوقاف والدعوة والإرشاد

أشرف على مراجعة الترجمة وتصحيحها المؤلف

മനുഷ്യജീവിതത്തെ സംസ്കരിക്കുകയും നവജാതശിശുവിന്റെ വിമലതയിലേക്കുയർത്തുകയും ചെയ്യുന്ന അതുല്യമായ ആരാധനയാണ് ഹജ്ജ്. പാപിയായ അടിമക്ക് പശ്ചാത്തപിക്കാനും പടച്ചവന്റെ കാരുണ്യാനുഗ്രഹങ്ങൾക്ക് അർഹനായിത്തീരാനുമുള്ള അനർഘമായ അവസരമാണത്. 'മബ്റൂറായ ഹജ്ജിന് സ്വർഗ്ഗമല്ലാതെ പ്രതിഫലമില്ലെന്ന്' റസൂൽ തിരുമേനി(സ) പ്രസ്താവിച്ചിട്ടുണ്ട്.

എന്നാൽ എന്താണ് 'മബ്റൂറായ' ഹജ്ജ്? അതിന്റെ നിബന്ധനകൾ എന്തെല്ലാമാണ്? ഹജ്ജിനെക്കുറിച്ച് ജനങ്ങൾക്കിടയിൽ നിലനിൽക്കുന്ന ധാരണകളിൽ ശരിയേത്? ശരികേടേത്? ഇത്യാദി കാര്യങ്ങൾ നാം വ്യക്തമായി മനസ്സിലാക്കിയിരിക്കേണ്ടതുണ്ട്.

ഹജ്ജ്, ഉംറ, സിയാറത്ത് എന്നിവയുടെ ശ്രേഷ്ടതകളും മര്യാദകളും വിധിവിലക്കുകളും വിശുദ്ധ ഖുർആനിന്റേയും തിരുസുന്നത്തിന്റേയും വെളിച്ചത്തിൽ വ്യക്തമാക്കുകയെന്ന ലക്ഷ്യത്തോടെ ശൈഖ് സഈദു ബ്ൻ അലി ബ്ൻ വഹഫ് അൽഖഹ്താനി തയ്യാറാക്കിയ 'മുർശിദുൽ മുഅ്തമിരി വൽ ഹജ്ജി വസ്സാഇർ' എന്ന കൃതിയുടെ പരിഭാഷയാണിത്. ഗ്രന്ഥകാരന്റെ തന്നെ അൽ ഉംറ വൽ ഹജ്ജി വസ്സിയാറ എന്ന കൃതിയുടെ സംഗ്രഹമാണ് 'മുർശിദുൽ മുഅ്തമിരി വൽ ഹജ്ജി വസ്സാഇർ'.

പരിഭാഷയിൽ സൂക്ഷ്മത പുലർത്താൻ ശ്രമിച്ചിട്ടുണ്ടെങ്കിലും അശ്രദ്ധയോ അറിവുകുറവോ മൂലം സ്ഖലിതങ്ങൾ വന്നുചേർന്നിട്ടുണ്ടെങ്കിൽ സ്നേഹബുദ്ധ്യാ ചൂണ്ടിക്കാണിച്ചുതരണമെന്ന് അഭിജ്ഞരായ ആളുകളോടഭ്യർത്ഥിക്കുകയാണ്

ജോലിത്തിരക്കുകൾക്കിടയിൽ ഇതിന്റെ പകർപ്പ് വായിച്ച് ചില തിരുത്തുകൾ നിർദ്ദേശിച്ച ഷ. ഹുസൈൻ സലഫിയോട് കൃതജ്ഞതയുണ്ട്. അല്ലാഹു അദ്ദേഹത്തിന് തക്കതായ പ്രതിഫലം നൽകട്ടെ. ഇതൊരു സൽകർമ്മമായി അവൻ സ്വീകരിക്കുകയും വീഴ്ചകൾ പൊറുത്തുതരികയും ചെയ്യട്ടെ. ആമീൻ

- വിവ.

ولله علـــى النـــاس حج البيت من
استطاع اليه سبيلا. ومن كفر
فـــإن الله غني عـــن العـــالمين.
(آل عمران ٩٧)

(ഒന്ന്)

# ഹജ്ജിന്റെ അനിവാര്യത

ഇസ്ലാമിന്റെ പഞ്ചസ്തംഭങ്ങളിലൊന്നാണ് ഹജ്ജ്. ഖുർആൻകൊണ്ടും സുന്നത്തുകൊണ്ടും, ഇജ്മാഅ്കൊണ്ടും സ്ഥിരപ്പെട്ടതാണത് അല്ലാഹു പറയുന്നത് കാണുക:

﴿وَلِلَّهِ عَلَى ٱلنَّاسِ حِجُّ ٱلْبَيْتِ مَنِ ٱسْتَطَاعَ إِلَيْهِ سَبِيلًا وَمَن كَفَرَ فَإِنَّ ٱللَّهَ غَنِيٌّ عَنِ ٱلْعَٰلَمِينَ﴾ (1)

*"ആ മന്ദിരത്തിൽ എത്തിച്ചേരാൻ കഴിവുള്ള മനുഷ്യർ അതിലേക്ക് തീർത്ഥാടനം നടത്തൽ അവർക്ക് അല്ലാഹുവോടുള്ള ബാധ്യതയാകുന്നു. വല്ലവനും അവിശ്വസിക്കുന്നപക്ഷം അല്ലാഹു ലോകരിൽ ആരുടെയും ആശ്രയമില്ലാത്തവനാകുന്നു"* (1)

നബി (സ) പറയുന്നു.

*"ഇസ്ലാം അഞ്ചുതൂണുകളിലാണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നത് അല്ലാഹുവല്ലാതെ മറ്റൊരാരാധ്യനില്ലെന്നും മുഹമ്മദ് (സ) അല്ലാഹുവിന്റെ ദൂതനാണെന്നും സാക്ഷ്യംവഹിക്കുക, നമസ്കാരം കൃത്യമായിനിലനിർത്തുക, സകാത്തു നൽകുക, ഹജ്ജ് ചെയ്യുക, റമസാൻ മാസത്തിൽ വ്രതമനുഷ്ഠിക്കുക എന്നിവയാണവ"* (2)

മറ്റൊരു നബിവചനം കാണുക

*"ജനങ്ങളേ! അല്ലാഹു നിങ്ങൾക്ക് ഹജ്ജ് നിർബ്ബന്ധമാക്കിയിരിക്കുന്നു. അതിനാൽ നിങ്ങൾ ഹജ്ജ് നിർവ്വഹിക്കുക."* (3)

---

1. ഖുർആൻ 3/97
2. ബുഖാരി (ഫത്ഹുൽബാരി) 1/49, മുസ്ലിം 1/45
3. മുസ്ലിം 2/975

*"ഹജ്ജ് നിർവ്വഹിക്കാൻ കഴിവുള്ള എല്ലാവരും ജീവിതത്തിലൊരിക്കൽ അത് നിർവ്വഹിക്കണമെന്ന കാര്യത്തിൽ മുസ്ലിംസമുദായം ഏകീകരിച്ചിരിക്കുന്നു"* (4)

(രണ്ട്)

## ഉംറയുടെ അനിവാര്യത

ഹജ്ജ് നിർബ്ബന്ധമുള്ളവർക്ക് ഉംറയും നിർബ്ബന്ധമാണ് ഉമറുബ്നുൽ ഖത്താബ്(റ)വിൽ നിന്നുദ്ധരിക്കപ്പെടുന്ന നബിവചനത്തിൽ ജിബ്രീലിന്റെ ചോദ്യത്തിന് നബിതിരുമേനി നല്കിയ മറുപടിയിൽ ഇങ്ങനെ കാണാം

*"....അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും മുഹമ്മദ് (സ) അല്ലാഹുവിന്റെ ദൂതനാണെന്നും നീ സാക്ഷ്യംവഹിക്കുക, അഞ്ചുനേരത്തെ നമസ്കാരംനിലനിർത്തുക, സകാതുനൽകുക, ഹജ്ജും ഉംറയും നിർവ്വഹിക്കുക, ജനാബത്ത് ഉണ്ടായാൽ കുളിക്കുക, വുദു പൂർത്തീകരിക്കുക, റമസാനിൽ വ്രതമനുഷ്ഠിക്കുക"..* (5)

"ആയിശ (റ) (6) അബൂറസീൻ(റ) (7) ഇബ്നു ഉമർ (റ) (8) എന്നിവരിൽ നിന്ന് ഉദ്ധരിക്കപ്പെടുന്ന ഹദീസും ഇതിന്ന് തെളിവാണ്.



4. ഇബ്നുഖുദാമ – അൽമുഗ്നി – 5/6
5 ദാറുഖുത്നി (സനദ് സ്വഹീഹാണ്) 2/283 ബൈഹഖി 4/350
6 ഇബ്നുമാജ, ഇമാംഅഹ്മദ് (മുസ്നദ് 6/156) ഇത് സ്വഹീഹാണെന്ന് അൽബാനി പറഞ്ഞിട്ടുണ്ട്-സ്വഹീഹു ഇബ്നുമാജ 2/151
7 അൽബാനി സ്വഹീഹാണെന്ന് പറഞ്ഞിട്ടുണ്ട്. സ്വഹീഹുന്നസാഈ 2/556, സ്വഹീഹു അബീദാബൂദ് 1/341, സ്വഹീഹുഇബ്നുമാജ 2/152, സ്വഹീഹുതിർമിദി 1/275
8 ബുഖാരി ഫത്ഹുൽ ബാരി 3/597

(മൂന്ന്)

# ഹജ്ജിന്റെയും ഉംറയുടെയും ശർത്വുകൾ

ഹജ്ജും ഉംറയും നിർബന്ധമാകാനുള്ള ഉപാധികൾ അഞ്ചാകുന്നു: (9)

1. **മുസ്ലിമായിരിക്കുക**

അല്ലാഹു പറയുന്നു

﴿ إِنَّمَا ٱلْمُشْرِكُونَ نَجَسٌ فَلَا يَقْرَبُوا۟ ٱلْمَسْجِدَ ٱلْحَرَامَ بَعْدَ عَامِهِمْ هَـٰذَا ﴾

*"സത്യവിശ്വാസികളേ! ബഹുദൈവ വിശ്വാസികൾ അശുദ്ധർ തന്നെയാകുന്നു (10) അതിനാൽ, അവർ ഈ കൊല്ലത്തിനുശേഷം മസ്ജിദുൽഹറാമിനെ സമീപിക്കരുത്".* (11) *(വി.ഖു. 9/28)*

ബഹുദൈവവിശ്വാസികളുടെ ഹജ്ജ് ശരിയാവുകയില്ല. ശരിയാവാത്ത ഒരു കാര്യം അവർക്ക് നിർബന്ധമാവുകയില്ല. അബൂഹുറയ്റ(റ)യിൽനിന്ന് ഉദ്ധരിക്കപ്പെടുന്ന മറ്റൊരുഹദീസും ഇതിന്ന് തെളിവു നൽകുന്നുണ്ട്. (12)

2. **ബുദ്ധിയുണ്ടായിരിക്കുക**

ഭ്രാന്തന്ന് ഭ്രാന്ത് സുഖപ്പെടുന്നതുവരെ മറ്റു ആരാധനകളെപ്പോ

---

9 അൽമുഗ്നി - ഇബ്നുഖുദാമ 5/6 ശറഹുൽ ഉംദ ഫീ ബയാനി മനാസികിൽ ഹജ്ജി വൽ ഉംറ - ഇബ്നുതീമിയ (1/113) എന്നിവ കാണുക.

10 ബഹുദൈവവിശ്വാസികളുടെ ശരീരം അശുദ്ധമാണെന്നല്ല ഇതിന്റെ അർത്ഥം. അവരെ തൊട്ടുകൂടാ എന്നുമല്ല. മറിച്ച് അവിശ്വാസവും അധർമ്മവും മൂലം അവരുടെ മനസ്സും ആത്മാവും മലിനപ്പെട്ടിരിക്കുന്നുവെന്നാണ് - വിവ:

11 ഏകദൈവാരാധനക്കായി സ്ഥാപിതമായതാണ് മസ്ജിദുൽ ഹറാം. ഇടക്കാലത്ത് അവിടെ ബഹുദൈവാരാധനാസമ്പ്രദായങ്ങൾ കടന്നുകൂടി. റസൂലി(സ) ന്റെ മക്കാവിജയത്തോടെ വിഗ്രഹങ്ങൾ എടുത്തുനീക്കി മസ്ജിദുൽഹറാം ശുദ്ധീകരിക്കപ്പെടുകയും ബഹുദൈവാരാധകർക്ക് അവിടെ പ്രവേശനം നിരോധിക്കപ്പെടുകയും ചെയ്തു. - വിവ:

ലെത്തന്നെ ഹജ്ജും ഉംറയും നിർബ്ബന്ധമില്ല നബി (സ) പറയുന്നത് നോക്കുക

*"മൂന്ന് വിഭാഗങ്ങളിൽ നിന്ന് പേന ഉയർത്തപ്പെട്ടിരിക്കുന്നു. (അഥവാ - അവർ ശിക്ഷിക്കപ്പെടുകയില്ലെന്നർത്ഥം) (ഒന്ന്) ബോധം നഷ്ടപ്പെട്ട ഭ്രാന്തൻ ഭ്രാന്തിൽനിന്ന് തെളിയുന്നത്വരെ, (രണ്ട്) ഉറങ്ങിപ്പോയവൻ ഉണരുന്നതുവരെ,(മൂന്ന്) കുട്ടി പ്രായംതികയുന്നതു വരെ."* (13)

3. **പ്രായപൂർത്തിയാവുക:**

കുട്ടിക്ക് പ്രായം തികയുന്നതുവരെ ഹജ്ജ് നിർബ്ബന്ധമില്ലെന്ന് മേലെ ഉദ്ധരിച്ച ഹദീസിൽനിന്നുതന്നെ മനസ്സിലാക്കാം. അവൻ ഹജ്ജ് ചെയ്താൽ അത് സ്വീകരിക്കപ്പെടും. പക്ഷെ, അത് നിർബന്ധമായ ഹജ്ജായി പരിഗണിക്കപ്പെടുകയില്ല. ഇബ്നുഅബ്ബാസ് (റ)വിൽനിന്ന് ഉദ്ധരിക്കപ്പെടുന്ന ഒരു ഹദീസ് ഇതിന്ന് തെളിവാണ്:

*"ഒരു സ്ത്രീ നബി(സ)യുടെ അടുത്ത് ഒരു കുട്ടിയെ കൊണ്ടുവന്നു അതിന് ഹജ്ജുണ്ടോഎന്ന് ചോദിച്ചു. നബി(സ) പറഞ്ഞു: അതെ, നിനക്ക് പ്രതിഫലമുണ്ട്"* (14)

മറ്റൊരു നബിവചനം കാണുക:

*"ഒരുകുട്ടിഹജ്ജ് നിർവ്വഹിക്കുകയും പിന്നീട് അവന്ന് പ്രായംതികയുകയും ചെയ്താൽ അവന്ന് മറ്റൊരുഹജ്ജ്കൂടി നിർബ്ബ*

---

12 ബുഖാരി (ഫത്ഹ്) 3/483, മുസ്ലിം 2/982, ശറഹുമുസ്ലിം (നവവി) 9/115 എന്നിവ കാണുക

13 അബൂദാവൂദ്, നസാഈ തുടങ്ങിയ സുനനുകളും ഇമാം അഹ്മദും ഇത് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അൽബാനി ശരിവെച്ചിട്ടുമുണ്ട്. ഇർവാഉൽ ഗലീൽ 2/4-7 കാണുക

14. മുസ്ലിം 2/974 സാഇബുബ്നുയസീദ് (റ) പറയുന്നു "എനിക്ക് ഏഴ് വയസ്സ് പ്രായമായിരിക്കെ റസൂൽ (സ) യോടൊപ്പം എന്നെക്കൊണ്ട് ഹജ്ജ് നിർവ്വഹിക്കപ്പെടുകയുണ്ടായി". (ബുഖാരി ഫത്ഹുൽബാരി 4/71)

*ന്ധമാകുന്നു ഒരടിമ ഹജ്ജ് നിർവ്വഹിക്കുകയും പിന്നീട് അവൻ സ്വതന്ത്രനാവുകയും ചെയ്താൽ അവനും മറ്റൊരു ഹജ്ജ് നിർബ്ബന്ധമാകുന്നു''* (15)

**4. പൂർണ്ണസ്വതന്ത്രനായിരിക്കുക**

അടിമക്ക്ഹജ്ജ് നിർബ്ബന്ധമില്ല അടിമഹജ്ജ്ചെയ്താൽ അതുസാധുവാകും പക്ഷെ, അത് നിർബ്ബന്ധഹജ്ജായി പരിഗണിക്കപ്പെടുകയില്ല. ഇബ്നുഅബ്ബാസ്(റ) വിൽനിന്ന് ഉദ്ധരിക്കപ്പെട്ട മുൻഹദീസ് തന്നെയാണ് ഇതിന്നും തെളിവ്

**5 ഹജ്ജിന്നുള്ള ശേഷിയുണ്ടായിരിക്കുക**

ഹജ്ജ് നിർബ്ബന്ധമുള്ളത് ഹജ്ജ്ചെയ്യാൻ കഴിവുള്ളവർക്കു മാത്രമാണ്. ഖുർആനും നിരവധി നബിവചനങ്ങളും 'ഇജ്മാഉം'കൊണ്ട് സ്ഥിരപ്പെട്ട കാര്യമാണിത് (16) എന്നാൽ, ശേഷിയില്ലാതെ ഒരാൾ ഹജ്ജ് ചെയ്താൽ അത് സ്വീകരിക്കപ്പെടും. അവനെ സംബന്ധിച്ചേടത്തോളം അത് മതിയാവുകയും ചെയ്യും. (17) സ്ത്രീകൾക്ക് അവരോടൊപ്പം വിവാഹം നിഷിദ്ധമായ അടുത്ത ബന്ധുക്കളാരെങ്കിലും ഉണ്ടായിരിക്കണമെന്ന നിബന്ധനകൂടിയുണ്ട്. നബി(സ) പറയുകയുണ്ടായി:

*''വിവാഹം നിഷിദ്ധമായ ഒരു അടുത്തബന്ധു കൂടെയില്ലാതെ ഒരു പുരുഷനും ഒരു സ്ത്രീയും തനിച്ചിരിക്കാൻ പാടില്ല. വിവാഹം നിഷിദ്ധമായ ഒരു ബന്ധുവിന്റെ കൂടെയല്ലാതെ സ്ത്രീ യാത്ര ചെയ്യാൻ പാടില്ല'. ഇത് കേട്ട് ഒരാൾ ചോദിച്ചു: 'പ്രവാചകരെ' എന്റെ*

---

15 ശാഫിഈ, ബൈഹഖി, ഹാകിം മുതലായവർ ഉദ്ധരിച്ചത് ഇത് സ്വഹീഹാണെന്ന് ഹാഫിദ് ഇബ്നുഹജർ ഫത്ഹുൽബാരിയിൽ (4/71) പറയുന്നുണ്ട് ഇർവാഉൽഗലീൽ 4/156 ഉം നോക്കുക)

16 ശറഹുൽ ഉംദ 1/124

17 അള്വാഉൽ ബയാൻ - 5/75 - [illegible] - ഇബ്നുഖുദാമ 3/[illegible] ശറഹുൽ ഉംദ 1/124 - 130 [illegible] 2/187 എന്നിവ കാണുക

*ഭാര്യ ഹജ്ജിനുവേണ്ടി പുറപ്പെട്ടിരിക്കുകയാണ്. ഞാനാകട്ടെ ഇന്നാലിന്ന' യുദ്ധത്തിലേക്ക് രജിസ്റ്റർചെയ്യപ്പെട്ടുകഴിഞ്ഞിട്ടുമുണ്ട്. അപ്പോൾ നബി(സ) പറഞ്ഞു. താങ്കൾപോയി ഭാര്യയുടെ കൂടെ ഹജ്ജ് നിർവ്വഹിക്കുക്".* (18)

മേൽനിബന്ധനകൾ പൂർത്തിയായ ഏതൊരാളും എത്രയും വേഗം ഹജ്ജ് നിർവ്വഹിക്കേണ്ടതാണ്. ഒട്ടും അത് പിന്തിപ്പിക്കാൻ പാടില്ല. ഇബ്നു അബ്ബാസ് (റ) റിപ്പോർട്ടു ചെയ്യുന്ന ഒരു നബി വചനം ശ്രദ്ധിക്കുക.

*'നിങ്ങൾ (നിർബന്ധ)ഹജ്ജ് നിർവ്വഹിക്കാൻ ധൃതികാണിക്കുക. കാരണം, തനിക്ക് (ആസന്നഭാവിയിൽ) എന്താണ് സംഭവിക്കുകയെന്ന് ആർക്കും യാതൊരറിവുമില്ല.'* (19)

ഹജ്ജ് നിർവ്വഹിക്കുന്നതിൽ ധൃതികാണിക്കാനുള്ള ഈ കല്പന നിർബന്ധസ്വരത്തിലുള്ളതാണ് . (20)

അത്കൊണ്ടാണ് ഉമർ (റ) ഇപ്രകാരം പ്രസ്താവിച്ചത്: "വിവിധ നാടുകളിലേക്ക് (21) ആളെ പറഞ്ഞയച്ച് ഹജ്ജ് ചെയ്യാൻ ശേഷിയുണ്ടായിട്ടും അത്നിർവ്വഹിക്കാത്തവരെ തെരഞ്ഞുപിടിച്ചു അവർക്ക് 'ജിസ്യ' ചുമത്താൻ ഞാൻ ഉദ്ദേശിച്ചുപോയി. (കാരണം) അവർ മുസ്ലിംകളല്ല. അവർ മുസ്ലിംകളല്ല". (22)

---

18 ബുഖാരി (ഫത്ഹുൽബാരി) 6/143 മുസ്ലിം 3/978

19 അഹ്മദ് 1/14, അബൂദാവൂദ്, ഇബ്നുമാജ, ഹാകിം, മുതലായവർ ഉദ്ധരിച്ചത്. അൽബാനി - ഇർവാഉൽഗലീൽ 4/168 സ്വഹീഹ് അബീദാവൂദ് 1/325 സഹീഹുഇബ്നുമാജ 2/147 എന്നിവ കാണുക

20 ശറഹുൽ ഉംദ - ഇബ്നുതീമിയ 1/206 മജ്മൂഉൽ ഫതാവാ(ഹജ്ജ്) ഇബ്നുബാസ് 5 / 243 അൽമുഗ്നി - ഇബ്നുഖുദാമ - 5/36 അള്വാഉൽ ബയാൻ 5/125 എന്നിവ കാണുക

21 അന്നത്തെ ഇസ്ലാമിക ഭരണപ്രദേശങ്ങളിലേക്ക്. - വിവ

*"ഹജ്ജ് ചെയ്യാൻ കഴിവുണ്ടായിട്ടും ഹജ്ജ് നിർവ്വഹിക്കാതെ ഒരാൾ മരണപ്പെട്ടാൽ അവൻ ജൂതനോ ക്രൃസ്ത്യാനിയോ ആയി മരിച്ചുകൊള്ളട്ടെ* എന്ന് അദ്ദേഹം മൂന്നുതവണ ആവർത്തിച്ചു പറഞ്ഞതായി മറ്റൊരു റിപ്പോർട്ടിൽ കാണാം.(23)

ഉപര്യുക്തനിബന്ധനകൾ പൂർത്തീകരിക്കപ്പെട്ട ഏതൊരാൾക്കും ഹജ്ജ് നിർബ്ബന്ധമാണ്. സ്വന്തമായി ഹജ്ജ്നിർവ്വഹിക്കാൻ കഴിയുന്നവനാണെങ്കിൽ അവൻ തന്നെ അത് നിർവ്വഹിക്കേണ്ടതാണ്. സ്വന്തമായി നിർവ്വഹിക്കാൻ ശേഷിയില്ലാത്തവനാണെങ്കിൽ അതിൽ രണ്ടുകാര്യങ്ങൾ പരിശോധിക്കേണ്ടതുണ്ട്

i) താത്കാലികമായി വന്നുചേർന്ന അസൗകര്യമാണെങ്കിൽ- ഉദാഹരണത്തിന് - ഒരാൾക്ക് സുഖപ്പെടുമെന്ന് പ്രതീക്ഷയുള്ള ഒരുരോഗം പിടിപെട്ടുവെന്നിരിക്കട്ടെ എങ്കിൽ, അയാൾ തനിക്ക് സ്വന്തമായി ഹജ്ജ്നിർവ്വഹിക്കാൻ സാധിക്കുന്നത് വരെ കാത്തിരിക്കേണ്ടതാണ് എന്നാൽ, അതിനിടക്ക് അയാൾ മരണപ്പെട്ടുപോയാൽ അയാളുടെതായ ധനത്തിൽനിന്ന് അയാളുടെപേരിൽ ഹജ്ജ്നിർവ്വഹിക്കപ്പെടേണ്ടതാണ് ഹജ്ജ് പിന്തിപ്പിച്ചതിന്റെപേരിൽ അയാൾ കുറ്റക്കാരനാവുകയില്ല

ii) എന്നാൽ ഒരാൾക്ക് വന്നുപെട്ടത് തീരെ മാറാത്ത - സ്ഥായിയായ - അസൗകര്യമാണെങ്കിൽ [വാർധക്യമോ സുഖപ്പെടുമെന്ന് പ്രതീക്ഷിക്കപ്പെടാത്ത രോഗമോ പിടിപെട്ടുവെന്നിരിക്കട്ടെ. അതല്ലെങ്കിൽ വാഹനം കയറാൻ കഴിയാത്തവനായിത്തീർന്നു; എങ്കിൽ] അയാൾ തനിക്ക്വേണ്ടി ഹജ്ജും ഉംറയും നിർവ്വഹിക്കാൻ മറ്റൊരാളെ ചുമതലയേൽപ്പിക്കേണ്ടതാണ് (24)

---

22 സഈദുബ്നുമൻസൂർ തന്റെ സുനനിൽ രേഖപ്പെടുത്തിയത് ഇബ്നുഹജർ അത്തൽഖീസുൽഹബീറിൽ മൗഖൂഫായി ഉദ്ധരിച്ചത് 2/223

23 ബൈഹഖി-സുനനുൽകുബ്റാ - 4/334 ഇബ്നുഹജർ - അത്തൽഖീസുൽഹബീറിൽ മൗഖൂഫായി ഉദ്ധരിച്ചത് 2/223

(നാല്)

# ഹജ്ജിനും ഉംറക്കും ആളെ പകരമാക്കൽ

ഹജ്ജിന്റെയും ഉംറയുടെയും ശർത്വുകൾ പൂർണ്ണമായിരിക്കെ വാഹനം കയറാനോ വാഹനത്തിൽ ഉറച്ചിരിക്കാനോ മറ്റോ സാധിക്കാതെ വരികയും അത് തീരേ സുഖപ്പെടുമെന്ന് പ്രതീക്ഷയില്ലാതിരിക്കുകയും ചെയ്യുന്നപക്ഷം തനിക്കുവേണ്ടി ഹജ്ജും ഉംറയും നിർവ്വഹിക്കാൻ അവൻ മറ്റൊരാളെ ചുമതലയേൽപ്പിക്കേണ്ടത് അനിവാര്യമാണ്. (25) *ഖഥ്അമീ* വംശജയായ ഒരുസ്ത്രീയുടെ സംഭവത്തിൽ ഇബ്നു അബ്ബാസ് റിപ്പോർട്ട് ചെയ്യുന്ന ഹദീസ് ഇതിന് തെളിവാണ്. (26) അബൂറസീൻ ഉദ്ധരിക്കുന്ന ഹദീസും ഇതിന് തെളിവാണ്. (27)

ഹജ്ജ് നിർബ്ബന്ധമായിത്തീർന്ന ഒരാൾ അത് നിർവ്വഹിക്കാതെ മരണപ്പെട്ടാൽ അവന്റെ സ്വത്തിൽനിന്ന് എടുത്ത് അവന്റെ പേരിൽ മറ്റൊരാൾ ഹജ്ജും ഉംറയും നിർവ്വഹിക്കേണ്ടതാണ്. (28) സിനാനുബ്നുഅബ്ദില്ലാഹിൽജുഹനിയുടെ സംഭവത്തിൽ ഇബ്നു അബ്ബാസ്(റ) ഉദ്ധരിക്കുന്ന നബിവചനമാണ് ഇതിന് തെളിവ്. (29)

---

24 അള്വാഉൽ ബയാൻ 5/93, 98 അൽമുഗ്നി - ഇബ്നുഖുദാമ - 5 /19,22 ശറഹുൽ ഉംദ - ഇബ്നുതീമിയ 1/183 - അൽമൻഹജ്‌ലിമുരീദിൽ ഹജ്ജി വൽ ഉംറ - ഇബ്നുഉഥൈമീൻ പേ 52 എന്നിവ കാണുക

25 അൽമുഗ്നി - ഇബ്നുഖുദാമ - വാ 5 പേ 19 ശറഹുൽ ഉംദ - ഇബ്നുതീമിയ 1/133, 183 എന്നിവ കാണുക.

26. ബുഖാരി (ഫത്ഹുൽബാരി) 3/378, മുസ്‌ലിം 2/973

27 അൽബാനിയുടെ സ്വഹീഹുന്നസാഈ 2/556, സ്വഹീഹുഅബീദാവൂദ് 1/341, സ്വഹീഹുൽ[illegible] 2/152 [illegible] എന്നിവ നോക്കുക.

മറ്റൊരാൾക്ക് വേണ്ടി ഹജ്ജ്നിർവ്വഹിക്കുന്നവൻ ആദ്യം തനിക്ക്വേണ്ടി ഹജ്ജ് നിർവ്വഹിച്ചിരിക്കണം. ഇബ്നുഅബ്ബാസ് (റ) ഉദ്ധരിക്കുന്ന ഒരു നബിവചനമാണിതിന് തെളിവ്.

*``ഒരാൾ ഇങ്ങനെ പറയുന്നതായി നബി(സ) കേൾക്കാനിടയായി:*

*`ലബ്ബൈക എൻ ശിബ്രിമ'.* (30)

*ഇത് കേട്ട് നബി (സ) അദ്ദേഹത്തോട് ചോദിച്ചു:*

*``ആരാണ് ഈ ശിബ്രിമ'?*

*അദ്ദേഹം പറഞ്ഞു. ``എന്റെ സഹോദരൻ - ഒരു ബന്ധു''*

*നബി(സ) ചോദിച്ചു:*

*'താങ്കൾ തനിക്ക്വേണ്ടി സ്വയം ഹജ്ജ് നിർവ്വഹിച്ചിട്ടുണ്ടോ?''*

*``ഇല്ല''- അയാൾ പറഞ്ഞു.*

*അപ്പോൾ നബി(സ) പറഞ്ഞു: 'എങ്കിൽ ആദ്യം താങ്കൾ തനിക്ക്വേണ്ടി ഹജ്ജ് നിർവ്വഹിക്കുക. എന്നിട്ടാവട്ടെ ശിബ്രിമയുടെ പേരിൽ ഹജ്ജ് നിർവ്വഹിക്കുന്നത്''* (31)

(അഞ്ച്)

## ഹജ്ജിന്റെയും ഉംറയുടെയും ശ്രേഷ്ടത

1). നബി (സ) ഇപ്രകാരം പറയുകയുണ്ടായി:

*``ഈ ഭവനത്തിലേക്ക് ആരെങ്കിലും തീർത്ഥാടനംനടത്തുകയും സ്ത്രീ പുരുഷ സംസർഗമോ ദുർവൃത്തിയോ പ്രവർത്തിക്കാ*

---

28 അൽമുഗ്നി - ഇബ്നുഖുദാമ 5/36, 38, 19 ശറഹുൽ ഉംദ - ഇബ്നുതീമിയ 1/183,

29 അഹ്മദ് 1/297, സ്വഹീഹു ഇബ്നുഖുസൈമ 4/343 സ്വഹീഹുന്നസാഈ 2/559 ,

30 ``ശിബ്രിമക്ക് പകരമായി ഞാനിതാ ഹജ്ജിന് തയ്യാറായി വന്നിരിക്കുന്നു' (ഉത്തരം ചെയ്തിരിക്കുന്നു) എന്ന് സാരം. -വിവ.

31 അബൂദാവൂദ്, ഇബ്നുമാജ, അഹ്മദ് എന്നിവർ ഉദ്ധരിച്ചത്. അൽബാനിയുടെ സ്വഹീഹു അബീദാവൂദ് [illegible] ഇർവാഉൽ ഗലീൽ [illegible] എന്നിവ കാണുക.

*തിരിക്കുകയും ചെയ്താൽ അവൻ തന്റെ മാതാവ് പ്രസവിച്ച ദിന ത്തിലെ (പരിശുദ്ധിയോടെ) യാണ് തിരിച്ചുപോവുന്നത്".* (32)

സ്വഹീഹുമുസ്‌ലിമിലെ ഒരു റിപ്പോർട്ട് ഇങ്ങനെയാണ്:

*"ആരെങ്കിലും ഈ ഭവനത്തിൽ (തീർത്ഥാടനാർത്ഥം) വരികയും സ്ത്രീപുരുഷ സംസർഗ്ഗമോ ദുർവൃർത്തിയോ പ്രവർത്തിക്കാതിരി ക്കുകയും ചെയ്താൽ അവൻ തൻെറ മാതാവ് പ്രസവിച്ച ദിന ത്തെപോലെ (പരിശുദ്ധമായിട്ടാണ്) തിരിച്ചുപോകുന്നത്. "* (33)

സ്വഹീഹു മുസ്‌ലിമിലെ ഈ റിപ്പോർട്ട് ഹജ്ജിനും ഉംറക്കും ബാധ കമാണ്.

2. നബി(സ) പറഞ്ഞു :

*"ഒരു ഉംറ അടുത്ത ഉംറ വരെയുള്ള പാപങ്ങളുടെ കഫ്ഫാറത്ത് (പ്രാ യശ്ചിത്തം) ആകുന്നു. മബ്റൂറായ (പുണ്യകരമായ) ഹജ്ജിന് സ്വർഗ്ഗ മല്ലാതെ പ്രതിഫലമില്ല."* (34)

പ്രശസ്തിയോ ലോകമാന്യതയോ കൊതിക്കാത്ത, തിന്മകൂടിക്കല രാത്ത ഹജ്ജാണ് മബ്റൂറായ ഹജ്ജ്. അതുപോലെത്തന്നെ ഹജ്ജ് നിർവ്വഹിച്ചശേഷം ജീവിതം പാപമുക്തമായിരിക്കുകയും വേണം. ഹ ജ്ജിൻെറ മുഴുവൻ വിധികളും പാലിച്ചുകൊണ്ട് പൂർണ്ണമായും നിർദ്ദിഷ്ട ക്രമത്തിൽ തന്നെ നിർവ്വഹിക്കപ്പെട്ടതായിരിക്കണം അത്. മഖ്ബൂലായ ഹജ്ജ് എന്ന് പറയുന്നതും അതിനെക്കുറിച്ച് തന്നെയാണ്. പാപങ്ങ ളിലേക്ക് തിരിച്ചുപോവാതെ, ഹജ്ജിന് ശേഷം പൂർവ്വോപരി ഉൽകൃഷ്ട മായ അവസ്ഥയിലെത്തിച്ചേർന്നിട്ടുണ്ടെങ്കിൽ അവൻെറ ഹജ്ജ് അല്ലാ ഹുവിങ്കൽ സ്വീകാര്യമായിട്ടുണ്ട് എന്ന് മനസ്സിലാക്കാം. മഖ്ബൂലായ

32 ബുഖാരി (ഫത്ഹുൽ ബാരി) 4/20, മുസ്‌ലിം 2/984
33 മുസ്‌ലിം 2/983 കാണുക
34 ബുഖാരി (ഫത്ഹ്) 3/597 മുസ്‌ലിം 2/983

ഹജ്ജിന്റെ പേരുകളിലൊന്നാണിത് 'മബ്റൂർ' എന്ന പദത്തിന്റെ നിഷ്പത്തി 'ബിർറ്' എന്നതിൽ നിന്നാണ്. 'ത്വാഅത്ത്' (അനുസരണം, വിധേയത്വം) എന്നാണതിന്നർത്ഥം. (الله أعلم)

3). അംറുബ്നുൽആസ് (റ) വിനോട് നബി(സ) ഇപ്രകാരം പറയുകയുണ്ടായി

*"ഇസ്‌ലാം ആശ്ലേഷണം അതിന്റെ മുമ്പുള്ള പാപങ്ങളെയും ഹിജ്റ അതിന്റെ മുമ്പുള്ള പാപങ്ങളെയും ഹജ്ജ് അതിന്റെ മുമ്പുള്ള പാപങ്ങളെയും നശിപ്പിക്കുമെന്ന് താങ്കൾക്കറിഞ്ഞുകൂടെ?"* (35)

4). കർമ്മങ്ങളിൽ *അതിശ്രേഷ്ടമേതെന്ന* ചോദ്യത്തിന് നബി (സ) ഇപ്രകാരം മറുപടി നല്കുകയുണ്ടായി

*"അല്ലാഹുവിലും അവന്റെ ദൂതനിലുമുള്ള വിശ്വാസം"*

*"പിന്നെ ഏതാണ്?"*

*"ദൈവമാർഗ്ഗത്തിലുള്ള ധർമ്മസമരം"*

*"പിന്നെ ഏതാണ്?"*

*"മബ്റൂറായ ഹജ്ജ്"* (36)

5). "നിങ്ങൾ ഹജ്ജും ഉംറയും തുടരെചെയ്തുകൊണ്ടിരിക്കുക. കാരണം. അതുരണ്ടും ദാരിദ്ര്യവും* പാപങ്ങളും ഇല്ലാതാക്കും. ഇരുമ്പ്, വെള്ളി, സ്വർണ്ണം മുതലായവയിൽ നിന്ന് കൊല്ലന്റെ ഉല അഴുക്ക് നീക്കിക്കളയുന്നതുപോലെ മബ്റൂറായ (പുണ്യകരമായ) ഹജ്ജിന് സ്വർഗ്ഗമല്ലാതെ പ്രതിഫലമില്ല" (37)

35 മുസ്‌ലിം 1/112
36 ബുഖാരി (ഫത്ഹ്) 3/38
37 നസാഈ, തിർമിദി ഇബ്നുമാജ അഹ്മദ് മുതലായവർ റിപ്പോർട്ട് ചെയ്തതും അൽബാനി ശരിവെച്ചതുമാണിത് സ്വഹീഹുന്നസാഈ 2/558

*ദാരിദ്ര്യം നീങ്ങുക എന്നു പറഞ്ഞത് പ്രത്യക്ഷമായ അർത്ഥത്തിലും ആന്തരികമായ അർത്ഥത്തിലുമാവാം. മാനസികമായ ഐശ്വര്യം കൈവരിക എന്നതാണ് ആന്തരികാർത്ഥം *(തുഹ്ഫതുൽ അഹ്‌വദി കാണുക)*

- വിവ

6). ആഇശ (റ) പറയുന്നു:

*''സ്ത്രീകൾക്ക് ജിഹാദുണ്ടോ' എന്ന് ഞാൻ റസൂൽ(സ)യോട് ചോദിച്ചപ്പോൾ തിരുമേനി പറഞ്ഞു:*

*'അതെ - സ്ത്രീകൾക്കും ജിഹാദുണ്ട് പക്ഷെ, അതിൽ യുദ്ധമില്ല. ഹജ്ജും ഉംറയുമാണത്''* (38)

നസാഇയുടെ റിപ്പോർട്ടിൽ ഇങ്ങനെ കാണാം

*''... നിങ്ങൾക്ക് അത്യുത്തമവും അതിസുന്ദരവുമായ ജിഹാദുണ്ട് അതെ, കഅബാലയത്തിൽ പോയി മബ്റൂറായ ഹജ്ജ് നിർവ്വഹിക്കുക'* (39)

7) *''അല്ലാഹുവിന്റെ 'വഫ്ദ്'* (40) *മൂന്നാകുന്നു: (1) ധർമ്മസമര പോരാളി (2) ഹജ്ജ് ചെയ്യുന്നവൻ (3) ഉംറ നിർവ്വഹിക്കുന്നവൻ''* (41)

8) ഇബ്നു ഉമർ (റ) നിന്നുള്ള റിപ്പോർട്ട്. നബി (സ) ഇപ്രകാരം പറയുകയുണ്ടായി.

*''ധർമ്മസമര പോരാളി ദൈവമാർഗ്ഗത്തിലാണ്. ഹജ്ജ് ചെയ്യുന്നവനും ഉംറചെയ്യുന്നവനും അല്ലാഹുവിന്റെ 'വഫ്ദ്' ആണ്. അല്ലാഹു അവരെ ക്ഷണിച്ചപ്പോൾ അവർ അല്ലാഹുവിന് ഉത്തരം നൽകി അവർ അവനോട് ചോദിച്ചപ്പോൾ അവൻ അവർക്ക് നൽകി''* (42)

9) *''വൃദ്ധൻ, ചെറിയവൻ, അവശൻ, സ്ത്രീ മുതലായവരുടെ ജിഹാദ് ഹജ്ജും ഉംറയുമാണ്''* (43)

---

38 അഹ്മദ്, ഇബ്നുമാജ, ഇബ്നു ഖുസൈമ മുതലായവർ രേഖപ്പെടുത്തിയത്. ഇതിന്റെ മൂലം ബുഖാരി (ഫത്ഹ്)യിലുണ്ട് 2/381 സ്വഹീഹു ഇബ്നുമാജ - 2/151 ഇർവാഉൽ ഗലീൽ 4/151, അൽബാനി ശരിവെച്ചത്

39 സ്വഹീഹുന്നസാഈ 2/557

40 വഫ്ദ് = നിവേദക സംഘം

41 നസാഈ, ഹാകിം, ഇബ്നുഹിബ്ബാൻ എന്നിവർ റിപ്പോർട്ട് ചെയ്തത്, അൽബാനി [illegible]

10) നബി (സ) പറഞ്ഞതായി ആയിശ (റ) റിപ്പോർട്ട് ചെയ്യുന്നു

*"അറഫാദിനത്തേക്കാൾ കൂടുതലായി അല്ലാഹു തന്റെ അടിമകളെ നരകത്തിൽനിന്ന് മോചിപ്പിക്കുന്ന മറ്റൊരു ദിവസവുമില്ല. അന്ന് അല്ലാഹു അടുത്തു വരുന്നു എന്നിട്ട് അവൻ മലക്കുകളോട് തന്റെ അടിമകളെപ്പറ്റി അഭിമാനം കൊള്ളുന്നു. അവർ (അറഫയിൽ നിൽക്കുന്നവർ) എന്താണ് ഉദ്ദേശിക്കുന്നത് എന്ന്അവൻ ചോദിക്കുന്നു" (44)*

11. *"ഏറ്റവും നല്ല പ്രാർത്ഥന അറഫാദിനത്തിലെ പ്രാർത്ഥനയാകുന്നു" (45)*

*12). നബി (സ) പറയുന്നു: "റമളാനിൽ ഒരു ഉംറ ചെയ്താൽ അത് എന്നോടൊപ്പം ഒരു ഹജ്ജ്ചെയ്തതിന് സമമാണ്." (46)*

13). അബ്ദില്ലാഹിബ്നു ഉബൈദ് (റ) ഇബ്നു ഉമർ (റ) വിനോട് ഇപ്രകാരം ചോദിക്കുകയുണ്ടായി

*"എന്താണ് താങ്കൾ ഹജറുൽ അസ്‌വദും റുക്നുൽ യമാനിയും മാത്രം തൊട്ടുവന്ദിക്കുന്നതായികാണുന്നു? ഇബ്നു ഉമർ (റ) പറഞ്ഞു ഞാൻ അങ്ങനെ ചെയ്യുന്നെങ്കിൽ അതിന് കാരണം, റസൂൽ (സ) ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. "അവ രണ്ടും തൊട്ട് വന്ദിച്ചാൽ അതുമൂലം പാപങ്ങൾ പൊറുക്കപ്പെടും."*

*നബി (സ) പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്*

---

42. ഇബ്നുമാജ ഇബ്നുഹിബ്ബാൻ, മുതലായവർ രേഖപ്പെടുത്തിയത് സ്വഹീഹുഇബ്നുമാജ 2/149 അൽഅഹാദീസുസ്വഹീഹ 4/433
43 സ്വഹീഹുന്നസാഇൗ 2/557 കാണുക
44 മുസ്‌ലിം 2/983
45 തിർമിദി, മുവത്വ, സ്വഹീഹുതിർമിദി 3/184 സ്വഹീഹുൽ ജാമിഅ് 3/121, അൽഅഹാദീസുസ്വഹീഹ 4 [illegible]
46 [illegible] 3/603 മുസ്‌ലിം 2/918 മുസ്‌ലിമിന്റെ റിപ്പോർട്ടിൽ [illegible]

*"ആരെങ്കിലും കഅ്ബാലയം ഏഴ്തവണ ത്വവാഫ്ചെയ്യുകയും രണ്ട്റക്അത്ത് നമസ്ക്കരിക്കുകയും ചെയ്താൽ അത് ഒരടിമയെ മോചിപ്പിച്ചതിന് സമാനമാണ്".*

*റസൂൽ (സ) ഇങ്ങനെ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്.*

*"പത്ത് നന്മകൾ രേഖപ്പെടുത്തപ്പെടുകയും പത്ത് തിന്മകൾ പൊറുക്കപ്പെടുകയും പത്ത് പദവികൾ ഉയർത്തപ്പെടുകയും ചെയ്തിട്ടല്ലാതെ ഒരാളും തന്റെ പാദം ഉയർത്തുകയോ താഴ്ത്തുകയോ ചെയ്തിട്ടില്ല."* (47)

14) *'മസ്ജിദുൽ ഹറാമിലെ നമസ്കാരം മറ്റു പള്ളികളിൽവെച്ച് ഒരുലക്ഷം തവണ നമസ്കരിക്കുന്നതിനേക്കാൾ ശ്രേഷ്ടമാണ്'* എന്നും നബി (സ) പറഞ്ഞതായി സ്ഥിരപ്പെട്ടിട്ടുണ്ട്. (48)

15) കഅ്ബ ത്വവാഫ്ചെയ്ത് ഹജറുൽഅസ്വദ് തൊട്ടുമുത്തിയാൽ അത് അവന്ന്പരലോകത്ത് സാക്ഷി നിൽക്കുന്നതാണ്.

ഇബ്നു അബ്ബാസ്(റ)വിൽ നിന്ന് ഉദ്ധരിക്കപ്പെടുന്ന ഹദീസ് ഇതിന് തെളിവാണ്. അത് ഇപ്രകാരമാണ്: 'ഹജറുൽഅസ്വദിനെക്കുറിച്ച് നബി(സ) ഇപ്രകാരം പറയുകയുണ്ടായി:

*"അല്ലാഹുവിനെത്തന്നെ സത്യം; അതിനെ അല്ലാഹു അന്ത്യദിനത്തിൽ ഉയിർത്തെഴുന്നേൽപ്പിക്കുന്നതാണ്. കാഴ്ചയുള്ള കണ്ണുകളും സംസാരശേഷിയുള്ള ഒരു നാവും അതിനുണ്ടായിരിക്കും. അതിനെ തൊട്ടുമുത്തിയവരെപ്പറ്റി അത് സാക്ഷി പറയുന്നതാണ്".* (49)

---

47 അഹ്മദ് 2/3 അബൂദാവൂദ് ഒഴികെയുള്ള *സുനനുകൾ*, ഹാകിം മുതലായവ നോക്കുക ദഹബി 1/489, ഇത് മിശ്കാതുൽമസ്വാബീഹിൽ അൽബാനി ശരിവെച്ചിട്ടുണ്ട് (2/793) ബഗവി - ശറഹുസ്സുന്ന 7/129 അൽബാനിയുടെ സ്വഹീഹുന്നസാഇ 2/613 സ്വഹീഹുതിർമിദി 1/283 സ്വഹീഹു ഇബ്നുമാജ 2/162,മുസ്വന്നഫ് അബ്ദുറസാഖ് 5/29 എന്നിവ കാണുക

48 മുസ്നദ് അഹ്മദ് 3/343, 397.അൽബാനി ശരിവെച്ചത് ഇർവാഉൽഗലീൽ 4/341

ഇബ്നു അബ്ബാസ് (റ) വിൽ നിന്നുള്ള റിപ്പോർട്ടിൽ നബി(സ) ഇപ്രകാരം പ്രസ്താവിച്ചതായി വന്നിട്ടുണ്ട്:

*"ഹജറുൽ അസ്‌വദ് സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിയപ്പോൾ അതിന് മഞ്ഞുകട്ടയേക്കാൾ വെണ്മയുണ്ടായിരുന്നു. മനുഷ്യരുടെ പാപങ്ങളാണതിനെ കറുപ്പിച്ചത്"* (50)

(ആറ്)

## ഹജ്ജിന്റെയും, ഉംറയുടെയും മറ്റുയാത്രകളുടെയും മര്യാദകൾ

ഹജ്ജും ഉംറയും പുണ്യകരവും സ്വീകാര്യവുമായിത്തീരണമെങ്കിൽ അത് നിർവ്വഹിക്കുന്നവർ ചിലമര്യാദകൾ പാലിച്ചിരിക്കേണ്ടതുണ്ട്. ചിലത് അനിവാര്യമാണ്. മറ്റ്ചിലത് ഐച്ഛികവും. ചില ഉദാഹരണങ്ങൾ മാത്രം പറയാം:

1. ഹജ്ജ് പുണ്യകർമ്മമാണെന്നതിൽ തർക്കമില്ല. എന്നാൽ അതിന് പുറപ്പെടാൻ തെരഞ്ഞെടുക്കുന്നസമയം,വാഹനം, കൂട്ടുകാർ, പുറപ്പെടുന്നവഴി (വിവിധ വഴികളുണ്ടെങ്കിൽ) മുതലായ കാര്യങ്ങളിൽ തനിക്ക് ഏറ്റവും ഗുണകരമായത് ഏതാണെന്ന് അറിയിച്ചുതരാൻ അല്ലാഹുവിനോട് ആദ്യമായി ഇസ്തിഖാറത്(51) നടത്തുകയും പരിചയസമ്പന്നരും നല്ലവരുമായ ആളുകളോട് കൂടിയാലോചിക്കുകയും ചെയ്യുക.

49 ഇബ്നു ഖുസൈമ 4/20 അഹ്മദ് 1/266 സ്വഹീഹുതിർമിദി 1/284 എന്നിവ കാണുക.

50 ഇബ്നുഖുസൈമ 4/220 തിർമിദി:'പാലിനേക്കാൾ വെളുത്തതായിരുന്നു' എന്നാണ് തിർമിദിയിലെ റിപ്പോർട്ട്. അൽബാനി ശരിവെച്ചത്. സ്വഹീഹുത്തിർമിദി 1/631

51 രണ്ട് റക്അത്ത് സുന്നത്ത് നമസ്ക്കരിച്ചശേഷം ഹദീസിൽ വന്ന ഇസ്തിഖാറത്തിന്റെ പ്രാർത്ഥന നടത്തുക.ബുഖാരി 7/162ൽ ഈ പ്രാർത്ഥന കാണാം.

2. അല്ലാഹുവിന്റെ പ്രീതിമാത്രം കാംക്ഷിച്ചുകൊണ്ടും അവനിലേക്കുള്ള അടുപ്പം പ്രതീക്ഷിച്ചുകൊണ്ടുമായിരിക്കണം ഹജ്ജുംഉംറയും നിർവ്വഹിക്കുന്നത്. ഭൗതികകാര്യലാഭമോ, ജനപ്രീതിയോ ലോകമാന്യതയോ ഉദ്ദേശിച്ചു കൊണ്ടാവാൻ പാടില്ല. അത്തരം കാര്യങ്ങൾ ഹജ്ജിനെയും ഉംറയെയും ദുർബലപ്പെടുത്തുന്നതാണ്. അല്ലാഹു പറയുന്നു:

﴿ قُلْ إِنَّ صَلَاتِي وَنُسُكِي وَمَحْيَايَ وَمَمَاتِي لِلَّهِ رَبِّ الْعَالَمِينَ ۝ لَا شَرِيكَ لَهُ ۖ وَبِذَٰلِكَ أُمِرْتُ وَأَنَا أَوَّلُ الْمُسْلِمِينَ ﴾

*"പറയുക: തീർച്ചയായും എന്റെപ്രാർത്ഥനയുംഎന്റെ ആരാധനാകർമ്മങ്ങളും ലോകരക്ഷിതാവായ അല്ലാഹുവിന് വേണ്ടിയാകുന്നു. അവന് പങ്കുകാരില്ല. അപ്രകാരമാണ് ഞാൻ കല്പിക്കപ്പെട്ടിരിക്കുന്നത്. (അവന്)കീഴ്പ്പെട്ടവരിൽ ഞാൻ ഒന്നാമനാകുന്നു"* *(വി.ഖു. 6/162, 163)*

﴿ فَمَن كَانَ يَرْجُو لِقَاءَ رَبِّهِ فَلْيَعْمَلْ عَمَلًا صَالِحًا وَلَا يُشْرِكْ بِعِبَادَةِ رَبِّهِ أَحَدًا ﴾

*"അതിനാൽ വല്ലവനും തന്റെ രക്ഷിതാവുമായി കണ്ടുമുട്ടണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ അവൻ സൽകർമ്മം പ്രവർത്തിക്കുകയും തന്റെ രക്ഷിതാവിനുള്ള ആരാധനയിൽ യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്തുകൊള്ളട്ടെ" (വി.ഖു. 18/10)*

ഒരു മുസ്ലിം ഹജ്ജും ഉംറയും നിർവ്വഹിക്കുന്നത് അല്ലാഹുവിന്റെ പ്രീതിമാത്രം കാംക്ഷിച്ചുകൊണ്ടായിരിക്കണം:

﴿ مَّن كَانَ يُرِيدُ الْعَاجِلَةَ عَجَّلْنَا لَهُ فِيهَا مَا نَشَاءُ لِمَن نُّرِيدُ ثُمَّ جَعَلْنَا لَهُ جَهَنَّمَ يَصْلَاهَا مَذْمُومًا مَّدْحُورًا ﴾

*"ക്ഷണികമായതിനെ (ഇഹലോകത്തിനെ)യാണ് വല്ലവരും ഉദ്ദേശിക്കുന്നതെങ്കിൽ അവർക്ക് – അഥവാ (അവരിൽ നിന്ന്) നാം*

*ഉദ്ദേശിക്കുന്നവർക്ക് നാം ഉദ്ദേശിക്കുന്നത് ഇവിടെ വെച്ച് തന്നെ വേഗത്തിൽ നൽകുന്നതാണ്. പിന്നെ നാം അങ്ങനെയുള്ളവർക്ക് നൽകുന്നത് നരകമായിരിക്കും. അപമാനിതനും പുറംതള്ളപ്പെട്ടവനുമായിക്കൊണ്ട് അവൻ അതിൽ കടന്നെരിയുന്നതാണ്" (വി.ഖു: 17 18)*

ഖുദ്സിയായ ഒരു ഹദീസിൽ ഇങ്ങനെ കാണാം

*"യാതൊരുവിധ പങ്കാളിത്തവും ആവശ്യമില്ലാത്തവനാണ് ഞാൻ. ആരെങ്കിലും വല്ല പ്രവൃത്തിയിലും എന്നോടൊപ്പം മറ്റാരെയെങ്കിലും പങ്കുചേർത്താൽ അവനെയും അവന്റെ 'ശിർക്കിനെയും ഞാൻ ഉപേക്ഷിക്കും"* (52) ★

തന്റെ സമുദായത്തിൽ 'ചെറിയ ശിർക്ക്' വന്നുചേരുന്നതിനെപ്പറ്റി നബി(സ) ഭയപ്പെട്ടിരുന്നു. റസൂൽ തിരുമേനി പറഞ്ഞു

*"നിങ്ങളെക്കുറിച്ച് ഞാൻ ഏറെയും ഭയപ്പെടുന്നത് ചെറിയ ശിർക്കിന്റെ പേരിലാണ്' എന്താണ് 'ചെറിയ ശിർക്ക്' എന്ന് ചോദിച്ചപ്പോൾ തിരുമേനി പറഞ്ഞു: ലോകമാന്യതയാണ് ചെറിയ ശിർക്ക്.*

നബി (സ) പറഞ്ഞു:

*"ആരെങ്കിലും ജനങ്ങളെ കേൾപ്പിക്കാൻവേണ്ടി സൽകർമ്മം ചെയ്താൽ അല്ലാഹു അവനെക്കുറിച്ച് കേൾപ്പിക്കും ജനങ്ങളെ കാണിക്കാൻ വേണ്ടി ആരെങ്കിലും പ്രവർത്തിച്ചാൽ അവനെ അല്ലാഹു ജനങ്ങൾക്കിടയിൽ കാണിക്കും."* (53)

﴿ وَمَآ أُمِرُوٓا۟ إِلَّا لِيَعْبُدُوا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ حُنَفَآءَ وَيُقِيمُوا۟ ٱلصَّلَوٰةَ وَيُؤْتُوا۟ ٱلزَّكَوٰةَ ۚ وَذَٰلِكَ دِينُ ٱلْقَيِّمَةِ ﴾

*"കീഴ്വണക്കം അല്ലാഹുവിന് മാത്രമാക്കിക്കൊണ്ട്, ഋജുമാ*

52 മുസ്ലിം 4/2289

★ അത്തരക്കാർക്ക് പരലോകത്ത് കടുത്തശിക്ഷയായിരിക്കും ഉണ്ടാവുക- വിവ

53 ബുഖാരി (ഫത്ഹ്) 11.336 മുസ്ലിം 4/2289 .

*നസരായ നിലയിൽ അവനെ ആരാധിക്കാനും നമസ്കാരം നില നിർത്താനും സകാത്തുനൽകാനുമല്ലാതെ അവർ കല്പിക്കപ്പെട്ടി ട്ടില്ല. അതത്രെ വക്രതയില്ലാത്ത സത്യമതം. (വി.ഖു. 98/5)*

3). ഹജ്ജിനും ഉംറക്കും പോകുന്നവർ അതിനുമുമ്പായി അവ യുടെ നിയമവിധികളെക്കുറിച്ചും (നമസ്ക്കാരം ഖസ്റും ജംഉം ആക്കുന്നത്, തയമ്മും ചെയ്യുന്നത്, ഖുഫ്ഫ തടവുന്നത്, മുതലായ എല്ലാ നിയമവിധികളും) പഠിച്ചറിഞ്ഞിരിക്കണം റസൂൽ(സ) പറ യുന്നു

«من يرد الله به خيرا يفقه في الدين»

*"ആർക്കെങ്കിലും അല്ലാഹു നന്മ ഉദ്ദേശിച്ചാൽ അവനെ അല്ലാഹു മതത്തിൽ പാണ്ഡിത്യമുള്ളവനാക്കിത്തീർക്കുന്നതാണ്".* (54)

4. എല്ലാ പാപങ്ങളിൽനിന്നും പൂർണ്ണമായി പശ്ചാത്തപിക്കുക. ഇത് ഹജ്ജും ഉംറയും നിർവ്വഹിക്കുന്നവരും അല്ലാത്തവരും ചെയ്യേ ണ്ടതാണ്.'തൗബ' (പശ്ചാതാപം) സഫലമാകാൻ ചില ഉപാധിക ളുണ്ട്:

1. എല്ലാ പാപങ്ങളിൽനിന്നും സ്വന്തത്തെപറിച്ചെടുക്കുക. അഥവാ - എല്ലാ പാപങ്ങളും പൂർണ്ണമായി ഉപേക്ഷിക്കുക.

2 ചെയ്തുപോയ എല്ലാ പാപങ്ങളെക്കുറിച്ചും ഖേദിച്ചുമട ങ്ങുക.

3. മേലിൽ ആ പാപങ്ങളിലേക്ക് മടങ്ങിപ്പോവുകയില്ലെന്ന് ദൃഢ നിശ്ചയം ചെയ്യുക.

4. ജനങ്ങളുടെ സ്വത്തോ മറ്റവകാശങ്ങളോ തന്റെ പക്കലുണ്ടെ ങ്കിൽഅത് തിരിച്ചുകൊടുക്കുക. അവരുടെ അഭിമാനത്തിന് ക്ഷതംവരുത്തിയിട്ടുണ്ടെങ്കിൽ അവരോട് മാപ്പ്ചോദിക്കുക. ഇത് നിർവ്വഹിച്ചില്ലെങ്കിൽ പരലോകത്ത്വെച്ച് തന്റെ നന്മകളിൽനിന്ന് അല്ലാഹു അവർക്ക് (അക്രമിക്കപ്പെട്ടവർക്ക്) എടുത്തുകൊടുക്കുന്ന താണ്. അങ്ങനെ എടുത്തുകൊടുക്കാൻ തന്റെപക്കൽ നന്മകളില്ലെ ങ്കിൽ അവരുടെ തിന്മകൾകൂടി തന്റെ ചുമലിലേക്ക് പകുത്തുതന്നു കൊണ്ട് പ്രായശ്ചിത്തം ചെയ്യപ്പെടുന്നതാണ്". (55)

54 ബുഖാരി (ഫത്ഹ്) 1/164

55 സൂറത്തുന്നൂർ സൂക്തം 31, ബുഖാരി (ഫത്ഹ്) 11/395 എന്നിവ കാണുക

*5. ഹജ്ജും, ഉംറയും നിർവ്വഹിക്കുന്നത് ഹലാലായ ധനം കൊണ്ടായിരിക്കണം. കാരണം, അല്ലാഹു നല്ലവനാണ്. അവൻ നല്ലതേ ഇഷ്ടപ്പെടൂ. മാത്രമല്ല ഹറാമായ ധനം ഉപയോഗിച്ചാൽ അവന്റെ പ്രാർത്ഥനക്ക് അല്ലാഹു ഉത്തരംചെയ്യുകയില്ല".* (56)

« وأيما لحم نبت من سحت فالنار أولى به »

*"നിഷിദ്ധമായ മാർഗ്ഗത്തിലൂടെ ലഭിച്ച ഭക്ഷണത്തിലൂടെയുണ്ടായ മാംസത്തിന് ഏറ്റവും യോജിച്ചത് തീയാണ്".* (57) *

6). കടങ്ങൾ വീട്ടുക, സൂക്ഷിപ്പുസ്വത്തുകൾ അതിന്റെ അവകാശികളെ തിരിച്ചേൽപ്പിക്കുകയോ അത് അവിടെത്തന്നെ നിലനിർത്താൻ അവരോട് സമ്മതംവാങ്ങുകയോ ചെയ്യുക, കിട്ടാനുള്ളതും കൊടുക്കാനുള്ളതുമായ എല്ലാ കടബാധ്യതകളും, വസിയ്യത്തുംരേഖപ്പെടുത്തിവെക്കുക, അതിന്ന് സാക്ഷിനിർത്തുക, ഇത്യാദികാര്യങ്ങൾ അഭികാമ്യമാണ്.

7). ഈ സന്ദർഭത്തിൽ തന്റെ കുടുംബത്തോട് 'തഖ്‌വ' കൊണ്ട് വസിയ്യത്ത് ചെയ്യുന്നത് [ഇസ്‌ലാമികമായി ജീവിക്കണമെന്ന് അവരോട് കല്പിക്കുന്നത്] സുന്നത്താണ്.

8). യാത്രക്കായി നല്ലകൂട്ടുകാരെ തെരഞ്ഞെടുക്കാൻശ്രമിക്കുന്നതും ഒരു മതവിദ്യാർത്ഥിയായിരിക്കാൻ കൊതിക്കുന്നതുമൊക്കെ സുന്നത്താണ് കാരണം, തന്റെ ഹജ്ജും ഉംറയും കുറ്റമറ്റതും അല്ലാഹുവിങ്കൽ സ്വീകാര്യവുമായിരിക്കാനുള്ള ഉപാധികളിൽ ഒന്നാണിത്

9) കുടുംബത്തോടും കൂട്ടുകാരോടുമൊക്കെ യാത്രചോദിക്കുന്നത് പുണ്യകരമാണ് കാരണം, നബി(സ) പറഞ്ഞു

---

56 സ്വഹീഹുമുസ്‌ലിം 2/703 ബുഖാരി (ഫത്ഹ്) 11/395

57 അബുനഈം-അൽഹിൽയ 1/31 അഹ്മദ്-അസ്സുഹ്ദ് - പേ 164 മുസ്നദ് 3/321 ദാറമി 2/229 മുതലായവയിൽ ഇതിനോട് ഉപോൽബലകമായ റിപ്പോർട്ടുകൾകാണാം അൽബാനിയുടെ സ്വഹീഹുൽജാമിഅ് 4/172 ഫത്ഹുൽ ബാരി 3/113 എന്നിവ കാണുക

* അഥവാ - ആ ശരീരം നരകത്തിൽ കത്തിയെരിയുന്നതാണ്. - വിവ.

ആരെങ്കിലും യാത്രഉദ്ദേശിച്ചാൽ താൻ വീട്ടിൽ വിട്ടേച്ചു പോകുന്നവരോട് ഇങ്ങനെ പറയട്ടെ

«أستودعكم الله الذي لا تضيع ودائعه»

*"ഒരു സൂക്ഷിപ്പുസ്വത്തും നഷ്ടപ്പെടുത്താത്ത അല്ലാഹുവിന്റെ പക്കൽ നിങ്ങളെഞാൻ സൂക്ഷിക്കാൻ ഏല്പ്പിക്കുന്നു"* (58)

സ്വഹാബിമാരിൽ ആരെങ്കിലും യാത്ര പോവുകയാണെങ്കിൽ നബി(സ) അവരെ യാത്രയയക്കുമായിരുന്നു. അപ്പോൾ നബി(സ) പറയും: «أستودع الله دينك وأمانتك وخواتيم عملك»

*"നിന്റെ ദീനും ഉത്തരവാദിത്തവും നിന്റെ കർമ്മങ്ങളുടെ പരിണതിയും ഞാൻ അല്ലാഹുവിങ്കൽ സൂക്ഷിക്കാൻ ഏല്പിക്കുകയാണ്".* (59)

യാത്രപോവുന്ന വല്ലവരും നബി(സ)യോട് ഉപദേശംതേടിയാൽ തിരുമേനി ഇപ്രകാരം പറയുമായിരുന്നു.

«زودك الله التقوى، وغفر ذنبك، ويسّر لك الخير حيث ما كنت»

*"അല്ലാഹു താങ്കൾക്ക് 'തഖ്‌വ' വർദ്ധിപ്പിച്ചുതരട്ടെ. താങ്കളുടെ പാപം അവൻ പൊറുത്തുതരട്ടെ. താങ്കൾ എവിടെയായിരുന്നാലും താങ്കൾക്ക് അവൻ നന്മ എളുപ്പമാക്കിത്തരട്ടെ".* (60)

"യാത്രഉദ്ദേശിച്ചു ഒരാൾ നബി(സ)യുടെ അടുത്തുവന്നു ഇങ്ങനെ പറഞ്ഞു

*"നബിയേ! എനിക്ക് ഉപദേശം തരണം."*
*അപ്പോൾ നബി(സ)പറഞ്ഞു:*

---

58 അഹ്മദ് 2/403 ഇബ്നുമാജ 2/943 സ്വഹീഹു ഇബ്നുമാജ 2/133

59 അബൂദാവൂദ്, തിർമിദി, അഹ്മദ് 2/7 സ്വഹീഹുഅബീദാവൂദ് 2/493 സ്വഹീഹു തിർമിദി 2/155

60 [illegible] സ്വഹീഹുത്തിർമിദി 3/155 നോക്കുക

*"അല്ലാഹുവിനെ സൂക്ഷിക്കണമെന്ന് ഞാൻനിന്നെഉപദേശിക്കുന്നു. ഉയർന്ന സ്ഥലങ്ങളിലെത്തുമ്പോൾ തക്ബീർചൊല്ലണമെന്നും"*

അങ്ങനെ അയാൾ പോയിക്കഴിഞ്ഞപ്പോൾ നബി (സ) ഇങ്ങനെ പ്രാർത്ഥിച്ചു

«اللهمّ ازو له الأرض وهوّن عليه السفر»

*"അല്ലാഹുവേ! അവന്ന് നീ ഭൂമിയെ ചുരുട്ടിക്കൊടുക്കേണമേ യാത്ര അവന്ന് സുഖകരമാക്കിക്കൊടുക്കേണമേ"* (61)

10. വ്യാഴാഴ്ച പുലർച്ചെ യാത്രപുറപ്പെടുന്നതാണ് സുന്നത്ത്. കാരണം, നബി (സ) അങ്ങിനെയായിരുന്നു ചെയ്തിരുന്നത്" (62)

11. വീട്ടിൽ നിന്ന് പുറപ്പെടുമ്പോൾ ഇങ്ങനെ പ്രാർത്ഥിക്കുക.

(( بِسْمِ اللهِ تَوَكَّلْتُ عَلَى اللهِ وَلَاحَوْلَ وَلَاقُوَّةَ إِلَّا بِاللهِ ))

*"അല്ലാഹുവിന്റെ നാമത്തിൽ ഞാൻ അല്ലാഹുവിൽ ഭരമേൽപ്പിക്കുന്നു. അല്ലാഹുവിനെക്കൊണ്ടല്ലാതെ യാതൊരുശക്തിയും കഴിവും ഇല്ലതന്നെ".* (63)

(( اللهمّ إنّي أعُوذُبِكَ أنْ أضِلَّ أوْ أُضَلَّ أوْ أزِلَّ أوْ أُزَلَّ أوْ أظْلِمَ أوْ أُظْلَمَ أوْ أجْهَلَ أوْ يُجْهَلَ عَلَيَّ ))

*"അല്ലാഹുവേ, ഞാൻ പിഴച്ചുപോകുന്നതിൽ നിന്നും ഞാൻ വഴിപിഴപ്പിക്കപ്പെടുന്നതിൽ നിന്നും ഞാൻ വഴുതിപ്പോകുന്നതിൽ നിന്നും ഞാൻ വഴുതിപ്പിക്കപ്പെടുന്നതിൽ നിന്നും ഞാൻ അക്രമം പ്രവർത്തിക്കുന്നതിൽ നിന്നും ഞാൻ അക്രമിക്കപ്പെടുന്നതിൽ നിന്നും ഞാൻ അജ്ഞത പ്രവർത്തിക്കുന്നതിൽ നിന്നും എനിക്കുനേരെ അജ്ഞത പ്രവർത്തിക്കപ്പെടുന്നതിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു."* (64)

---

61 തിർമിദി, ഇബ്നുമാജ, അഹ്മദ്, ഹാകിം, സ്വഹീഹുതിർമിദി 3/156 സ്വഹീഹു ഇബ്നുമാജ 1242 സ്വഹീഹ് ഇബ്നുഖുസൈമ 4/149 എന്നിവ നോക്കുക

62 ബുഖാരി (ഫത്ഹ്) 6/113

63 സ്വഹീഹു അബൂദാവൂദ് 3/959 സ്വഹീഹുതിർമിദി 3/151 എന്നിവ കാണുക

64 സ്വഹീഹുഅബൂദാവൂദ് 3/959 സ്വഹീഹുതിർമിദി 3/152

12. വാഹനം കയറിയാൽ യാത്രയിലെ പ്രാർത്ഥന നടത്തുക. ആദ്യം 'അല്ലാഹു അക്ബർ' എന്ന് മൂന്ന് പ്രാവശ്യം പറയുക. പിന്നെ

﴿ سُبْحَانَ الَّذِي سَخَّرَ لَنَا هَٰذَا وَمَا كُنَّا لَهُ مُقْرِنِينَ ۞ وَإِنَّا إِلَىٰ رَبِّنَا لَمُنقَلِبُونَ ﴾

*'ഞങ്ങൾക്ക് ഈ വാഹനം കീഴ്പ്പെടുത്തിത്തന്നവൻ എത്രപരിശുദ്ധൻ! ഞങ്ങൾ സ്വയം അതിന് പ്രാപ്തരായിരുന്നില്ല. നിശ്ചയം ഞങ്ങൾ ഞങ്ങളുടെ നാഥങ്കലേക്ക് മടങ്ങിപ്പോകുന്നവരാണ്.' (വി.ഖു. 43/13,14)*

പിന്നീട് ഇങ്ങനെ പ്രാർത്ഥിക്കുക.

(( اللهُمَّ إِنَّا نَسْأَلُكَ فِي سَفَرِنَا هَذَا البِرَّ وَالتَّقْوَى وَمِنَ العَمَلِ مَا تَرْضَى اللهُمَّ هَوِّنْ عَلَيْنَا سَفَرَنَا هَذَا وَاطْوِ عَنَّا بُعْدَهُ، اللهُمَّ أَنْتَ الصَّاحِبُ فِي السَّفَرِ وَالْخَلِيفَةُ فِي الأَهْلِ اللهُمَّ إِنِّي أَعُوذُبِكَ مِنْ وَعْثَاءِ السَّفَرِ وَكَآبَةِ المَنْظَرِ وَسُوءِ المُنْقَلَبِ فِي المَالِ وَالأَهْلِ...... ))

*'അല്ലാഹുവേ, ഞങ്ങളുടെ ഈയാത്രയിൽ പുണ്യവും തഖ്വയും നീ ഇഷ്ടപ്പെടുന്ന കർമ്മവും നിന്നോട് ഞങ്ങൾചോദിക്കുന്നു. അല്ലാഹുവേ! ഈ യാത്ര ഞങ്ങൾക്ക് എളുപ്പമാക്കിത്തരികയും ദൂരം ചുരുക്കിത്തരികയും ചെയ്യേണമേ! അല്ലാഹുവേ, യാത്രയിലെ കൂട്ടുകാരനും കുടുംബത്തിലെ പകരക്കാരനും നീയാകുന്നു അല്ലാഹുവേ! യാത്രാക്ലേശത്തിൽനിന്നും ദുഷിച്ചകാഴ്ചയിൽ നിന്നും കുടുംബത്തിലും സ്വത്തിലും ദോഷകരമായ പരിണതിയുണ്ടാവുന്നതിൽ നിന്നും നിന്നോട് ഞാൻ കാവൽ ചോദിക്കുന്നു.'*

മടക്കത്തിലും ഇതേപ്രാർത്ഥന നടത്തുക. ശേഷം താഴെ പറയും പ്രകാരം അധികരിപ്പിക്കുക:

((آئبون تائبون عابدون لربنا حامدون))

*"മടങ്ങുന്നവരും പശ്ചാത്തപിക്കുന്നവരും ഞങ്ങളുടെ രക്ഷിതാവിനെ ആരാധിക്കുന്നവരും സ്തുതിക്കുന്നവരുമാകുന്നു ഞങ്ങൾ".* (65)

13 ഒറ്റക്ക് യാത്രചെയ്യാതിരിക്കുന്നതും സുന്നത്താണ് നബി(സ) അത് വിരോധിച്ചിട്ടുണ്ട്. (66)

14. യാത്രക്കാർ ഒരു അമീറിനെ തെരഞ്ഞെടുക്കണം. ഇത് അവരുടെ ഐക്യത്തിനും അഭിപ്രായസമന്വയത്തിനും ഉദ്ദേശ്യ സാക്ഷാൽക്കാരത്തിനുമൊക്കെ ആവശ്യമാണ്. നബി (സ) പറഞ്ഞു:

*"മൂന്നുപേർ യാത്ര പുറപ്പെട്ടാൽ അവരിൽ ഒരാളെ നിങ്ങൾ അമീറാക്കുക".* (67)

15) യാത്രക്കാർ ഒരിടത്ത് വാഹനമിറങ്ങിയാൽ അവർ ഒരുസ്ഥലത്ത് ഒത്തുചേർന്ന് താമസിക്കണം നബി(സ)യുടെ ചിലസ്വഹാബിമാർ യാത്രയിൽ ഒരു സ്ഥലത്ത് വാഹനമിറങ്ങിയാൽ മലഞ്ചെരുവുകളിൽ അവിടവിടെ ചിതറിപ്പോകുമായിരുന്നു. അപ്പോൾ നബി (സ) അവരോട് പറഞ്ഞു

*"നിങ്ങളുടെ ഈ ശൈഥില്യം പിശാചിൽ നിന്നുള്ളതാണ്".* (68)

16. യാത്രയിൽ വല്ലയിടത്തും വാഹനമിറങ്ങിയാൽ ഇങ്ങനെ പ്രാർത്ഥിക്കുക. (( أَعُوذُ بِكَلِمَاتِ اللَّهِ التَّامَّاتِ مِنْ شَرِّ مَا خَلَقَ ))

ഇങ്ങനെ വല്ലവനും പ്രാർത്ഥിച്ചാൽ ആ സ്ഥലത്ത്നിന്ന് അവൻ യാത്രപോകുന്നതുവരെ അവന്ന് യാതൊരു ഉപദ്രവവും ബാധിക്കുകയില്ല' (69)

17 ഉയർന്ന സ്ഥലങ്ങളിലെത്തിയാൽ "അല്ലാഹുഅക്ബർ' എന്നും താഴ്ന്നസ്ഥലങ്ങളിലും മലഞ്ചെരുവുകളിലുമെത്തിയാൽ

65. മുസ്ലിം 2/989
66 ബുഖാരി (ഫത്ഹ്) 6/138
67 സ്വഹീഹ് അബീദാവൂദ് 2/494 495 നോക്കുക.
68 സ്വഹീഹു അബീദാവൂദ് 2/298
69 മുസ്ലിം 4/2080

'സുബ്ഹാനല്ലാഹ്' എന്നും ചൊല്ലുന്നത് സുന്നത്താണ്. ജാബിർ (റ)വിൽ നിന്ന് ഉദ്ധരിക്കപ്പെടുന്ന ഹദീസ് ഇതിന് തെളിവാണ്. (70)

18. ഏതെങ്കിലും ഒരു നാട്ടിൽ പ്രവേശിച്ചാൽ ആ നാട് കാണുമ്പോൾ അവൻ ഇങ്ങനെ പ്രാർത്ഥിക്കുക.

((اَللَّهُمَّ رَبَّ السَّمَوَاتِ السَّبْعِ وَمَا أَظْلَلْنَ، وَرَبَّ الأَرَضِينَ السَّبْعِ وَمَا أَقْلَلْنَ، وَرَبَّ الشَّيَاطِينِ* وَمَا أَضْلَلْنَ، وَرَبَّ الرِّيَاحِ وَمَا ذَرَيْنَ، أَسْأَلُكَ خَيْرَ هَذِهِ الْقَرْيَةِ وَخَيْرَ أَهْلِهَا، وَخَيْرَ مَا فِيهَا، وَأَعُوذُ بِكَ مِنْ شَرِّهَا وَشَرِّ أَهْلِهَا وَشَرِّ مَا فِيهَا))

*'അല്ലാഹുവേ! ഏഴ് ആകാശങ്ങളുടെയും അവയുടെ താഴെയുള്ളവയുടെയും രക്ഷിതാവേ..... ഏഴ് ഭൂമികളുടെയും അവ ചുമന്നുകൊണ്ടിരിക്കുന്നവയുടെയും രക്ഷിതാവേ! പിശാചുക്കളുടെയും അവ പിഴപ്പിച്ചവരുടെയും രക്ഷിതാവേ! ഈ ഗ്രാമത്തിലെ നന്മയും നല്ല ഗ്രാമവാസികളെയും നല്ല വസ്തുക്കളെയും ഞാൻ നിന്നോട് ചോദിക്കുന്നു. ഈ ഗ്രാമത്തിന്റെ ഉപദ്രവത്തിൽ നിന്നും ഇതിലെ ആളുകളുടെ ഉപദ്രവത്തിൽ നിന്നും ഇതിലുള്ള വസ്തുക്കളുടെ ഉപദ്രവത്തിൽനിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു".* (71)

19. യാത്രക്കിടയിൽ രാത്രിയിൽ - വിശിഷ്യാ അതിന്റെ ആദ്യഭാഗത്ത് - സഞ്ചരിക്കുന്നത് സുന്നത്താണ്. നബി (സ) ഇപ്രകാരം പറയുകയുണ്ടായി

``നിങ്ങൾ സന്ധ്യയിൽസഞ്ചരിക്കുക. കാരണം രാത്രിയിൽ ഭൂമി ചുരുട്ടപ്പെടും". (72) [ അഥവാ - പകലിനെ അപേക്ഷിച്ച് രാത്രിയിൽ കൂടുതൽ സഞ്ചരിക്കാൻ കഴിയുമെന്നർത്ഥം.]

20. പ്രഭാതം വെളിപ്പെട്ടാൽ (അത്താഴനേരത്ത്) ഇങ്ങനെ പ്രാർത്ഥിക്കുക : «سمّع سامعٌ بحمد الله وحسن بلائه علينا . ربنا صاحبنا، وأفْضِل عَلَيْنَا، عَائِذًا بِاللهِ مِنَ النَّارِ»

70 ബുഖാരി (ഫത്ഹ്) 6/135 കാണുക

71 ഹാകിം ഉദ്ധരിച്ചത്. അദ്ദഹബി 2/100 ഇബ്നുസ്സുന്നി 524ാം നമ്പർ റിപ്പോർട്ട്. തുഹ്ഫതുൽ അഖ്യാർ പേ. 37 കാണുക

72 സ്വഹീഹു അബീദാവൂദ് 2/2489 ഹാകിം 1/445

* പ്രാർത്ഥനയുടെ പൊതുരീതികൾക്ക് അപരിചിതമായ ഒന്നാണ് ഇവിടെ കൊടുത്ത (رب الشياطين) എന്ന അഭിസംബോധന -വിവ.

*"ഞങ്ങൾക്കുള്ള അല്ലാഹുവിന്റെ അനുഗ്രഹങ്ങൾക്കും, സൽപരീക്ഷണങ്ങൾക്കും ഞങ്ങൾ അവനെ സ്തുതിച്ചതിന് ഒരാൾ സാക്ഷിയായിട്ടുണ്ട്. ഞങ്ങളെ നീ കാത്തു രക്ഷിക്കേണമേ... നിന്റെ അപാരമായ അനുഗ്രഹങ്ങളാൽ ഞങ്ങളെ നീ ശ്രേഷ്ടമാക്കേണമേ... നരകത്തിൽനിന്ന് നിന്നോട് ഞങ്ങൾ ശരണംതേടുന്നു".* (73)

21. യാത്രയിൽ പ്രാർത്ഥന വർദ്ധിപ്പിക്കുക. കാരണം, യാത്രയിലെ പ്രാർത്ഥനക്ക് ഉത്തരംകിട്ടാനും ചോദിച്ചത് ലഭിക്കാനും ഏറെ സാധ്യതയുണ്ട്. (74)

22. തന്റെകഴിവും അറിവും വെച്ചുകൊണ്ട് നന്മകല്പിക്കുകയും തിന്മവിരോധിക്കുകയും ചെയ്യുക. ഇത് തികഞ്ഞ ജ്ഞാനവും ഉൾക്കാഴ്ചയും മൃദുലസമീപനവും ഉൾക്കൊണ്ടുകൊണ്ടായിരിക്കണം.

23. എല്ലാപാപങ്ങളിൽനിന്നും അകന്നുനില്ക്കുക. നാവുകൊണ്ടോ, കൈകൊണ്ടോ, ആരെയും ഉപദ്രവിക്കരുത്. ഇതര സുഹൃത്തുക്കളെ പ്രയാസപ്പെടുത്തുന്ന വിധത്തിൽ തിക്കും തിരക്കുമുണ്ടാക്കരുത്. ഏഷണിയോ പരദൂഷണമോ പറയരുത്. സഹജനങ്ങളോട് നല്ല രീതിയിലല്ലാതെ സംവദിക്കരുത്. കളവ്പറയരുത്. അല്ലാഹുവിനെക്കുറിച്ച് തനിക്കറിവില്ലാത്ത കാര്യം പറയരുത്. അതുപോലെ മറ്റു തെറ്റുകളൊന്നും പ്രവർത്തിക്കരുത്. അല്ലാഹു പറയുന്നു:

*"ഹജ്ജുകാലം അറിയപ്പെട്ടമാസങ്ങളാകുന്നു. ആ മാസങ്ങളിൽ ആരെങ്കിലും ഹജ്ജ്കർമ്മത്തിൽപ്രവേശിച്ചാൽ പിന്നീട് സ്ത്രീ പുരുഷസംസർഗ്ഗമോ ദുർവൃത്തിയോ വഴക്കോ ഹജ്ജിനിടയിൽ പാടില്ല."* *(വി.ഖു: 2/292)*

---

73 മുസ്ലിം 4/2086

74 സുനനുഅബീദാവൂദ് 2/9 തിർമിദി 4/314 ഇബ്നുമാജ 2/1270 അഹ്മദ് 2/258 സ്വഹീഹുതിർമിദി 3/156, അദബുൽ മുഫ്റദ് പേ. 43

31 യാത്രകഴിഞ്ഞുതിരിച്ചെത്തുമ്പോൾ ആദ്യംതൊട്ടടുത്ത പള്ളിയിൽ പോയി രണ്ട്റക്അത്ത് നമസ്ക്കരിക്കൽ സുന്നത്താണ്. നബി (സ) അങ്ങനെ ചെയ്യാറുണ്ടായിരുന്നു. (80)

32. യാത്രകഴിഞ്ഞുതിരിച്ചുവന്നാൽ സ്വന്തംകുടുംബത്തിലേയും അയൽവീടുകളിലേയുമൊക്കെ കുട്ടികളോട് വാത്സല്യം കാണിക്കുക. അവർ തന്റെ അടുത്തുവന്നാൽ അവരോട് നന്മചെയ്യുക. ഇബ്നു അബ്ബാസ്(റ)(81)അബ്ദുല്ലാഹിബ്നു ജഅ്ഫർ(റ)(82)എന്നിവർ ഉദ്ധരിക്കുന്ന ഹദീസുകൾ ഇതിന്ന് തെളിവാണ്.

33. പാരിതോഷികംനൽകൽസുന്നത്താണ്. അതുമൂലം വെറുപ്പുനീങ്ങുകയും മനസ്സുകൾ നിർമ്മലമായിത്തീരുകയും ചെയ്യും. അതു സ്വീകരിക്കുന്നതും ദാതാവിന് പ്രതിഫലത്തിന്നായി പ്രാർത്ഥിക്കുന്നതും സുന്നത്താണ്. ശറഇയ്യായ കാരണമില്ലെങ്കിൽ അത് മടക്കാൻപാടില്ല (കറാഹത്താണ്). നബി(സ) പറയുകയുണ്ടായി:

*"നിങ്ങൾ പരസ്പരം പാരിതോഷികം നൽകി പരസ്പരം സ്നേഹിക്കുക." (83)*

34. യാത്രക്കാരൻ യാത്രകഴിഞ്ഞുവന്നാൽ ആലിംഗനം ചെയ്യൽ സുന്നത്താണ്. നബി(സ)യിൽനിന്ന് സ്ഥിരപ്പെട്ടചര്യയാണിത്. അനസ് (റ) പറയുന്നു.

*"അവർ കണ്ടുമുട്ടിയാൽ ഹസ്തദാനവും യാത്രകഴിഞ്ഞുവന്നാൽ ആലിംഗനവും ചെയ്യുമായിരുന്നു". (84)*

35. യാത്രകഴിഞ്ഞുവന്നാൽ സുഹൃത്തുക്കളെ വിളിച്ചുകൂട്ടി ഭക്ഷണം നല്കുന്നത് സുന്നത്താണ്. നബി(സ) അങ്ങനെ ചെയ്യാറുണ്ടായിരുന്നു. (85)

80. ബുഖാരി (ഫത്ഹ്) 3/113 മുസ്ലിം 4/2021
81. ബുഖാരി (ഫത്ഹ്) 3/619, 10/395
82. മുസ്ലിം 4/1885,
83. ബൈഹഖി - സുനനുൽ കുബ്റാ 6/169 ബുഖാരി - അദബുൽമുഫ്റദ് പേ. 208 (594ാം നമ്പർ) ഇർവാഉൽഗലീൽ 1601 ാം നമ്പർ എന്നിവ കാണുക
84. ത്വബ്റാനി - അൽഔസത് സവാഇദുൽ മുഅ്ജമീൻ 5/262 ഹൈതമി - മജ്മഉസ്സവാഇദ് 8/36, ഇതിന്റെ സനദിലുള്ളവരെല്ലാം കുറ്റമറ്റവരാണെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്
85. ബുഖാരി (ഫത്ഹ്) 6/194 ചിലഭാഗം മുസ്ലിം 1/495ലും കാണാം

(ഏഴ്)

# ഹജ്ജിന്റെയും ഉംറയുടെയും 'മീഖാതു'കൾ

**'മിഖാതു'കൾ രണ്ടുവിധമാണ്:**

**(ഒന്ന്)** കാലവുമായി ബന്ധപ്പെട്ട മീഖാത്

ശവ്വാൽ ആദ്യം മുതൽ ദുൽഹജ്ജ് 10 വരെയുള്ള കാലമാണ് ഹജ്ജിന്റെ കാലപരിധി (മീഖാത്)

*"ഹജ്ജ്കാലം അറിയപ്പെട്ട ചില മാസങ്ങളാകുന്നു ആ മാസങ്ങളിൽ ആരെങ്കിലും ഹജ്ജ് കർമ്മത്തിൽ പ്രവേശിച്ചാൽ പിന്നീട് സ്ത്രീപുരുഷ സംസർഗ്ഗമോ ദുർവൃത്തിയോ വഴക്കോ ഹജ്ജിനിടയിൽ പാടില്ല".* *(വി ഖു. 2/192)*

വർഷം മുഴുവൻ ഉംറയുടെ കാലമാണ് ഉംറ ഏതുകാലത്തും നിർവ്വഹിക്കാം. പ്രത്യേക കാലപരിധിയില്ല.(86)

**(രണ്ട്)** സ്ഥലസംബന്ധമായ മീഖാത്.

ഇത് അഞ്ചാകുന്നു. ഇബ്നു അബ്ബാസ് (റ) പറയുന്നു "മദീനക്കാർക്ക് മീഖാതായി' ദുൽഹുലൈഫയും, സിറിയ (ശാം)കാർക്ക് ജുഹ്ഫയും, നജ്ദുകാർക്ക് ഖർനുൽമനാസിലും, യമൻകാർക്ക് യലംലമും ആയിരുന്നു നബി (സ) മീഖാതായി നിശ്ചയിച്ചത് ഈ മീഖാതുകൾ അവിടത്തുകാർക്കും ഹജ്ജിനോ ഉംറക്കോ വേണ്ടി അതുവഴി കടന്നുവരുന്നവർക്കും ഒരുപോലെ ബാധകമാണ്. കഅ്ബയോട് അടുത്തുള്ളവർ അവരുടെ സ്വന്തംദേശത്ത്നിന്ന് ഇഹ്റാം ചെയ്താൽ മതി മക്കക്കാർ മക്കയിൽ നിന്ന് ഇഹ്റാം ചെയ്താൽ മതി.(87)

---

86 ശറഹുൽ ഉംദ – ഇബ്നുതീമിയ 1/399
87 ബുഖാരി (ഫത്ഹ്) 3/387 മുസ്ലിം 8382

ആയിശ (റ) പറയുന്നു:

*“നബി(സ) ഇറാഖുകാർക്ക് ദാതുഇർഖ് മീഖാതായി നിശ്ചയിച്ചു കൊടുത്തു”.* (88)

ഈ ഹദീസ് ഉമർ (റ)വിന് കിട്ടിയിരുന്നില്ല. പക്ഷെ, അദ്ദേഹം ഇറാഖുകാർക്ക് ദാതുഇർഖ് മീഖാതായി നിശ്ചയിച്ചുകൊടുത്തു.

ഉമർഖത്താബ് (റ)ന്റെ സ്വന്തം ഇജ്തിഹാദ് നബി (സ)യുടെ ചര്യയോട് യോജിച്ചുവന്ന പല സന്ദർഭങ്ങളിൽ ഒന്നാണിത്. (89)

**ഈ മീഖാതുകളിൽ ഏതെങ്കിലുമൊന്നിലൂടെ കടൽവഴിയോ കരവഴിയോ വിമാനംവഴിയോ ഏതുവഴിയായിരുന്നാലും കടന്നുപോകുന്നവർഅവർഹജ്ജിനോ ഉംറക്കോ പോകുന്നവരാണെങ്കിൽ അവിടെവെച്ചു ഇഹ്റാമിൽ പ്രവേശിക്കാതെമുമ്പോട്ട് പോവാൻ പാടില്ല. വിമാനം വഴി ഹജ്ജിനോ, ഉംറക്കോ മക്കയിലേക്ക് തിരിച്ചവർ വിമാനത്തിൽ കറയുന്നതിനുമുമ്പായി ഇഹ്റാമിൽ പ്രവേശിക്കാനായി കുളിച്ചൊരുങ്ങിയിരിക്കേണ്ടതാണ്. അവർ മീഖാതിനോടടുത്തെത്തിയാൽ ഇഹ്റാമിന്റെ പ്രത്യേക വസ്ത്രം [ പുരുഷന്മാർ തുണിയും തട്ടവും] അണിഞ്ഞു ഹജ്ജിനാണെങ്കിൽ ഹജ്ജിനും ഉംറക്കാണെങ്കിൽ ഉംറക്കും തൽബിയത് ചൊല്ലേണ്ടതാണ്. മീഖാതിനോടടുക്കുന്നതിനുമുമ്പായോ വിമാനത്തിൽ കറയുന്നതിനുമുമ്പായോ. പുരുഷൻ ഇഹ്റാമിന്റെ വസ്ത്രം അണിഞ്ഞിട്ടുണ്ടെങ്കിൽ അതിൽ വിരോധമില്ല. പക്ഷെ, മീഖാതിനോടടുത്തെത്തിയശേഷം മാത്രമേ ഇഹ്റാമിൽ പ്രവേശിക്കാനും തൽബിയത്ത് ചൊല്ലാനും പാടുള്ളൂ. കാരണം, നബി(സ) മീഖാതിൽവെച്ചു മാത്രമേ ഇഹ്റാമിൽ പ്രവേശിച്ചിരുന്നുള്ളൂ.**

---

88. അബൂദാവൂദ് നസാഈ, സഹീഹുഅബീദാവൂദ് 1/327 സ്വഹീഹുന്നസാഈ, 2/562 ഇമാം മുസ്ലിം, ജാബിറുബിനു അബ്ദുല്ലയിൽ നിന്നുള്ള റിവായത്തായി ഉദ്ധരിച്ചിട്ടുണ്ട് 2/841 ഇർവാഉൽഗലീൽ 4/175
89 ബുഖാരി (ഫത്ഹ്) 3/389 കാണുക

എന്നാൽ ജിദ്ദ, ബുഹ്റ, ശരാഇഅ് തുടങ്ങി മീഖാതുകളേക്കാൾ കഅ്ബയോടടുത്ത പ്രദേശത്ത് വസിക്കുന്നവരാണെങ്കിൽ അവരുടെ സ്വന്തംഭവനമാണ്അവരുടെ'മീഖാത്.'അവിടെവെച്ചാണവർ ഹജ്ജിനും ഉംറക്കും ഇഹ്റാമിൽ പ്രവേശിക്കേണ്ടത്. മക്കക്കാരാകട്ടെ ഹജ്ജിന് മാത്രം മക്കയിൽ നിന്ന് ഇഹ്റാമിൽ പ്രവേശിക്കേണ്ടതാണ് • (90)

ആരെങ്കിലും ഹജ്ജിനോ ഉംറക്കോ ഇഹ്റാമിൽ പ്രവേശിക്കാതെ 'മീഖാതു'വിട്ടുകടന്നാൽ അവർ 'മീഖാതി'ലേക്കുതന്നെ തിരിച്ചുപോയി ഇഹ്റാമിൽ പ്രവേശിക്കേണ്ടതാണ്. അങ്ങനെ ചെയ്യാത്ത പക്ഷം അവൻ (പ്രായശ്ചിത്തം)നൽകേണ്ടതാണ്. ഉള്ഹിയ്യത്തിന് പര്യാപ്തമായ മൃഗമാണ് ബലിയറുക്കേണ്ടത്. ഇബ്നുഅബ്ബാസ് (റ) വിൽനിന്ന് റിപ്പോർട്ട് ചെയ്യപ്പെടുന്ന ഹദീസാണിതിന് തെളിവ്.

*"ആരെങ്കിലും തൻെറ കർമ്മങ്ങളിൽ നിന്ന് വല്ലതും മറന്നുപോവുകയോ വിട്ടുകളയുകയോ ചെയ്താൽ അവൻ ബലിയറുത്ത് പ്രായശ്ചിത്തം ചെയ്യട്ടെ." (91)*

ഹജ്ജോഉംറയോ ഉദ്ദേശിക്കാതെ കച്ചവടാവശ്യത്തിനോ ബന്ധുക്കളെ സന്ദർശിക്കാനോ മറ്റോ' മീഖാതു'വഴി കടന്നുപോവുന്നവർ അവിടെവെച്ച് ഇഹ്റാമിൽ പ്രവേശിക്കേണ്ടതില്ല. കാരണം, നബിവചനത്തിൽ നിന്ന് അത് വ്യക്തമാണ്.

*'......ആ മീഖാതുകൾ അവിടത്തുകാർക്കും ഹജ്ജോ, ഉംറയോ ഉദ്ദേശിച്ചുകൊണ്ട് അവിടത്തുകാരല്ലാതെ അതുവഴി കടന്നുപോവുന്നവർക്കുമുള്ളതാണ്•"(92)*

---

90. ശൈഖ് ഇബ്നുബാസിന്റെ 'മജ്മൂഉൽഫതാ'വാഹജ്ജ്: ഭാഗം 5 പേ 251 നോക്കുക.
91 മുവത്വ - മാലിക് 1/419, ദാറുഖുത്നി 2/244 ബൈഹഖി 5/152
92 ബുഖാരി (ഫത്ഹ്) 3/387 മുസ്ലിം 8382

മക്കാവിജയവേളയിൽ നബി(സ)അവിടേക്ക് പ്രവേശിച്ചത് ഇഹ്റാമിലായിരുന്നില്ല. നബി(സ) ഇരുമ്പിന്റെ പടയങ്കി ധരിച്ചിട്ടുണ്ടായിരുന്നു. നബി(സ) ഹജ്ജോ ഉംറയോ ഉദ്ദേശിച്ചുകൊണ്ടായിരുന്നില്ല മക്കയിൽ വന്നത്. മറിച്ച് മക്കവിജയിക്കാനും അവിടെനിന്ന് ശിർക്കിന്റെ വസ്തുക്കൾ നീക്കാനും വേണ്ടിയായിരുന്നു. (93)

ഹജ്ജോഉംറയോ ഉദ്ദേശിച്ചുകൊണ്ടല്ലാതെ 'മീഖാതി'ലൂടെ കടന്നുപോവുന്നവർ ഇഹ്റാമിന്റെ വസ്ത്രം ധരിക്കുകയോ തൽബിയത്ത് മുഴക്കുകയോവേണ്ടതില്ല എന്നതിന് ഇതെല്ലാം തെളിവു നൽകുന്നു.

## (എട്ട്)

## 'മീഖാതി'ലെ കർമ്മങ്ങൾ

ഹജ്ജോ ഉംറയോ ഉദ്ദേശിച്ചുകൊണ്ട് മീഖാത്തിലെത്തിയവർ താഴെപറയുന്ന കാര്യങ്ങൾ ചെയ്യേണ്ടതാണ്.

1. നഖംമുറിക്കുകയും മീശകത്രിക്കുകയും കക്ഷവും ഗുഹ്യസ്ഥാനവും വൃത്തിയാക്കുകയും ചെയ്യുക. ഇത് സുന്നത്താണ്. *

2. അതുവരെ അണിഞ്ഞിരുന്ന വസ്ത്രം ഉരിഞ്ഞ്, കുളിച്ച് വൃത്തിയാകുക. ഇതും സുന്നത്താണ്. നബി തിരുമേനി (സ) അപ്രകാരം ചെയ്തിരുന്നു. (94)

3. തലയിലും താടിയിലും 'ഊദെണ്ണ്'പോലുള്ള ഏറ്റവും നല്ല സുഗന്ധദ്രവ്യങ്ങൾ ഉപയോഗിക്കുക. ഇതും സുന്നത്താണ്. ഇതിന്റെ

---

93 ബുഖാരി (ഫത്ഹ്) 4/59, മുസ്ലിം 2/989 ഇബ്നുബാസിന്റെ മജ്മൂഉൽ ഫതാവാ 5/251

94 തിർമിദി, ഇബ്നുഖുസൈമ 4/161 ഹാകിം, സ്വഹീഹുതിർമിദി 1/250

* ഇത് ഇസ്ലാമിൻെറ പ്രകൃതിപരമായ സുന്നത്തായി പഠിപ്പിക്കപ്പെട്ട കാര്യമാണ്. - വിവ

വാസന ഇഹ്റാമിൽ പ്രവേശിച്ചശേഷവും അവശേഷിക്കുന്നതു കൊണ്ട് തകരാറില്ല. ആയിശ (റ) വിൽനിന്നുദ്ധരിക്കപ്പെടുന്ന ഹദീസ് ഇതിന് തെളിവാണ് (95) എന്നാൽ ഇഹ്റാമിന്റെ വസ്ത്രത്തിൽ അല്പം പോലും സുഗന്ധം പൂശാൻ പാടില്ല. (96)

4. പുരുഷൻ തുണിയും ഒരു തട്ടവും ധരിച്ചുകൊണ്ടാണ് ഇഹ്റാമിൽ പ്രവേശിക്കേണ്ടത് അത് രണ്ടും വൃത്തിയുള്ളതും വെള്ളയുമായിരിക്കുന്നത് സുന്നത്താണ്. രണ്ട് ചെരിപ്പുകളും ധരിക്കാം നബി(സ) പറയുന്നു

*"ഒരു തുണിയും തട്ടവും രണ്ട് ചെരിപ്പുകളും ധരിച്ചുകൊണ്ടായിരിക്കട്ടെ നിങ്ങൾ ഇഹ്റാമിൽ പ്രവേശിക്കുന്നത്."* (97) സ്ത്രീകൾക്ക് പുരുഷനോട് സാദൃശ്യം വരാത്ത വിധത്തിൽ (അനുവദനീയമായ) ഏതുവസ്ത്രവും ധരിക്കാവുന്നതാണ്

5. ആർത്തവകാരിയും, പ്രസവരക്തമുള്ളവളുമൊഴികെയുള്ളവർ ഇഹ്റാമിൽ പ്രവേശിക്കുന്നത് ഏതെങ്കിലുമൊരു നമസ്ക്കാരത്തിനുശേഷമായിരിക്കുന്നത് സുന്നത്താണ് ഫർള് നമസ്കാരത്തിന്റെ സമയമാണെങ്കിൽ അതിനുശേഷവും, അല്ലെങ്കിൽ വുദൂചെയ്ത് വുദൂവിന്റെ രണ്ട് റക്അത്ത് സുന്നത്തുനമസ്ക്കരിച്ച ശേഷവും. (98)

6. നമസ്ക്കാരത്തിൽ നിന്ന് വിരമിച്ചശേഷം (ഹജ്ജിനാണെങ്കിൽ) ഹജ്ജും (ഉംറക്കാണെങ്കിൽ) ഉംറയും മനസ്സിൽകരുതുക ഉംറയുദ്ദേശിച്ചവൻ *"ലബ്ബൈക്ക ഉംറതൻ"* എന്നോ അല്ലാഹുമ്മ ലബ്ബൈക്ക

---

95 ബുഖാരി (ഫത്ഹ്) 10/366 മുസ്‌ലിം 2/846

96 ഇബ്നുബാസിന്റെ മജ്മൂഉൽ ഫതാവാ 5/96

97 അഹ്മദ് 2/34, ഹാഫിള് ഇബ്നുഹജർ അത്തൽഖീസ് 2/237

98 ശൈഖ് ഇബ്നുബാസിന്റെ ഹജ്ജ് ഫത്‌വകൾ പേ 7, ഫതാവാ ഇബ്നുതൈമിയ 26/108 ഇബ്നുതൈമിയയുടെ ശറഹുൽ ഉംദ 1/417 ശൈഖ് സ്വാലിഹ് അൽ ഉഥൈമീന്റെ അൽമൻഹജു ലിമുരീദിൽ ഉംറ വൽ ഹജ്ജ് പേ 23 എന്നിവ കാണുക

ഉംറതൻ' എന്നോ പറയേണ്ടതാണ്. ഹജ്ജ് മാത്രം ഉദ്ദേശിച്ചവൻ *``ലബ്ബൈക്കഹജ്ജൻ'* എന്നോ *'അല്ലാഹുമ്മ ലബ്ബൈക്ക ഹജ്ജൻ'* എന്നോ പറയേണ്ടതാണ്. ഒരേസമയം ഹജ്ജും ഉംറയും ഉദ്ദേശിച്ച വനാണെങ്കിൽ *'ലബ്ബൈക്ക ഹജ്ജൻ വഉംറതൻ'* എന്നോ*'അല്ലാഹുമ്മ ലബ്ബൈക്ക ഹജ്ജൻ വഉംറതൻ'* എന്നോ പറയേണ്ടതാണ്.

മറ്റൊരാൾക്കുവേണ്ടി (പകരം) ഹജ്ജോ ഉംറയോ നിർവ്വഹിക്കുന്ന വനാണെങ്കിൽ *"ലബ്ബൈക്ക എൻ ഫുലാനിൻ ഹെജ്ജൻ, ലബ്ബൈക്ക എൻ ഫുലാനിൻ ഉംറത്തൻ"*(99) എന്നിങ്ങനെ പറയേണ്ടതാണ്. മാത്രമല്ല, അത് മനസ്സിൽ പ്രത്യേകം കരുതുകയും വേണം. തൽബി യത്ത് ചൊല്ലുന്നത് വാഹനത്തിൽ ശരിയായി കയറിയിരുന്ന ശേഷ മാകുന്നതാണ് ഉത്തമം. (100) നബി (സ) ചെയ്തിരുന്നതും അങ്ങനെ യായിരുന്നു. അബ്ദില്ലാഹിബ്നു ഉമർ (റ) പറയുന്നു:

*"ദുൽഹുലൈഫയിലെ പള്ളിയുടെ അരികിലുള്ള മരത്തിന്റെ അടുത്ത് ഒട്ടകം നിന്നപ്പോൾ അവിടെ വെച്ചായിരുന്നു നബി (സ) തൽബിയത്ത് മുഴക്കിയിരുന്നത്."*(101)

---

99 'ഫുലാൻ' എന്ന വാക്കല്ല പറയേണ്ടത് അയാളുടെ പേരാണ് പറയേണ്ടത്. ആ വ്യക്തിക്ക് പകരം ഹജ്ജ്/ഉംറ നിർവ്വഹിക്കാൻ ഞാനിതാവന്നിരിക്കുന്നു' എന്നാണതിന്റെ അർത്ഥം. ഒരു സ്ത്രീക്ക് പകരമായിട്ടാണ് ഹജ്ജ്/ഉംറ നിർവ്വഹിക്കുന്നതെങ്കിൽ *'ലബ്ബൈക്ക എൻ ഉമ്മിഫുലാൻ'* (ഇന്ന വ്യക്തിയുടെ ഉമ്മയുടെ പേരിൽ ഹജ്ജ്/ഉംറ നിർവ്വഹിക്കാൻ ഞാനിതാ വന്നിരിക്കുന്നു) *ലബ്ബൈക എൻബിൻതി ഫുലാൻ* (ഇന്ന വ്യക്തിയുടെമകളുടെ പേരിൽ ഉംറ നിർവഹിക്കാൻ ഞാനിതാ വന്നിരിക്കുന്നു) എന്നിങ്ങനെയാണ് പറയേണ്ടത്.'ഫുലാൻ' എന്നോ 'ഫുലാന എന്നോ ഉള്ള വാക്കല്ല ഉപയോഗിക്കേണ്ടത് മറിച്ച് ആ വ്യക്തിയുടെ പേരോ അയാൾ ആരുടെ മകൻ/മകൾ/ഉമ്മ എന്നിങ്ങനെ വ്യക്തമാക്കുന്ന വാക്യമാണുപയോഗിക്കേണ്ടത്. -വിവ

100 ഇബ്നുബാസിന്റെ മജ്മൂഉൽ ഫതാവാ' 5/249 ശറഹുൽ ഉംദ - ഇബ്നു തീമിയ 1/419, ശറഹുസർക്കശീ 3/95 എന്നിവകാണുക

101 മുസ്ലിം 2/843 - 1186 നമ്പർ. ബുഖാരി (ഫത്ഹ്) 3/412 - 1552, 1541, 1554 നമ്പർ ഹദീസുകൾ നോക്കുക

നബി (സ) ചൊല്ലിയതുപോലെയാണ് തൽബിയത്ത് ചൊല്ലേണ്ടത്.

**((لبيك اللهم لبيك، لبيك لا شريك لك لبيك انّ الحمد والنعمة لك والملك لا شريك لك ))**

*'ലബ്ബൈകല്ലാഹുമ്മലബ്ബൈക്ക്• ലബ്ബൈക്ക ലാശരീക ലക ലബ്ബൈക്ക്• ഇന്നൽ ഹംദ വന്നിഅ്മത ലക്. വൽമുൽക ലാ ശരീക ലക്'•*

*"അല്ലാഹുവേ! ഞാനിതാ നിനക്ക് ഉത്തരം ചെയ്തിരിക്കുന്നു. ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു..നിനക്ക് യാതൊരു പങ്കുകാരുമില്ല..ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു.:നിശ്ചയം സർവ്വസ്തുതികളും അനുഗ്രഹങ്ങളും ആധിപത്യവും നിനക്ക്മാത്രമാണ്. നിനക്ക് യാതൊരുവിധ പങ്കുകാരുമില്ല'* (102)

ഇഹ്റാമിൽ പ്രവേശിക്കുമ്പോൾ ഹജ്ജും, ഉംറയും പൂർത്തിയാക്കുന്നതിൽ തടസ്സംസൃഷ്ടിക്കുന്ന വല്ലതിനെപ്പറ്റിയും ഭയമുണ്ടായാൽ അവൻ ഇങ്ങനെ പറയേണ്ടതാണ്:

*"ഹജ്ജും ഉംറയും പൂർത്തിയാക്കുന്നിൽ വല്ലപ്രതിസന്ധിയും നേരിട്ടാൽ അവിടം മുതൽ ഞാൻ ഇഹ്റാമിൽ നിന്ന് സ്വതന്ത്രനായിരിക്കും".*

സുബൈർ(റ)വിൻെറ മകൾ 'ളിബാഅ രോഗിയായിരിക്കെ ഇഹ്റാമിൽ പ്രവേശിക്കാൻ ഉദ്ദേശിച്ചപ്പോൾ ഇത്തരത്തിൽ ഉപാധിവെക്കാൻ നബി(സ) കല്പിച്ചിരുന്നു. (103)

---

102. ബുഖാരി (ഫത്ഹ്) 3/408, മുസ്ലിം 2/841
103. ബുഖാരി (ഫത്ഹ്) 9/132, മുസ്ലിം 2/867

ഇത്തരത്തിൽ ഉപാധിവെച്ചുകൊണ്ട് ഹജ്ജോ ഉംറയോ നിർവ്വഹിക്കാൻ ഇഹ്റാമിൽ പ്രവേശിക്കുകയും പിന്നീട് അത് പൂർത്തിയാക്കാൻ സാധിക്കാത്ത വിധത്തിലുള്ള പ്രതിസന്ധി ഉണ്ടാവുകയും ചെയ്താൽ അവന്ന് ഇഹ്റാമിൽനിന്ന് സ്വതന്ത്രമാവാം. പ്രായശ്ചിത്തമൊന്നും ചെയ്യേണ്ടതില്ല.

തങ്ങളെപ്പോലെ കുട്ടികൾക്കും പ്രതിഫലം ലഭിക്കണമെന്ന ഉദ്ദേശ്യത്തോടെ കുട്ടികളെക്കൂടി ഇഹ്റാമിൽ പ്രവേശിപ്പിക്കുന്നവർ ചില കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ട്. ആ കുട്ടികൾ വകതിരിവുള്ളവരാണെങ്കിൽ രക്ഷിതാവിന്റെ സമ്മതത്തോടെയാണ് അവർ ഇഹ്റാമിൽ പ്രവേശിക്കേണ്ടത്. എന്നിട്ട് ഇഹ്റാമിന്റെ സമയത്ത് വലിയവർ ചെയ്യുന്നതുപോലെ അവരും ചെയ്യണം. വകതിരിവില്ലാത്തവരാണെങ്കിൽ അവർക്കുവേണ്ടി രക്ഷിതാവ് 'നിയ്യത്തു'ചെയ്യുകയും *തൽബിയത്ത്* മുഴക്കുകയും വേണം. വലിയവർക്ക് ബാധകമായ ഇഹ്റാമിന്റെ വിലക്കുകൾ അവർക്കും ബാധകമാണ്. ത്വവാഫിന്റെ സമയത്ത് ആ കുട്ടികളുടെ വസ്ത്രവും ശരീരവുമൊക്കെ വൃത്തിയുള്ളതായിരിക്കാൻ രക്ഷിതാക്കൾ ശ്രദ്ധിക്കേണ്ടതാണ്. വകതിരിവുള്ള കുട്ടികളോട് രക്ഷിതാക്കൾ ത്വവാഫിൽ പ്രവേശിക്കുന്നതിനുമുമ്പ് വൃത്തി കാത്തുസൂക്ഷിക്കാൻ നിർദ്ദേശിക്കേണ്ടതാണ്.

(ഒമ്പത്)

## ഹജ്ജിന്റെയും ഉംറയുടെയും മൂന്നുരീതികൾ

ശവ്വാൽ, ദുൽഖഅദ്, എന്നീമാസങ്ങളും ദുൽഹജ്ജ് പത്ത് വരെയുള്ള ദിവസങ്ങളുമാണ് ഹജ്ജിന്റെകാലം. ഈ കാലത്ത് ഹജ്ജ് ചെയ്യണമെന്ന ഉദ്ദേശ്യത്തോടെ മീഖാത്തിൽ എത്തിയവർക്ക് മൂന്ന് രീതികളിൽ ഏതെങ്കിലുമൊന്ന് തിരഞ്ഞെടുക്കാവുന്നതാണ്.

1 തമത്തുഅ്

ഹജ്ജിന്റെ മാസങ്ങളിൽ 'മീഖാതിൽ' വെച്ച് *ലബ്ബൈക ഉംറതൻ* എന്നു പറഞ്ഞുകൊണ്ട് ഉംറക്ക് മാത്രമായി ഇഹ്റാമിൽ പ്രവേശിക്കുക. ശേഷം തൽബിയത്ത് ചൊല്ലുക. മക്കയിലെത്തി കഅ്ബാ ത്വവാഫ് ആരംഭിക്കുന്നതുവരെ തൽബിയത്ത് ചൊല്ലിക്കൊണ്ടിരിക്കുക. കഅ്ബാ ത്വവാഫും സ്വഫാ-മർവക്കിടയിലെ സഅ്യും കഴിഞ്ഞാൽ പിന്നെ തലയിൽ നിന്ന് മുടി കളയുകയോ വെട്ടുകയോ ചെയ്യുക. അതോടെ അവൻ ഇഹ്റാമിൽ നിന്ന് മുക്തനായി. അഥവാ -അതുവരെ വിലക്കപ്പെട്ടിരുന്ന, അനുവദനീയ കാര്യങ്ങൾ അവന്ന് ചെയ്യാമെന്നർത്ഥം. പിന്നീട് ദുൽഹജ്ജ് 8ന് *(തർവിയത്തിന്റെ ദിനം എന്നാണ് ഈ ദിനത്തിന് പേര്)* അവൻ ഹജ്ജിന്വേണ്ടി മാത്രമായി ഇഹ്റാമിൽ പ്രവേശിച്ച് ഹജ്ജിന്റെ ഓരോ കർമ്മവും അനുഷ്ഠിക്കുക. ബലിമൃഗം കൊണ്ടുവരാത്തവർക്ക് നല്ലത് ഈരീതി (തമത്തുഅ്) ആണ്. നബി(സ) സ്വഫാമർവക്കിടയിൽ 'സഅ്യ്'ചെയ്തതിന്ശേഷം ഇപ്രകാരം പറയുകയുണ്ടായി.

*"പിന്നീടുണ്ടായ അനുഭവം മുൻകൂട്ടികാണുവാൻ കഴിഞ്ഞിരുന്നെങ്കിൽ ഞാൻ ബലിമൃഗത്തെ അടയാളം കെട്ടികൊണ്ടുവരികയില്ലായിരുന്നു. കൂടെ ബലിമൃഗം ഇല്ലായിരുന്നെങ്കിൽ ഞാനും ഇഹ്റാമിൽ നിന്ന് വിരമിക്കുമായിരുന്നു. അതിനാൽ, ബലിമൃഗം കൂടെകൊണ്ടുവരാത്തവർ ഇഹ്റാമിൽനിന്ന് സ്വതന്ത്രമാവട്ടെ. എന്നിട്ട് അതിനെ അവർ ഉംറയാക്കട്ടെ."* (104) *

---

104 ബുഖാരി (ഫത്ഹ്) 3/504, മുസ്ലിം 2/888

* റസൂൽ (റ)യുടെ അനുചരന്മാരിൽ പലരും അടുത്തടുത്തകൊല്ലങ്ങളിലായി ഇസ്ലാമിൽ പ്രവേശിച്ചവരായിരുന്നു. ഹജ്ജുമാസങ്ങളിൽ ഉംറ ചെയ്യാൻ പാടില്ലെന്നായിരുന്നു പുരാതനകാലം മുതൽക്കുള്ള അറബികളുടെ വിശ്വാസം. ആ വിശ്വാസം ലംഘിച്ചുകൊണ്ട് പ്രവർത്തിക്കാൻ തിരുമേനി ഉപദേശിച്ചപ്പോൾ അവർക്ക് വലിയ മാനസിക വിഷമമായി. തിരുമേനി അങ്ങനെ ചെയ്യാതെ അനുചരന്മാരിൽ ഭൂരിപക്ഷത്തോടും അങ്ങനെ കല്പിച്ചപ്പോൾ വിശേഷിച്ചും. വാസ്തവത്തിൽ, തിരുമേനി അങ്ങനെ ചെയ്യാതിരുന്നത് ബലിമൃഗത്തെ കൂടെ കൊണ്ടുവന്നിരുന്ന കാരണംകൊണ്ടാണ്. അനുചരന്മാരുടെ മനസ്സിൽ അതൃപ്തിയുണ്ടെന്ന് കണ്ടപ്പോൾ തിരുമേനി അരുളി 'നിങ്ങൾക്കതിൽ അസുഖം ഉണ്ടാവുമെന്ന് ഞാൻ മുൻകൂട്ടി കണ്ടിരുന്നെങ്കിൽ നിങ്ങളെപ്പോലെ ഞാനും ബലിമൃഗത്തെ കൂടെ കൊണ്ടുവരാതിരിക്കുകയും ആദ്യം ഉംറ ചെയ്തുവിര[illegible]

2. ഖിറാൻ - (ഹജ്ജും, ഉംറയും ഒരുമിച്ചുചെയ്യുക)

ഹജ്ജിൻെറ മാസങ്ങളിൽ 'മീഖാതി'ൽ വെച്ച് ഹജ്ജിനും ഉംറക്കും ഒരുമിച്ച് നിയ്യത്ത് ചെയ്ത് *ലബ്ബൈക്ക ഉംറതൻ വഹെജ്ജൻ* എന്ന് പറഞ്ഞു കൊണ്ട് ഇഹ്റാമിൽ പ്രവേശിക്കുക. അല്ലെങ്കിൽ ആദ്യം മീഖാതിൽ വെച്ച് ഉംറക്കും പിന്നീട് വഴിയിൽ വെച്ച് ഹജ്ജിനും ഇഹ്റാമിൽ പ്രവേശിക്കുക. എന്നിട്ട്, ത്വവാഫിനുമുമ്പായി ഹജ്ജിനുംകൂടി തൽബിയത്ത് ചൊല്ലുക. അങ്ങനെ മക്കയിലെത്തിയാൽ ഖുദൂമിന്റെ (105) ത്വവാഫ് ചെയ്യുക. പിന്നെ ഹജ്ജിന്റെ ഭാഗമായ സഅ്യ് നിർവ്വഹിക്കുക. വേണമെങ്കിൽ ഹജ്ജിന്റെ സഅ്യ് ഇഫാളതിന്റെ ത്വവാഫിന് ശേഷ വുമാക്കാം. പക്ഷെ, മുടികളയുകയോ, കത്രിക്കുകയോ, ഇഹ്റാമിൽ നിന്ന് മോചിതനാവുകയോ ചെയ്യരുത്. പെരുന്നാൾദിവസംവരെ അതേ ഇഹ്റാമിൽ തന്നെ തുടരണം.

3. ഇഫ്റാദ്:

ഹജ്ജിന്റെകാലത്ത് മീഖാതിൽവെച്ച് *ലബ്ബൈക ഹെജ്ജൻ* എന്ന് പറഞ്ഞുകൊണ്ട് ഹജ്ജിനുമാത്രമായി ഇഹ്റാമിൽ പ്രവേശിക്കുക. ബാക്കി കർമ്മങ്ങളെല്ലാംരണ്ടാമത് പറഞ്ഞരൂപത്തിൽ (ഖിറാൻആയി തന്നെ) നിർവ്വഹിക്കുക. പക്ഷെ, 'ഖിറാനോ' തമത്തുഓ' ആയി, ഹജ്ജുംഉംറയും നിർവ്വഹിക്കുമ്പോൾ ഒരേയാത്രയിൽ തന്നെ രണ്ടുംനിർവ്വഹിക്കാൻ സൗകര്യം ചെയ്തുതന്നതിന്റെ പേരിൽ അല്ലാഹുവിന് നന്ദിയെന്നോണം ബലിയറുക്കണം. എന്നാൽ, ഇഫ്റാദായി ഹജ്ജ് നിർവ്വഹിക്കുമ്പോൾ ഈ ബലി നടത്തേണ്ടതില്ല.

'ഖിറാനോ' ഇഫ്റാദോ' ആയി ഹജ്ജ്നിർവ്വഹിക്കുന്നവർക്ക് കഅബാ ത്വവാഫും സ്വഫാമർവക്കിടയിലെ സഅ്യും ചെയ്തു കഴി

105 'ഖുദൂം' എന്നാൽ ആഗമനം എന്നർത്ഥം. -വിവ:

ഞ്ഞാൽ - ബലിമൃഗം കൊണ്ടുവന്നിട്ടില്ലെങ്കിൽ ഏറ്റവും നല്ലത് അതിനെ ഉംറയാക്കുന്നതാണ്. എന്നിട്ട് തലമുടിനീക്കുക. അതുതന്നെ തമത്തുഅ് ആക്കിമാറ്റുകയും ചെയ്യാം. നബി(സ)യുടെ കല്പന പ്രകാരം അനുചരന്മാർ ഹജ്ജതുൽ വിദാഇൽ ചെയ്തതുപോലെ.(106)

ഉപര്യുക്ത മൂന്ന്രീതികളിൽ ഏത്രീതിയിലും ഇഹ്റാമിൽ പ്രവേശിക്കാമെന്ന് പണ്ഡിതലോകം ഏകോപിച്ചിട്ടുണ്ടെന്ന് ഇബ്നു ഖുദാമ പറയുന്നു.(107) ആയിശ (റ) യുടെ പ്രസ്താവനയാണിതിന് തെളിവ്. ആയിശ (റ) പറയുന്നു.

*'ഞങ്ങൾ നബി(സ)യോടൊപ്പം പുറപ്പെട്ടു. ഞങ്ങളുടെ കൂടെ ഉംറക്കുവേണ്ടി ഇഹ്റാമിൽ പ്രവേശിച്ചവരും ഹജ്ജിനും ഉംറക്കും കൂടി ഇഹ്റാമിൽ പ്രവേശിച്ചവരും ഹജ്ജിന് മാത്രമായി ഇഹ്റാമിൽ പ്രവേശിച്ചവരുമുണ്ടായിരുന്നു. ...'* (108)

എന്നാൽ ഹജ്ജുകാലത്ത് ഹജ്ജ് ഉദ്ദേശിക്കാതെ ഉംറ മാത്രമുദ്ദേശിച്ച് മീഖാതിലെത്തിയവർക്ക് 'മുതമത്തിഅ്' (തമത്തുഅ് ആയി ഹജ്ജും ഉംറയും നിർവ്വഹിക്കുന്നവൻ) എന്ന പേര് പറയില്ല. അതുപോലെ ഹജ്ജ് കാലത്തല്ലാതെ ഉദാഹരണത്തിന് റമളാനിലോ ശഅബാനിലോ മറ്റോ മീഖാതിലെത്തിയവർക്കും ആപേര് പറയാവതല്ല.(109)

---

106 ബുഖാരി (ഫത്ഹ്) 4/504 മുസ്ലിം 2/888

107 അൽ മുഗ്നി 5/82

108 ബുഖാരി (ഫത്ഹ്) 3/421

109 ഇബ്നുബാസിന്റെ ഫതാവാ (ഹജ്ജ്) പേ 10

(പത്ത്)

# ഇഹ്റാമിന്റെ വിലക്കുകൾ

ഇഹ്റാമിൽ പ്രവേശിച്ചവൻ താഴെ പറയുന്ന കാര്യങ്ങൾ പ്രവർത്തിക്കാൻ പാടില്ല:

1. പ്രത്യേക പ്രതിബന്ധമില്ലാതെ ശരീരത്തിൽ നിന്ന് മുടിനീക്കുക.
2. പ്രത്യേക പ്രതിബന്ധമില്ലാതെ കൈകാലുകളിൽ നിന്ന് നഖം മുറിക്കുക.
3. തലപ്പാവ്, ഖത്റ, തൊപ്പി പോലുള്ളതുകൊണ്ട് പുരുഷൻ തലമറയ്ക്കുക, (ശരിയായ അഭിപ്രായപ്രകാരം) മുഖം മൂടുന്നതും.(110)

സ്ത്രീ, *ബുർഖ, നിഖാബ്* (മുഖംമൂടി) അണിയുകയോ ഗ്ലൗസ് ധരിക്കുകയോ ചെയ്യരുത്.

നബി(സ) ഇപ്രകാരം പറഞ്ഞിരിക്കുന്നു:

*"സ്ത്രീ മുഖംമൂടി* അണിയുകയോ ഗ്ലൗസ് ധരിക്കുകയോ ചെയ്യരുത്"*(111)

എന്നാൽ, അന്യപുരുഷന്മാർ അവളുടെ അടുത്തുകൂടെകടന്നു പോവുന്നതിനാൽ മുഖം മൂടേണ്ടിവന്നാൽ മുഖത്തിനുമീതെ മക്കനയോ മറ്റുവസ്ത്രമോ താഴ്ത്തിയിടാം. ആയിശാ(റ)യിൽ നിന്ന് ഉദ്ധരിക്കപ്പെടുന്ന ഹദീസാണിതിന് തെളിവ്.(112)

4. കുപ്പായം, തലപ്പാവ്, പേന്റ്സ്, ബുർനുസ് (Bath robe) ഗ്ലൗസ്, ഖുഫ്ഫ, ജൗറബ് തുടങ്ങി ശരീരം മുഴുവനായോഭാഗികമായോ ചുറ്റിക്കെട്ടുന്ന യാതൊരുവസ്ത്രവും പുരുഷൻ(മനപൂർവ്വം) ധരിക്കാൻ പാടില്ല അതുപോലെ കുങ്കുമമോ, മഞ്ഞച്ചായമോ സ്പർശിച്ച വസ്ത്രവും പാടില്ല

110 ബുഖാരി (ഫത്ഹ്) 4/52 മുസ്ലിം 2/874 2/866 എന്നിവ കാണുക
111 ബുഖാരി (ഫത്ഹ്) 4/52
112 അബൂദാവൂദ്, ഇബ്നുമാജ, അഹ്മദ് 6/30 ശറഹുസ്സുന്ന – ബഗവി 7/240
* ബുർഖഅ് (برقع) നിഖാബ് (نقاب) എന്നീ പദങ്ങളാണ് മൂലത്തിലുള്ളത്. മുഖം മൂടിക്കെട്ടുന്ന തരത്തിലുള്ള വസ്ത്രമാണിവിടെ. ഹജ്ജിൽ വിലക്കപ്പെട്ടിരിക്കുന്നത്. അതേസമയം പരപുരുഷന്മാർ സ്ത്രീകളുടെ മുഖം കാണാനിടവരുന്ന സാഹചര്യമു [illegible] ഇത് ഹജ്ജിലും അല്ലാ [illegible] [illegible] വിവ.

5 വസ്ത്രത്തിലോ ശരീരത്തിലോ ഭക്ഷണപാനീയങ്ങളിലോ ഒന്നുംതന്നെ ഇഹ്റാമിന്ശേഷം മനപൂർവ്വം സുഗന്ധം ഉപയോഗിക്കാൻ പാടില്ല.

6 ഭക്ഷ്യവസ്തുക്കളായ കരജന്തുക്കളെ കൊല്ലുന്നതും വേട്ടയാടുന്നതും വിലക്കപ്പെട്ടിരിക്കുന്നു.

7 വിവാഹം കഴിക്കുകയോ വിവാഹം കഴിച്ചുകൊടുക്കുകയോ കല്യാണാന്വേഷണം നടത്തുകയോ ചെയ്യാൻപാടില്ല. ഇഹ്റാമിൽ പ്രവേശിച്ചവനോട് അവന്റെ മകളെയോ, സഹോദരിയെയോ മറ്റോ വിവാഹാന്വേഷണം നടത്താൻ പാടില്ല.

8 കുളി നിർബന്ധമാകുന്ന വിധത്തിലുള്ള ഭാര്യാഭർതൃബന്ധവും പാടില്ല. അല്ലാഹു പറയുന്നു:

﴿ فَلَا رَفَثَ ﴾ *'റഫഥും പാടില്ല' (വി.ഖു. 2/197)*

'റഫഥ്' എന്നാൽ സംയോഗം എന്നാണർത്ഥം. ഇഹ്റാമിൽ നിന്ന് മോചിതനാവുംമുമ്പ് ബോധപൂർവ്വം ഒരാൾ സംയോഗം ചെയ്താൽ അവന്റെ ആ കർമ്മം [ ഹജ്ജാണെങ്കിൽ ഹജ്ജ്, ഉംറയാണെങ്കിൽ ഉംറ] ദുർബലപ്പെടും. (113)

9. ഗുഹ്യസ്ഥാനത്തിന് താഴെ 'വഥ്അ്' ചെയ്യുക, ചുംബിക്കുക, സ്പർശിക്കുക, പ്രേമത്തോടെ നോക്കുക, മുതലായവയും നിഷിദ്ധമാണ്. (114)

ഹറമിൽ വെച്ച് വേട്ടയാടുന്നതും അവിടത്തെ മരമോ ചെടിയോ മുറിക്കുന്നതും അവിടെനിന്ന് വീണുകിട്ടിയ സാധനങ്ങൾ എടുക്കു

113 ശറഹുൽ ഉംദ 2/226 - 263

114. ശറഹുൽ ഉംദ 2/217 - 225 പ്രസ്തുത കൃതിയുടെ 2/274, 275 പേജുകളിൽ പറഞ്ഞ നിഷിദ്ധകാര്യങ്ങൾ മുഴുവൻ ശ്രദ്ധിക്കുക. അതുപോലെ അവക്ക് നൽകേണ്ട പ്രായശ്ചിത്തത്തെക്കുറിച്ച് 2/274 മുതൽ 408 വരെ പേജുകളിൽ വിശദമായി പറഞ്ഞിട്ടുണ്ട്. അതും ശ്രദ്ധിക്കുക.

ന്നതുമൊക്കെ ഇഹ്റാമിലുള്ളവർക്കും അല്ലാത്തവർക്കും നിഷിദ്ധമാണ്. എന്നാൽ 'ഇദ്ദിഖിർ' എന്ന ഒരുതരം പുല്ലുപറിക്കാം. അതുപോലെ കൊഴിഞ്ഞുപോയ വസ്തുവീണുകിട്ടിയാൽ അത് പരസ്യപ്പെടുത്താനായി എടുക്കുകയും ചെയ്യാം. (115)

(പതിനൊന്ന്)

## വിലക്കുകൾ ധിക്കരിച്ചതിനുള്ള പ്രായശ്ചിത്തം

1. ശരീരത്തിൽ നിന്ന് മുടിനീക്കുക, നഖം മുറിക്കുക, സുഗന്ധം പൂശുക, പുരുഷൻതലമറക്കുക, തുന്നിക്കൂട്ടിയവസ്ത്രമണിയുക, ഗ്ലൗസ്ധരിക്കുക, സ്ത്രീ മുഖംമൂടിധരിക്കുക, മുതലായഏത് വിലക്ക്ലംഘിച്ചാലും അതിന് പ്രായശ്ചിത്തമായി ഒരാടിനെ അറുത്ത് അതിന്റെ മുഴുവൻ മാംസവും ഹറമിലെ ദരിദ്രന്മാർക്ക് വിതരണം ചെയ്യുകയോ, അര'സ്വാഅ്' വീതം ആറ്സാധുക്കൾക്ക് ഭക്ഷണം നല്കുകയോ, മൂന്ന് ദിവസം നോമ്പനുഷ്ഠിക്കുകയോ വേണം. ഈ മൂന്ന് കാര്യങ്ങളിൽ അവന്നിഷ്ടമുള്ളത് തിരഞ്ഞെടുക്കാവുന്നതാണ്. (116)

2. ഇഹ്റാമിൽ നിന്ന് ആദ്യതവണ മുക്തനാവുന്നതിന് മുമ്പായി ഗുഹ്യസ്ഥാനത്ത് സംയോഗം ചെയ്താൽ അവന്റെ ഹജ്ജ് ദുർബലപ്പെടും. (117)

---

*115 ബുഖാരി (ഫത്ഹ്) 4/46, 5549 മുസ്ലിം 2/986 - 993*

116 വി.ഖു:2/196, ബുഖാരി (ഫത്ഹ്) 4/16, മുസ്ലിം 2/861

117 ബൈഹഖി 5/167, അദ്ദഹബി 2/65 അൽബാനിയുടെ ഇർവാഉൽഗലീൽ 4/235 മജ്മുഉന്നവവി 7/384 എന്നിവ കാണുക,

എന്നാൽ, ഇങ്ങനെ ഹജ്ജ്ദുർബലപ്പെട്ടവൻ ഒരൊട്ടകത്തെ അറുത്ത് മക്കയിലെ പാവങ്ങൾക്കിടയിൽ വിതരണം നടത്തുകയും ആ ഹജ്ജ് പൂർത്തിയാക്കുകയും പിന്നീട് അത് 'ഖളാ' വീട്ടുകയും വേണം. (118)

എന്നാൽ ആദ്യതവണ ഇഹ്റാമിൽ നിന്ന് മോചിതനായ ശേഷമാണ് ഭാര്യയെ സംയോഗം ചെയ്തതെങ്കിൽ അവന്റെ ഹജ്ജ് ദുർബലപ്പെടുകയില്ല പക്ഷെ, അവൻ ഒരാടിനെ അറുത്ത് ഹറമിലെ സാധുക്കൾക്ക് വിതരണം ചെയ്യണം. പ്രായശ്ചിത്തത്തിന്റെ കാര്യത്തിൽ സ്ത്രീയും പുരുഷനെപ്പോലെത്തന്നെയാണ്. അവൾ സംയോഗത്തിന്ന് സ്വയം സന്നദ്ധമായതാണെങ്കിൽ. (119)

'ത്വവാഫുൽ ഇഫാള' മാത്രം ബാക്കിയുള്ളവനാണ് സംയോഗം ചെയ്തതെങ്കിൽ അവൻ ഹറമിന് പുറത്തെ ഏറ്റവും അടുത്ത സ്ഥലത്തേക്കുപോയി വീണ്ടും ഇഹ്റാമിൽ പ്രവേശിക്കുകയും കഅ്ബയുടെ അടുത്തുവന്ന് 'ത്വവാഫുൽഇഫാള'യും 'സഅ്‌യും' നിർവ്വഹിക്കുകയും വേണമെന്ന് മറ്റൊരഭിപ്രായവുമുണ്ട്. (120)

എന്നാൽ ഇബ്നുഅബ്ബാസ്(റ) വിൽ നിന്നുള്ള റിപ്പോർട്ടാണ് ഈ വിഷയത്തിലെ അടിസ്ഥാനം. അത് ഇപ്രകാരമാണ്.

*'ത്വവാഫുൽ ഇഫാളക്ക്' മുമ്പായി ഭാര്യയെ സംയോഗം ചെയ്യുന്നവൻ ഉംറ നിർവ്വഹിക്കുകയും ബലിയറുക്കുകയും വേണം.* (121) *ശൈഖുൽ ഇസ്‌ലാം പ്രാമാണികത നൽകിയതും ഈ അഭിപ്രായത്തിനാണ്.* (122)

---

118 ശറഹുൽ ഉംദ 2/227 അൽമുഗ്നി 5/166 ഇബ്നു അബ്ദിൽ ബർറിന്റെ അൽഇസ്തിദ്റാക് 12/288

119 ശറഹുൽ ഉംദ 2/238, 367 അൽഇസ്തിദ്റാക് 12/304 അള്‌വാഉൽ ബയാൻ 5/378

120 അൽമുഗ്നി 5/375 ശറഹുൽ ഉംദ 2/236, 2/238 ഫതാവാ ഇബ്നു ഇബ്റാഹീം 5/228 ശൈഖ് ഉഥൈമീന്റെ അല്ലിഖാഉശഹ്‌രി 10/67 അൽഇസ്തിദ്റാക് ഇബ്നു അബ്ദിൽ ബർറ് -12/304

121 ബൈഹഖി 5/171 മുവത്വ 1/384 (അൽബാനി ശരിവെച്ചത്) ഇർവാഉൽ ഗലീൽ 4/235

122 ശറഹുൽ ഉംദ 2/239 - 240.

3 വേട്ടയുടെ പ്രായശ്ചിത്തം

വേട്ടമൃഗത്തിന് സാമ്യതയുള്ള ബലിമൃഗങ്ങളുണ്ടെങ്കിൽ മൂന്ന് കാര്യങ്ങളിൽ ഒന്ന് തെരഞ്ഞെടുക്കാൻ സ്വാതന്ത്ര്യമുണ്ട്.

i) വേട്ടമൃഗത്തിന് സമാനമായ ബലിമൃഗത്തെ ബലിയറുക്കുക. (123) എന്നിട്ട് അതിന്റെ മുഴുവൻ മാംസവും മക്കയിലെ ദരിദ്രന്മാർക്ക് വിതരണം ചെയ്യുക.

ii) സാമ്യതയുള്ള മൃഗത്തിന് എന്തുവിലകിട്ടുമെന്ന്നോക്കി അത്രയും സംഖ്യക്കുള്ള ഭക്ഷ്യവസ്തുവാങ്ങി അര്സ്വാഅ്' വീതം സാധുക്കൾക്ക് വിതരണം ചെയ്യുക.

iii) ആ തുക അരസ്വാഅ്വീതം എത്രസാധുക്കൾക്ക് ഭക്ഷണം നൽകാനുള്ള വിലയുണ്ടോ അത്രയും ദിവസം നോമ്പുപിടിക്കുക.

പ്രായശ്ചിത്തമായി അവന്ന് ഈമൂന്ന് കാര്യങ്ങളിൽ ഏതെങ്കിലുമൊന്ന് തെരഞ്ഞെടുക്കാവുന്നതാണ്.

ഇനി ഒരുബലിമൃഗത്തോടും സാദൃശ്യമാവാത്ത മൃഗത്തെയാണ് വേട്ടയാടിയതെങ്കിൽ പ്രായശ്ചിത്തമായി അവന്ന് രണ്ട് കാര്യങ്ങളിൽ ഒന്ന് തെരഞ്ഞെടുക്കാം:

i) കൊല്ലപ്പെട്ട മൃഗത്തിന് എന്തുവിലകിട്ടുമെന്ന് നോക്കി അത്രയും സംഖ്യക്കുള്ള ഭക്ഷ്യവസ്തു വാങ്ങി അരസ്വാഅ് വീതം സാധുക്കൾക്ക് വിതരണം ചെയ്യുക.

ii) അല്ലെങ്കിൽ ആ തുക അര്സ്വാഅ്' ഭക്ഷണം വീതംഎത്ര സാധുക്കൾക്ക് വിതരണം ചെയ്യാമോ അത്രയും ദിവസം നോമ്പു പിടിക്കുക (124)

123 ഉദാഹരണത്തിന് ഒട്ടകത്തോട് സമാനമായ വേട്ടമൃഗത്തെ വേട്ടയാടിയാൽ ഒട്ടകവും [illegible] അതിനെയും ബലിയറുക്കുക.
[illegible]

4. വികാരത്തോടെയുള്ള ചുംബനം, മുട്ടുപൊക്കിളിന്റെ ഇടയിലെ സംയോഗം (المفاخذة) വികാരത്തോടെയുള്ള സ്പർശനം, മുതലായകാര്യങ്ങൾ ചെയ്താൽ സ്ഖലനം നടന്നാലും ഇല്ലെങ്കിലും ഇഹ്റാമിന്റെ വിലക്ക്ലംഘിച്ചവനായി. പക്ഷെ, അവന്റെഹജ്ജ് ശരിയാവും. അവൻ അല്ലാഹുവിനോട് പശ്ചാതപിക്കുകയും തൗബ ചെയ്യുകയും വേണം.

ഗവേഷണപടുക്കളായ ചിലപണ്ഡിതന്മാർപറയുന്നത് 'ഉളുഹിയ്യത്തിന് മതിയാകുന്ന ഒരാടിനെഅറുത്ത് മക്കയിലെ ദരിദ്രന്മാർക്ക് വിതരണം ചെയ്യണമെന്നാണ്. (125) ആറു സാധുക്കൾക്ക് അരസ്വാഅ് വീതം ഭക്ഷണം നൽകുകയോ മൂന്ന് ദിവസം നോമ്പ് പിടിക്കുകയോ ചെയ്താൽ അത് പ്രായശ്ചിത്തമായിത്തീരും. എന്നാൽ, ശൈഖ്ഇബ്നുബാസ് പറഞ്ഞപോലെ,ആടിനെ അറുക്കുന്നതാണ് കൂടുതൽ ഉത്തമം.

5. ഹജ്ജിനോഉംറക്കോ ഇഹ്റാമിൽ പ്രവേശിച്ചശേഷം ശത്രുക്കളുടെ ഉപരോധം മൂലം മസ്ജിദുൽ ഹറാമിലേക്ക് പ്രവേശനം തടയപ്പെട്ടാൽ ത്വവാഫും, സഅ്യും മറ്റു കർമ്മങ്ങളും ചെയ്യാനുള്ള അനുമതിക്കായി - ശത്രുവിനോട് ഒത്തുതീർപ്പിലെത്താൻ സാധിക്കുന്നപോലെയോ മറ്റോതാമസിയാതെ ഉപരോധം നീങ്ങിക്കിട്ടുമെന്ന് പ്രതീക്ഷയുണ്ടെങ്കിൽ അവൻ ഇഹ്റാമിൽ തന്നെ തുടരേണ്ടതാണ്. (126) ഹജ്ജോ ഉംറയോ പൂർത്തിയാക്കുന്നതിന് മുമ്പായി രോഗമോ അപകടമോ സംഭവിക്കുകയോ ചെലവിനുള്ള പണം നഷ്ടപ്പെടുകയോ ചെയ്താൽ - ആ പ്രതിബന്ധം നീങ്ങുന്നതുവരെ അവന് ക്ഷമിക്കാൻ കഴിയാത്ത സാഹചര്യത്തിലാണെങ്കിൽ അവൻ ഉപരോധിതനായി പരിഗണിക്കപ്പെടും. ബലിയറുത്ത ശേഷം മുടിനീക്കി അവന്ന് ഇഹ്റാമിൽനിന്ന് മോചിതനാവാം. അല്ലാഹു പറയുന്നു

---

125 [illegible] 2/218-2?0 [illegible] 5/190
[illegible] 2/232
[illegible]

*"നിങ്ങൾ അല്ലാഹുവിനുവേണ്ടി ഹജ്ജും ഉംറയും പൂർണ്ണമായി നിർവ്വഹിക്കുക. ഇനി നിങ്ങൾക്ക് (ഹജ്ജ്നിർവ്വഹിക്കുന്നതിന്) തടസ്സംസൃഷ്ടിക്കപ്പെട്ടാൽ നിങ്ങൾക്ക് സൗകര്യപ്പെടുന്ന ഒരുബലി മൃഗത്തെ(ബലിയർപ്പിക്കേണ്ടതാണ്)ബലിമൃഗംഎത്തേണ്ട സ്ഥാനത്ത് എത്തുന്നതുവരെ നിങ്ങൾ തലമുണ്ഡനംചെയ്യാവുന്നതല്ല. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ തലയിൽ വല്ല ശല്ല്യവും അനുഭവപ്പെടുകയോ ആണെങ്കിൽ (മുടി നീക്കുന്നതിന്) പ്രായശ്ചിത്തമായി നോമ്പോ, ദാനധർമ്മമോ, ബലികർമ്മമോ നിർവ്വഹിച്ചാൽ മതിയാകും. ഇനി നിങ്ങൾനിർഭയാവസ്ഥയിലാണെങ്കിലോ? അപ്പോൾ ഒരാൾ ഉംറ നിർവ്വഹിച്ചിട്ട് ഹജ്ജ്വരെ സുഖമെടുക്കുന്ന പക്ഷം സൗകര്യപ്പെടുന്ന ഒരു ബലിമൃഗത്തെ (പ്രായശ്ചിത്തമായി ബലികഴിക്കേണ്ടതാണ്) ഇനി ആർക്കെങ്കിലും അത് കിട്ടാത്തപക്ഷം ഹജ്ജിനിടയിൽ മൂന്നു ദിവസവും നിങ്ങൾ (നാട്ടിൽ) തിരിച്ചെത്തിയിട്ട് ഏഴ്ദിവസവും ചേർത്ത് ആകെ പത്ത് ദിവസം നോമ്പനുഷ്ഠിക്കേണ്ടതാണ്. കുടുംബസമേതം മസ്ജിദുൽ ഹറാമിൽ താമസിക്കുന്നവരല്ലാത്തവർക്കാകുന്നു ഈ വിധി. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണെന്ന് മനസ്സിലാക്കുകയും ചെയ്യുക' (വി.ഖു: 2/196)*

നബി(സ) പറഞ്ഞതായി ഇപ്രകാരം സ്ഥിരപ്പെട്ടിട്ടുണ്ട്: *"ആർക്കെങ്കിലും അവയവത്തിന് പൊട്ട്സംഭവിക്കുകയോ മുടന്തു ബാധിക്കുകയോ അവൻ രോഗിയാവുകയോ ചെയ്താൽ അവന് ഇഹ്റാമിൽ നിന്ന് മോചിതനാവാം. അവന് മറ്റൊരു ഹജ്ജ് നിർബ്ബന്ധമാണ്* (127)

126. ഹുദൈബിയ്യാസന്ധിയുടെ അനുഭവം അതാണ്. സ്വഹീഹുൽ ബുഖാരി (ഫത്ഹുൽബാരി) 5/229 - 333 നോക്കുക.

127 സ്വഹീഹു അബീദാവൂദ് 1/349, 350 സ്വഹീഹു തിർമിദി 1/278 'രോഗിയാവുകയോ' എന്ന വാക്യം അബൂദാവൂദിന്റെ റിപ്പോർട്ടിലാണുള്ളത്.

*'എന്തെ വല്ല പ്രതിബന്ധവും ബാധിച്ചാൽ അത് ബാധിക്കുന്നിടത്ത് വെച്ച് ഞാൻ സ്വതന്ത്രനാകും' എന്ന് ഇഹ്റാമിൽ പ്രവേശിക്കുമ്പോൾ തന്നെ ഉപാധിവെച്ചവനാണെങ്കിൽ അവന് പ്രതിബന്ധം ബാധിക്കുമ്പോൾ അവിടെ വെച്ച് ഇഹ്റാമിൽ നിന്ന് സ്വതന്ത്രനാവാം. യാതൊരു പ്രായശ്ചിത്തവും നൽകേണ്ടതില്ല. അവൻ പിന്നീട് 'ഖളാ' വീട്ടേണ്ടതുണ്ടോ? ഇല്ലെന്നാണ് പ്രബലമായ അഭിപ്രായം. എന്നാൽ, നിർബന്ധമായ ആദ്യഹജ്ജും ഉംറയും നിർവ്വഹിക്കുന്നവാണെങ്കിൽ അത് പിന്നീട് 'ഖളാ'വീട്ടണം.* (128)

(പന്ത്രണ്ട്)

## ഇഹ്റാമിൽ പ്രവേശിച്ചവന്ന് അനുവദനീയമായ കാര്യങ്ങൾ

1. ഇഹ്റാമിൽ പ്രവേശിച്ചവർക്കും അല്ലാത്തവർക്കും ഹറമിനകത്തും പുറത്തുമുള്ള ഉപദ്രവകാരികളായ ജീവികളെ കൊല്ലുന്നതിന്ന് വിരോധമില്ല. നബി(സ) പറഞ്ഞതായി ആയിശ (റ) റിപ്പോർട്ട് ചെയ്യുന്നു.

*'ഹറമിനകത്തുവെച്ചും പുറത്തുവെച്ചും കൊല്ലാവുന്ന അഞ്ചുതരം ക്ഷുദ്രജന്തുക്കളുണ്ട് തേൾ, ഗരുഡൻ, കാക്ക, എലി, കടിക്കുന്ന നായ എന്നിവയാണത്.'* (129)

'സ്വഹീഹുമുസ്ലിമിന്റെ മറ്റൊരു റിപ്പോർട്ടിൽ; പാമ്പിനെയും ഉൾപ്പെടുത്തിയിട്ടുണ്ട് ' (130)

---

128 സാദുൽ മആദ് 2/91 ഫതാവാ ഇസ്ലാമിയ 2/288 - 922 അൽമുഗ്നി 5/194 തൗളീഹുൽ അഹ്കാം മിൻ ബുലൂഗിൽ മറാം 3/402 ഫതാവാ ഇബ്നുതിമിയ 2/222 അള്വാഉൽ ബയാൻ 1/191 ഫത്ഹുൽബാരി 4/12 മആലിമുസ്സുനൻ 2/362, ശറഹുൽ ഉംദ 2/379

129 ബുഖാരി (ഫത്ഹ്) 4/34 മുസ്ലിം 2/856

130 മുസ്ലിം 2/856

2 ഇഹ്റാമിൽപ്രവേശിക്കുന്നവർക്ക് ഉടുക്കാൻ തുണികിട്ടിയില്ലെങ്കിൽ പേന്റ്സ് ധരിക്കാം. ചെരുപ്പ് കിട്ടിയില്ലെങ്കിൽ ഖുഫ്ഫ ധരിക്കാം ഇബ്നുഅബ്ബാസ് (റ) നിന്ന് ഉദ്ധരിക്കപ്പെടുന്ന ഒരു ഹദീസ് ഇതിന് തെളിവാണ്. (131)

3. ഇഹ്റാമിൽ പ്രവേശിച്ചവന് നെരിയാണിക്ക് മേലോട്ട് കയറാത്ത ഖുഫ്ഫ ധരിക്കുന്നതിൽ വിരോധമില്ല. കാരണം, അത് ചെരുപ്പിന്റെ ഇനത്തിൽപ്പെട്ടതാണ്.

4 ഇഹ്റാമിൽ പ്രവേശിച്ചവന് ശരീരം തണുപ്പിക്കാൻ വേണ്ടി കുളിക്കുകയോ തല കഴുകുകയോ പതുക്കെ തല ഉരക്കുകയോ ചെയ്യാം. (132)

5 ഇഹ്റാമിന്റെ വസ്ത്രത്തിൽ അഴുക്കുപുരളുകയോ മറ്റോ ചെയ്താൽ അത് കഴുകി ഇഹ്റാമിന്റെ മറ്റൊരുവസ്ത്രം അണിയാവുന്നതാണ്.

6 കണ്ണിന് സൺഗ്ലാസോ, ചികിത്സാർത്ഥമുള്ള ഗ്ലാസോ വെക്കുന്നതിന് വിരോധമില്ല

7 കൈയിൽ വാച്ചുകെട്ടുന്നതിന് വിരോധമില്ല

8 ആവശ്യമെങ്കിൽ ഇഹ്റാമിൽ പ്രവേശിച്ചവന് കൊമ്പ് വെക്കാം.(133)

*'നബി (സ) ഇഹ്റാമിലായിരിക്കെ കൊമ്പ് വെച്ചിരുന്നു'.* (134)

9 കുടചൂടാം. കാറിന്റെയോ, ടെന്റിന്റെയോ, മരത്തിന്റെയോ മറ്റോ തണൽകൊള്ളാം പക്ഷേ, അത് തലയിൽ ഒട്ടിനിൽക്കുന്നതാ

---

131 ബുഖാരി (ഫത്ഹ്) 4/57 മുസ്ലിം 2/835

132 ബുഖാരി (ഫത്ഹ്) 4/55

133 കൊമ്പുവെക്കുക എന്നത് ഒരു പഴയചികിത്സാരീതിയാണ് - വിവ

134 ബുഖാരി (ഫത്ഹ്) 4/50

വരുത് നബി(സ) ഇളയുച്ചസമയത്ത് 'ജംറതുൽ അഖബ'യിൽ എറിയാൻ പോയ സമയത്ത് ഒരു വസ്ത്രം കൊണ്ട് തണൽ അണിഞ്ഞിരുന്നതായി സ്വഹീഹായ റിപ്പോർട്ടുണ്ട്. (135)

10 തുണി അരയിൽ മുറുക്കി ഉടുക്കുന്നതിനോ കയറുകൊണ്ട് കെട്ടുന്നതിനോ വിരോധമില്ല. അങ്ങനെ ചെയ്യരുതെന്ന് വിലക്കുന്ന യാതൊരു തെളിവുമില്ല.

11. ഇഹ്റാമിലായിരിക്കെ സ്ത്രീകൾക്ക് *ബുർഖ,* നിഖാബ്,* ഗ്ലൗസ് എന്നിവയല്ലാത്ത, അല്ലാഹു അനുവദിച്ച ഏതുതരം വസ്ത്രവും അണിയാം. ചുറ്റിത്തുന്നിയതായതുകൊണ്ട് വിരോധമില്ല. അവൾക്ക് തൻെറ മുഖമക്കന താഴ്ത്തിയിടേണ്ടി വന്നാൽ അതിൽ തെറ്റില്ല. അന്യ പുരുഷന്മാർ അവളെ അഭിമുഖീകരിക്കുകയാണെങ്കിൽ അവൾ തലയിൽനിന്ന് മുഖത്തിലൂടെ തന്റെ മുഖമക്കന താഴ്ത്തിയിടണം. (136) അവൾക്ക് ഖുഫ്ഫ, ഷോക്സ്, പേന്റ്സ് എന്നിവ അണിയാം.

12 പണം സൂക്ഷിക്കാൻ ബെൽറ്റ് അരയിൽകെട്ടാം തുണി അരയിൽ കെട്ടാൻ അത് ഉപയോഗിക്കാം. (137)

13 ഇഹ്റാമിലുള്ളവൻ തന്റെ തുണിയുടെയോ തട്ടത്തിന്റെയോ പിളർന്നഭാഗം കൂട്ടിത്തുന്നുന്നതിലും കഷ്ണംവെക്കുന്നതിലും തെറ്റില്ല. ശരീരത്തിന്റെ മറ്റുഭാഗങ്ങളിൽ ഓരോ അവയവത്തെ വേർതിരിച്ച് കൂട്ടിത്തുന്നുന്നതാണ് വിരോധിക്കപ്പെട്ടത് (138)

---

135 മുസ്‌ലിം 2/944

* برقع ،نقاب എന്നീ അറബി പദങ്ങളാണിവിടെ ഉദ്ദേശ്യം. മുഖംമൂടി എന്ന് ഏകദേശാർത്ഥം. -വിവ.

136 അബൂദാവൂദ്, ഇബ്നുമാജ, അഹ്മദ് 6/30

137 മജ്മൂഉൽ ഫതാവാ – ഇബ്നുബാസ് 5/275 - 276

ഫതാവാ ഇബ്നുതൈമിയ 26/110 ശറഹുൽ ഉംദ 2/212 - 215

138 ഫതാവാ ഇബ്നുതൈമിയ 26/110 ശറഹുൽ ഉംദ 2/216 എന്നിവ കാണുക

(പതിമൂന്ന്)

# ഹജ്ജിന്റെ 'റുക്നു'കൾ

ശരിയായ അഭിപ്രായമനുസരിച്ച് ഹജ്ജിന് നാലു റുക്നുകൾ (നിർബന്ധസ്തംഭങ്ങൾ) ഉണ്ട്.

**1. ഇഹ്റാം**

ഹജ്ജിൽ അല്ലെങ്കിൽ ഉംറയിൽ പ്രവേശിക്കുന്നുവെന്ന് കരുതുക(നിയ്യത്ത് ചെയ്യുക). ഇതാണ് 'ഇഹ്റാം' കൊണ്ടുദ്ദേശിക്കപ്പെടുന്നത്. ഇങ്ങനെ കരുതാതിരുന്നാൽ (നിയ്യത്ത് ഉപേക്ഷിച്ചാൽ) അവന് ആ ഹജ്ജ് (അല്ലെങ്കിൽ ഉംറ) ലഭിക്കുകയില്ല. നബി(സ) പറയുന്നത് നോക്കുക:

"إنما الأعمال بالنيات وإنما لكل أمرىء ما نوى"

*'നിശ്ചയം. കർമ്മങ്ങൾ കണക്കാക്കപ്പെടുന്നത് ഉദ്ദേശ്യങ്ങൾക്കനുസരിച്ചാണ്. നിശ്ചയം ഓരോ മനുഷ്യനും അവൻ ഉദ്ദേശിച്ചതുണ്ട്'.* (139)

**2. അറഫയിൽ നിൽക്കൽ:**

നബി (സ) ഇപ്രകാരം പറയുകയുണ്ടായി

*'ഹജ്ജ് എന്നാൽ അറഫയാകുന്നു'* (140)

**3. ത്വാവാഫുൽ ഇഫാള:**

അല്ലാഹു പറയുന്നു. ﴿ وَلْيَطَّوَّفُوا بِالْبَيْتِ الْعَتِيقِ ﴾

139. ബുഖാരി (ഫത്ഹ്) 1/9 മുസ്ലിം 3/1515

140 ഈ ഹദീസ് വിവിധ ഹദീസ് ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് സ്വഹീഹാണെന്ന് അൽബാനി പറഞ്ഞിട്ടുണ്ട്. ഇർവാഉൽ ഗലീൽ 4/256

*......................അവൻ പുരാതനമായ ആ ഭവനത്തെ(കഅ ബയെ) പ്രദക്ഷിണം നടത്തുകയും ചെയ്യട്ടെ'. (വി.ഖു: 22/29)*

സ്വഫിയ്യ(റ)യുടെ സംഭവത്തിൽ ആയിശ(റ) റിപ്പോർട്ട് ചെയ്യുന്ന ഹദീസ് ഇതിന് തെളിവാണ്. (141)

**4. സ്വഫാമർവക്കിടയിലുള്ള സഅ്യ്:**

നബി (സ) പറയുകയുണ്ടായി:

*'നിങ്ങൾ സഅ്യ്ചെയ്യുക. കാരണം അല്ലാഹു നിങ്ങൾക്ക് സഅ്യ് നിർബന്ധമാക്കിയിരിക്കുന്നു'* (142)

ആയിശ (റ)വിൽ നിന്നുദ്ധരിക്കപ്പെടുന്ന മറ്റൊരുഹദീസും ഇതിന്ന് തെളിവാണ്. (143)

## ഹജ്ജിന്റെ മറ്റ് നിർബന്ധഘടകങ്ങൾ·(വാജിബാതുകൾ)

**1. മീഖാതിൽ വെച്ച് ഇഹ്റാമിൽ പ്രവേശിക്കൽ**

മീഖാതുകൾ നിർണയിച്ചുതന്ന സമയത്ത് നബി(സ) ഇപ്രകാരം പറയുകയുണ്ടായി:

" ***ഈ 'മീഖാതുകൾ' അവിടത്തുകാർക്കും, ഹജ്ജോ ഉംറയോ ഉദ്ദേശിച്ചുകൊണ്ട് അതുവഴി വരുന്ന തദ്ദേശീയരല്ലാത്തവർക്കും ഉള്ളതാണ്.'*** (144)

---

141. ബുഖാരി (ഫത്ഹ്) 1/428, 3/586 മുസ്ലിം 2/963

142. അഹ്മദ് 6/421, ഹാകിം 4/70 അൽബാനി ശരിവെച്ചത്. ഇർവാഉൽ ഗലീൽ 4/269

143. മുസ്ലിം 2/928 ബുഖാരി (ഫത്ഹ്) 3/497

144. ബുഖാരി (ഫത്ഹ്) 3/387 മുസ്ലിം 8382

2. **അറഫയിലെ നിർത്തം സൂര്യാസ്തമനം വരെ തുടരൽ**

പകൽ സമയത്ത് അറഫയിൽ നിന്നവർ സൂര്യാസ്തമനം വരെ അത് തുടരണം. നബി(സ) സൂര്യാസ്തമനം വരെയായിരുന്നു അറഫയിൽനിന്നത് നബി(സ)യുടെ ഹജ്ജിനെപ്പറ്റി ജാബിർ (റ) റിപ്പോർട്ടു ചെയ്യുന്ന ഹദീസിൽ ഇക്കാര്യമുണ്ട്.(145)

3. **മുസ്ദലിഫയിൽ രാപ്പാർക്കൽ.**

നബി(സ) മുസ്ദലിഫയിൽ രാപ്പാർത്തിരുന്നു. എന്നിട്ട് നബി(സ) പറഞ്ഞു

*'എന്റെ സമുദായം അവരുടെ ആരാധന(ഹജ്ജ് /ഉംറ)യുടെ കർമ്മരൂപമായി ഇത് സ്വീകരിക്കട്ടെ. ഒരുപക്ഷെ, ഈവർഷം കഴിഞ്ഞാൽ ഞാൻ അവരെ കണ്ടുമുട്ടിയില്ലെന്നുവരാം'.*(146)

അർദ്ധരാത്രിക്കുശേഷം സ്ഥലംവിടാൻ അവശന്മാർക്ക് നബി(സ) അനുമതി നൽകിയിട്ടുണ്ട്. മുസ്ദലിഫയിൽ രാപ്പാർക്കൽ നിർബന്ധമാണ് എന്നാണിത് വ്യക്തമാക്കുന്നത്. 'മശ്അറുൽ ഹറാമി'നെക്കുറിച്ച് പറഞ്ഞപ്പോൾ അല്ലാഹു ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. (147)

4. **അയ്യാമുത്തശ്‌രീഖിന്റെ രാത്രികളിൽ മിനായിൽ രാപ്പാർക്കൽ:**

നബി(സ) ദുൽഹജ്ജ് 11,12,13 ദിവസങ്ങളിൽ മിനായിൽ രാത്രി താമസിച്ചിരുന്നു. മിനായിൽരാപ്പാർക്കേണ്ട ദിവസങ്ങളിൽ അബ്ബാസ് (റ)വിന് മക്കയിൽ താമസിക്കാൻ നബി (സ)അനുമതി നൽകിയിരുന്നു. അദ്ദേഹം ജലദാനം നടത്തുന്ന ജോലിയിൽ ഏർപ്പെട്ടതുകൊണ്ടായിരുന്നു ഇത്. (148)

---

145 മുസ്‌ലിം 2/886 - 892 വി ഖു 2/198 എന്നിവ കാണുക

146 ഇബ്നുമാജ (2/1006) യിലെ വാചകങ്ങളാണിത്. മുസ്‌ലിമിലെ റിപ്പോർട്ടിൽ; [illegible] എന്ന വാചകമാണുള്ളത്

147 ബുഖാരി (ഫത്ഹ്) 3/526 മുസ്‌ലിം 2/939 - 942

148 [illegible] 553

അതുപോലെ ഒട്ടകംമേയ്ക്കുന്നവർക്കും നബി(സ) മിനായിൽ രാത്രിതാമസിക്കുന്ന കാര്യത്തിൽ ഇളവ്നൽകിയിരുന്നു. (149)

### 5. ജംറകളെ എറിയുന്നതിൽ ക്രമംസ്വീകരിക്കൽ

പെരുന്നാൾദിവസം 'ജംറത്തുൽഅഖബ'യെയുംബാക്കി മൂന്നുജംറകളെ അയ്യാമുത്തശ്‌രീഖിലുമാണ് എറിയേണ്ടത് നബി(സ) ആദ്യമെറിഞ്ഞത് ജംറതുൽ അഖബ യെയായിരുന്നു. ബാക്കി മൂന്നു ജംറകളെ നബി (സ) എറിഞ്ഞത് അയ്യാമുത്തശ്‌രീഖിലായിരുന്നു.
മറ്റൊരു തെളിവ് അല്ലാഹു പറയുന്നു

﴿ وَٱذْكُرُوا۟ ٱللَّهَ فِىٓ أَيَّامٍ مَّعْدُودَٰتٍ فَمَن تَعَجَّلَ فِى يَوْمَيْنِ فَلَآ إِثْمَ عَلَيْهِ وَمَن تَأَخَّرَ فَلَآ إِثْمَ عَلَيْهِ لِمَنِ ٱتَّقَىٰ ﴾

*'എണ്ണപ്പെട്ട ദിവസങ്ങളിൽ നിങ്ങൾ അല്ലാഹുവിനെ ഓർക്കുക. (അവയിൽ) രണ്ടുദിവസം കൊണ്ട് മതിയാക്കി ആരെങ്കിലും ധൃതിപ്പെട്ട് പോരുന്നെങ്കിൽ അവന് കുറ്റമില്ല.(ഒരുദിവസംകൂടി) താമസിച്ചു പോരുന്നവനും കുറ്റമില്ല. സൂക്ഷ്മത പാലിക്കുന്നവർക്ക് നൽകിയ ഇളവാണിത്.)* *(വി ഖു: 2/203)*

ജാബിർ (റ) വിൽ നിന്നുദ്ധരിക്കപ്പെടുന്ന ഒരു ഹദീസും ഇതിന് തെളിവാണ് (150)

### 6 മുടികളയുകയോ വെട്ടുകയോ ചെയ്യുക

മുടികളയുകയോ വെട്ടുകയോ ചെയ്യണമെന്ന് നബി(സ) കല്പിച്ചിട്ടുണ്ട് *'അവൻ മുടി നീക്കട്ടെ, എന്നിട്ട് സ്വതന്ത്രനാവട്ടെ'* (151)

മുടിവെട്ടിയവർക്ക് വേണ്ടി നബി(സ) ഒരു തവണ പ്രാർത്ഥിച്ചപ്പോൾ മുടികളഞ്ഞവർക്ക് വേണ്ടി മൂന്ന്തവണ പ്രാർത്ഥിച്ചു (152)

149 ഇത് വിവിധ ഹദീസ്ഗ്രന്ഥങ്ങൾ ഉദ്ധരിച്ചിട്ടുണ്ട് ഇർവാഉൽഗലീൽ 4/28 ശറഹുൽ ഉംദ 2/602 - 648 കാണുക

150 മുസ്‌ലിം 2/943

151 ബുഖാരി (ഫത്ഹ്) 3/539, മുസ്‌ലിം 2/901

152 ബുഖാരി (ഫത്ഹ്) 3/561 മുസ്‌ലിം 2/945

7. വിടവാങ്ങൽ ത്വവാഫ്:

നബി(സ) യുടെ കല്പനയാണിതിന് തെളിവ്:

*"അവസാനമായി കഅ്ബാലയത്തെ ത്വവാഫ് ചെയ്യാതെ ഒരാളും സ്ഥലംവിടരുത്.* (153)

ഇബ്നുഅബ്ബാസ് (റ) പറയുന്നു:

*"അവസാനമായി കഅ്ബാലയത്തെ ത്വവാഫ് ചെയ്യണമെന്ന് ജനങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു. എന്നാൽ, ആർത്തവകാരികൾക്ക് ഇതിൽ ഇളവുണ്ട്".* (154)

ഏതെങ്കിലും ഒരുസ്തംഭം(റുക്ൻ)ഉപേക്ഷിച്ചാൽ അവന്റെ ആ ഹജ്ജ് (അല്ലെങ്കിൽ ഉംറ) സാധുവാകുകയില്ല. എന്നാൽ മറ്റ് നിർബന്ധകാര്യങ്ങളിൽ(വാജിബ്) ഒന്ന്ഉപേക്ഷിച്ചാൽ അതിന് പ്രായശ്ചിത്തമായി ബലിയറുത്താൽ മതി. സുന്നത്തായ (ഐച്ഛികമായ)കാര്യം ഉപേക്ഷിച്ചാൽ അതിന് പ്രായശ്ചിത്തം വേണ്ടതില്ല. (155)

'വാജിബായ കാര്യം ഉപേക്ഷിച്ചാൽ ബലിയറുക്കണമെന്നതിന് ഇബ്നുഅബ്ബാസ് (റ) വിന്റെ പ്രസ്താവന തെളിവാണ്:

*'ആരെങ്കിലും തന്റെ (ഹജ്ജ്/ഉംറ) ആരാധനയിൽ വല്ലതും മറന്നുപോവുകയോ ഉപേക്ഷിക്കുകയോ ചെയ്താൽ അവൻ ബലിയറുക്കട്ടെ.'* (156)

---

153. മുസ്‌ലിം 2/963
154. ബുഖാരി (ഫത്ഹ്) 3/585 മുസ്‌ലിം 2/963
155. ശറഹുൽ ഉംദ – 2/654, മനാറുസ്സബീൽ 1/263 ഹാശിയതു റൗള് – ഇബ്നു ഖാസിം 4/204
156. മുവത്വ 1/419 ദാറുഖുത്നി 2/244 ബൈഹഖി 5/152 ഇർവാഉൽ ഗലീൽ 4/299 എന്നിവ നോക്കുക.

(പതിനാല്)

# ഉംറയുടെ 'റുക്നു'കളും 'വാജിബു'കളും

**ഉംറയുടെ റുക്നുകൾ (സ്തംഭങ്ങൾ) മൂന്നാകുന്നു.**

1. **ഇഹ്റാം:**

ഉംറയിൽ പ്രവേശിച്ചിരിക്കുന്നു എന്ന് 'നിയ്യത്ത്' ചെയ്യുക. ഇതിന്നാണ് 'ഇഹ്റാം' എന്ന് പറയുന്നത്.

*'തീർച്ചയായും 'നിയ്യത്തു'കൾക്കനുസരിച്ചാണ് കർമ്മങ്ങൾ കണക്കാക്കപ്പെടുന്നത്.'* (157)

2. **ത്വവാഫ്**

3. **സഅ്യ്**

ത്വവാഫിനെയും സഅ്യിനെയും സംബന്ധിച്ച് നബി(സ) ഇപ്രകാരം പറയുകയുണ്ടായി:

*"നിങ്ങളിൽ ബലിമൃഗങ്ങളില്ലാത്തവർ കഅ്ബയെ ത്വവാഫ് ചെയ്യട്ടെ. പിന്നെ സ്വഫാ-മർവക്കിടയിൽ സഅ്യ് നിർവ്വഹിക്കട്ടെ.'* (158)

സഅ്യിനെപ്പറ്റി നബി(സ) പറഞ്ഞു:

*'നിങ്ങൾ സഅ്യ് ചെയ്യുക. നിങ്ങൾക്ക് അല്ലാഹു സഅ്യ് നിർബന്ധമാക്കിയിരിക്കുന്നു.'* (159)

---

157 ബുഖാരി (ഫത്ഹ്) 1/9 മുസ്‌ലിം 3/1515

158 ബുഖാരി (ഫത്ഹ്( 3/539 മുസ്‌ലിം 2/901

159 അഹ്മദ് 6/421, ഹാകിം 4/70 ഇർവാഉൽഗലീൽ 4/269

**ഉംറയുടെ വാജിബുകൾ രണ്ടാകുന്നു:**

1 ഹറമിന് പുറത്തുവെച്ച് ഇഹ്റാമിൽ പ്രവേശിക്കുക. ആയിശ (റ) വിനോട് നബി(സ) 'തൻഈമി'ൽപോയി ഉംറക്ക് ഇഹ്റാമിൽ പ്രവേശിക്കാൻ പറഞ്ഞുവെന്നതാണിതിന് തെളിവ് (160)

മീഖാത്തുകളെക്കുറിച്ചുള്ള ഇബ്നുഅബ്ബാസ് (റ)വിന്റെ ഹദീസും ഇതിന് തെളിവാണ്.

2. മുടികളയുകയോ കത്രിക്കുകയോ ചെയ്യുക.

നബി(സ) പറയുകയുണ്ടായി.

*'അവൻ മുടിവെട്ടി സ്വതന്ത്രനാവട്ടെ'.* (161)

ഉംറയുടെ ഏതെങ്കിലും ഒരു റുക്ൻ (സ്തംഭം) ഒഴിവാക്കിയാൽ ഉംറ ശരിയാവില്ല. എന്നാൽ ഉംറയുടെ വാജിബുകളിൽ ഒന്ന് ഒഴിവാക്കിയാൽ അതിന് പകരം ബലിനൽകിയാൽ മതി

ഉംറചെയ്യുന്നവൻ തലയിൽ നിന്ന് മുടിനീക്കുന്നതിന് മുമ്പായി ഭാര്യാബന്ധത്തിലേർപ്പെട്ടുപോയാൽ അവൻ ഒരാടിനെ ബലിയറുക്കണം അവന്റെ ഉംറ ശരിയാണെന്ന് ഇബ്നുഅബ്ബാസ് (റ) ഫത്വ നൽകിയിട്ടുണ്ട് (162)

ഉംറയിലായിരിക്കെ ത്വവാഫിന് മുമ്പായി ഭാര്യയുമായി ബന്ധത്തിലേർപ്പെട്ടാൽ അവന്റെ ഉംറ ദുർബ്ബലപ്പെടുമെന്നാണ് പണ്ഡിതന്മാരുടെ ഏകാഭിപ്രായം ത്വവാഫ്കഴിഞ്ഞ് സഅ്യ് ചെയ്യുന്നതിന് മുമ്പായി ഭാര്യയുമായി ബന്ധപ്പെട്ടാലും ഉംറ ബാതിലാണെന്നാണ് ഭൂരിപക്ഷ പണ്ഡിതന്മാരുടെയും അഭിപ്രായം ഈ രണ്ടവസ്ഥകളിലും അവൻ ഉംറ ഖളാവീട്ടുകയും ബലിയറുക്കുകയും വേണം (163)

---

160 ബുഖാരി (ഫത്ഹ്) 3/606, മുസ്ലിം 2/880

161 ബുഖാരി (ഫത്ഹ്) 3/539 മുസ്ലിം 2/901 ബുഖാരി (ഫത്ഹ) 3/504 മുസ്ലിം 2/888

162 സുനനുൽ ബൈഹഖി 5/172 ഇർവാഉൽഗലീൽ 4/233 ഹാശിയത്തുറൗള് 4/54 അള്വാഉൽബയാൻ 5/389

163 അള്വാഉൽബയാൻ 5/389 ഇസ്തിദ്കാർ ഇബ്നു അബ്ദിൽബർറ് 12/290

പതിനഞ്ച്

# മക്കാ പ്രവേശനം

ഉംറയിലോ ഹജ്ജിലോ ആയി ഒരാൾ മക്കയിലെത്തിയാൽ അവന്ന് താഴെപറയുന്ന കാര്യങ്ങൾ സുന്നത്താണ്

1. ഉന്മേഷം വീണ്ടുകിട്ടാൻവേണ്ടി യോജിച്ച ഒരിടത്ത് അല്പ നേരം വിശ്രമിക്കുകയും ത്വവാഫിനുമുമ്പായി ശുദ്ധിവരുത്തുകയും ചെയ്യുക. (164)

2. സാധിച്ചാൽകുളിക്കുക. ഇബ്നുഉമർ(റ) 'ദീതുവാ'യുടെ അടുത്ത് പുലരുന്നതുവരെ രാപ്പാർക്കുകയും കുളിക്കുകയും ചെയ്ത ശേഷമായിരുന്നു മക്കയിലേക്ക് പ്രവേശിക്കാറുണ്ടായിരുന്നത്. അങ്ങനെ നബി(സ) ചെയ്തതായിട്ട് അദ്ദേഹം പറയുകയും ചെയ്തിട്ടുണ്ട്. (165)

3. സാധിച്ചാൽ മേൽഭാഗത്തിലൂടെ മക്കയിലേക്ക് പ്രവേശിക്കുക. ആയിശ (റ) വിൽ നിന്ന് ഉദ്ധരിക്കപ്പെടുന്ന നബിവചനം ഇതിന് തെളിവാണ് (166)

4. മസ്ജിദുൽ ഹറാമിലെത്തിയാൽ ആദ്യംവലതുകാൽ എടുത്തുവെക്കുന്നത് ശ്രേഷ്ടകരമാണ്. എന്നിട്ട് ഇങ്ങനെ പ്രാർത്ഥിക്കുക.

أَعُوذُ بِاللهِ العَظِيمِ وَبِوَجْهِهِ الكَرِيمِ وَسُلْطَانِهِ القَدِيمِ مِنَ الشَّيطَانِ الرَّجِيمِ

*"മഹാനായ അല്ലാഹുവിനെകൊണ്ടും അവന്റെ ആദരണീയമായ വദനം കൊണ്ടും അനാദിയായ അവൻെറ ആധിപത്യം കൊണ്ടും ശപിക്കപ്പെട്ട പിശാചിൽനിന്ന് ഞാൻ രക്ഷതേടുന്നു".* (167)

---

164 ബുഖാരി (ഫത്ഹ്) 3/436 മുസ്‌ലിം 2/919

165 ബുഖാരി (ഫത്ഹ്) 3/436 മുസ്‌ലിം 2/919

166 ബുഖാരി (ഫത്ഹ്) 3/437 മുസ്‌ലിം 2/919 ഫതാവാ ഇബ്നുതീമിയ 26/119 - 120

[بسم الله والصلاة](1) [والسلام على رسول الله]
اللهم افتح لي أبواب رحمتك»

*"അല്ലാഹുവിന്റെ നാമത്തിൽ. അല്ലാഹുവിന്റെ ഗുണവും രക്ഷയും അല്ലാഹുവിന്റെ തിരുദൂതരിൽ ഉണ്ടാവട്ടെ' (169) 'അല്ലാഹുവേ നിന്റെ കാരുണ്യത്തിന്റെ കവാടങ്ങൾ നീ എനിക്ക് തുറന്നു തരേണമേ".* (170)

പള്ളിയിൽ നിന്ന് പുറത്തുവരുമ്പോൾ ഇങ്ങനെ പറയുക:

«بسم الله والصلاة والسلام
على رسول الله ، اللهم إني أسألك من فضلك»

*" അല്ലാഹുവിൻെറ നാമത്തിൽ. അവൻെറ രക്ഷയും ഗുണവും അവന്റെ തിരുദൂതരിൽ വർഷിക്കുമാറാവട്ടെ. അല്ലാഹുവേ; നിന്റെ ഔദാര്യത്തിൽ നിന്നും ഞാൻ നിന്നോട് ചോദിക്കുന്നു".*

[اللهم اعصمني من الشيطان الرجيم]

*(അല്ലാഹുവേ! ശപിക്കപ്പെട്ട പിശാചിൽനിന്നും നീ എന്നെ കാത്തുരക്ഷിക്കേണമേ).* (171)

ആദ്യം പറഞ്ഞ പ്രവേശനപ്രാർത്ഥന മറ്റുപള്ളികളിൽ പ്രവേശിക്കുമ്പോഴും നടത്താനുള്ളതാണ്. അതുപോലെ മസ്ജിദുൽ ഹറാമിൽ നിന്ന് പുറത്തുവരുമ്പോഴുള്ള അതേ പ്രാർത്ഥന മറ്റു പള്ളികളിൽ നിന്ന് പുറത്തുവരുമ്പോഴും നടത്താനുള്ളതാണ്. അവൻ തിക്കിത്തിരക്കി ജനങ്ങളെ ഉപദ്രവിക്കരുത്.

---

167. അബൂദാവൂദ്, അൽബാനി ശരിവെച്ചത്. സ്വഹീഹുൽ ജാമിഅ് 4/217
168. ഇബ്നുസ്സുന്നി, 88ാം നമ്പർ. സ്വഹീഹുൽ കലിമുത്വയ്യിബ് 63 കാണുക
169 മുസ്‌ലിം 1/494
170 മുസ്‌ലിം 1/494
171 ഇബ്നുമാജ - സ്വഹീഹുഇബ്നുമാജ 1/129 നോക്കുക

ഈപറഞ്ഞ നാലുകാര്യങ്ങൾ ചെയ്യാതെ വിട്ടുപോയാലും കുഴപ്പമൊന്നുമില്ല. (172)

5. പള്ളിയിൽപ്രവേശിക്കുന്നതിനു മുമ്പ് കുളിക്കാൻ സാധിക്കാത്തവൻ ചെറിയ അശുദ്ധിയിൽ നിന്നും വലിയ അശുദ്ധിയിൽ നിന്നും ശുദ്ധമായിരിക്കേണ്ടതാണ്. ആയിശ (റ) വിൽ നിന്നുദ്ധരിക്കപ്പെടുന്ന ഹദീസ് ഇതിന് തെളിവാണ്. (173)

6. മസ്ജിദുൽ ഹറാമിൽ പ്രവേശിച്ചവൻ ത്വവാഫ് ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ ത്വവാഫ് തന്നെയാണ് മസ്ജിദുൽ ഹറാമിന്നുള്ള അവന്റെ 'തഹിയ്യത്ത്' (അഭിവാദനം). (174)

ത്വവാഫ് ഉദ്ദേശിക്കാത്തവനാകട്ടെ, രണ്ട് റക്അത്ത് നമസ്കരിക്കാതെ അതിനകത്ത് ഇരിക്കാൻ പാടില്ല.

7. രോഗമോ മറ്റോ ഉണ്ടെങ്കിൽ വാഹനത്തിൽ കയറി ത്വവാഫോ സഅ്യോ ചെയ്യുന്നതിന് വിരോധമില്ല. ഉമ്മുസലമ(റ)വിൽ നിന്നുദ്ധരിക്കപ്പെടുന്ന ഹദീസാണിതിന് തെളിവ്. (175)

## (പതിനാറ്)

# കഅ്ബാപ്രദക്ഷിണം

ഹജ്ജോ ഉംറയോ ഉദ്ദേശിച്ചുകൊണ്ട് കഅബാലയത്തിലെത്തിയവൻ താഴെപറയുന്ന രീതിയിൽ പ്രവർത്തിക്കേണ്ടതാണ്:

---

172 ഇക്കാര്യങ്ങൾ സാധിച്ചാൽ ചെയ്യൽ സുന്നത്താണ് എന്ന് ശൈഖ് അബ്ദുൽ അസീസുബ്നുബാസ് അഭിപ്രായപ്പെടുന്നു.

173. ബുഖാരി (ഫത്ഹ്) 3/496 മുസ്‌ലിം 2/906

174. സാദുൽ മആദ് 2/225

175. ബുഖാരി (ഫത്ഹ്) 3/490 മുസ്‌ലിം 2/927 സാദുൽമആദ് 2/229

1. ഉംറ മാത്രം നിർവ്വഹിക്കുന്നവനോ 'തമത്തുഅ്' ആയി ഹജ്ജിൽ പ്രവേശിച്ചവനോ ആണെങ്കിൽ ത്വവാഫ് തുടങ്ങുംമുമ്പ് 'തൽബിയ്യത്' നിർത്തുക. (176)

പിന്നെ ഖിബ്‌ലക്കു മുന്നിട്ടുകൊണ്ട് ഹജറുൽ അസ്‌വദിൻെറ നേരെപോയി അതിനെ ചുംബിക്കുക. അല്ലെങ്കിൽ വലതുകൈകൊണ്ട് അതിനെ തൊട്ടുമുത്തുക. (177) ഹജറുൽ അസ്‌വദ് തൊട്ടുമുത്തുമ്പോൾ *'അല്ലാഹു അക്ബർ'* എന്ന് പറയേണ്ടതാണ്. (178) അവൻ തിക്കിത്തിരക്കി ജനങ്ങളെ ഉപദ്രവിക്കരുത്.

'ബിസ്മില്ലാഹി അല്ലാഹു അക്ബർ' എന്ന് പറഞ്ഞാൽ ഉത്തമമായി. (179)

2. പിന്നെ വലതുവശംചേർന്നുനടക്കുക. കഅബയെ ഇടത്തു വശത്താക്കുക. ത്വവാഫിന്റെ തുടക്കത്തിൽ തന്നെ താഴെ പറയുന്ന പ്രാർത്ഥന ചൊല്ലിയാൽ അതും നല്ലതാണ്:

«اللهم إيماناً بك ، وتصديقاً بكتابك ، ووفاءً بعهدك ، واتباعاً لسنة نبيك محمد ﷺ»

*"അല്ലാഹുവേ, നിന്നിൽ വിശ്വസിച്ചുകൊണ്ടും നീ അവതരിപ്പിച്ച ഗ്രന്ഥം (ഖുർആൻ) സത്യമാണെന്ന് അംഗീകരിച്ചുകൊണ്ടും നിന്നോടുള്ള കരാർ പൂർത്തീകരിച്ചുകൊണ്ടും നിൻെറ ദൂതൻ മുഹമ്മദ് (സ)യെ പിൻപറ്റിക്കൊണ്ടുമാണ് ഞാൻ ഇത് ചെയ്യുന്നത്."* (180)

---

176 സുനനുഅബീദാവൂദ് 2/163 അഹ്മദ് 2/180 അൽമുഗ്നി 5/256 ശറഹുൽ ഉംദ 2/461 സ്വഹീഹുതിർമിദി – 1/273

177 ബുഖാരി (ഫത്ഹ്) 3/475

178 ബുഖാരി (ഫത്ഹ്) 3/475

179 ബൈഹഖി 5/79, ഇബ്നുഹജർ-അത്തൽഖീസുൽ ഹബീർ 2/247

180 സുനനുൽ ബൈഹഖി 5/79 മുസ്വന്നഫ് അബ്ദുറസാഖ 5/33 ഫതാവാ ഇബ്നുതീമിയ 26/120 തൽഖീസുൽ ഹബീർ 2/247 എന്നിവ കാണുക.

3 ഹജറുൽ അസ്‌വദിൽനിന്ന് തുടങ്ങി അവിടേക്ക് തന്നെ തിരിച്ചെത്തുന്ന ആദ്യത്തെ മൂന്ന്തവണകളിൽ പുരുഷൻ - ചവിട്ടടി ഒപ്പിച്ച് സ്വല്പം ഊക്കോടെ നടക്കേണ്ടതാണ്. ഇതിന് അറബിയിൽ 'റംല്' എന്നുപറയുന്നു. (181) പിന്നീടുള്ള നാലു തവണകളിലും സാധാരണ നടത്തം മതി ഹജറുൽ അസ്‌വദിന്റെ അടുത്ത് നിന്നാണ് പ്രദക്ഷിണം തുടങ്ങേണ്ടത്. അവിടെത്തന്നെയാണ് അവസാനിപ്പിക്കേണ്ടതും.

4. എല്ലാ ത്വവാഫിന്റെയും തുടക്കത്തിൽ പുരുഷൻ അവന്റെ മേൽമുണ്ടിന്റെ മധ്യഭാഗം വലത്തെ കക്ഷത്തിനടിയിലും രണ്ടഗ്രങ്ങൾ അവന്റെ ഇടത്തെ ചുമലിലും ആക്കിവെക്കേണ്ടതാണ്. (182)

5. റുക്നുൽയമാനിയുടെ അടുത്തെത്തിയാൽ വലതുകൈ കൊണ്ട് അതിനെ തൊട്ടു വന്ദിക്കുക. (183) അന്നേരം '*ബിസ്മില്ലാഹി അല്ലാഹു അക്ബർ*' എന്ന് പറയുന്നത് നല്ലതാണ്. (184) റുക്നുൽയമാനിയെ ചുംബിക്കാൻ പാടില്ല.

തൊട്ടുവന്ദിക്കാൻ സാധിച്ചില്ലെങ്കിൽ അതുപേക്ഷിച്ച് അവൻ ത്വവാഫ് പൂർത്തിയാക്കുക. അതിന് നേരെ ആംഗ്യംകാണിക്കുകയോ അതിനടുത്തെത്തുമ്പോൾ തക്ബീർ മുഴക്കുകയോ ചെയ്യേണ്ടതില്ല. കാരണം. അങ്ങനെയൊന്നും നബി(സ)യിൽ നിന്ന് സ്ഥിരപ്പെട്ടുവന്നിട്ടില്ല.

6. റുക്നുൽയമാനിക്കുംഹജറുൽഅസ്‌വദിനുമിടയിൽവെച്ച് അവൻ ഇങ്ങനെ പ്രാർത്ഥിക്കുന്നത് സുന്നത്താണ്: ﴿رَبَّنَا ءَاتِنَا فِي ٱلدُّنْيَا حَسَنَةً وَفِي ٱلْأَخِرَةِ حَسَنَةً وَقِنَا عَذَابَ ٱلنَّارِ﴾

---

181 ബുഖാരി (ഫത്ഹ്) 3/470 മുസ്‌ലിം 2/920 അഹ്മദ് 3/340, 3/394

182 സ്വഹീഹു അബീദാവൂദ് 1/352 തിർമിദി, ഇബ്നുമാജ

183 ബുഖാരി (ഫത്ഹ്) 3/441 മുസ്‌ലിം 4/924

184 ഇബ്നുഉമർ(റ)വിൽ നിന്ന് സ്ഥിരപ്പെട്ടതാണിത്

*"ഞങ്ങളുടെ രക്ഷിതാവേ, ഇഹലോകത്തും, പരലോകത്തും ഞങ്ങൾക്ക് നീ നന്മപ്രദാനം ചെയ്യേണമേ നരകാഗ്നിയിൽനിന്ന് നീ ഞങ്ങളെ കാത്തുരക്ഷിക്കേണമേ"(വി.ഖു. 2/201)* (185)

7. ഹജറുൽ അസ്‌വദിനടുത്തുകൂടെ നടന്നുപോവുമ്പോഴെല്ലാം അതിനെ തൊട്ടുമുത്തുകയും ചുംബിക്കുകയും 'അല്ലാഹു അക്ബർ എന്ന് പറയുകയും ചെയ്യുക.

തൊട്ടുമുത്താനും ചുംബിക്കാനും സാധിച്ചില്ലെങ്കിൽ അതിന് നേരെ ആംഗ്യം കാണിക്കുക. ഓരോതവണയുംഅതിനടുത്ത് എത്തുമ്പോൾ വലതുകൈകൊണ്ട് ആംഗ്യംകാണിക്കുക. ഒരുപ്രാവശ്യം 'അല്ലാഹുഅക്ബർ' എന്ന്പറയുക. ത്വവാഫിൽ പ്രാർത്ഥനകളും പ്രകീർത്തനങ്ങളും വർദ്ധിപ്പിച്ചുകൊണ്ടിരിക്കുക. പ്രാർത്ഥന പതുക്കെയായിരിക്കണം. ഖുർആൻവചനങ്ങൾ പാരായണം ചെയ്യുകയാണെങ്കിൽ അതും പതുക്കെയായിരിക്കണം. ത്വവാഫ്ചെയ്യുന്ന സഹോദരങ്ങളെ ഉപദ്രവിക്കരുത്. ത്വവാഫിൽ ചൊല്ലാൻ പ്രത്യേക പ്രാർത്ഥനയൊന്നുമില്ല. ത്വവാഫിലോ സഅ്‌യിലോ ചൊല്ലാൻ വല്ല പ്രത്യേക പ്രാർത്ഥനയും ആരെങ്കിലും ശീലിച്ചിട്ടുണ്ടെങ്കിൽ അതിന് മതപരമായ യാതൊരടിത്തറയുമില്ല.

'*ഹിജ്ർ ഇസ്മാഈലി*ൻെറ ഉൾഭാഗത്തിലൂടെ ത്വവാഫ് ചെയ്യരുത്. കാരണം, അത് കഅ്ബയിൽപെട്ടതാണ്. കഅ്ബയുടെ പുറത്തുകൂടെയാണ് ത്വവാഫ് ചെയ്യേണ്ടത്.

8. ഏഴ്ചുറ്റ് ത്വവാഫ്പൂർത്തിയായിക്കഴിഞ്ഞാൽ പിന്നെ അവൻ തന്റെ തട്ടം നേരെയാക്കി ചുമലിലിടണം. എന്നിട്ട് മഖാമുഇബ്റാഹീമിന്റെ അടുത്തേക്ക് വരിക. അവിടെ വെച്ച്:

---

185 ഈ ഹദീസ് ഇമാംഅഹ്മദ് 3/11 ഇബ്നുഖുസൈമ, അബൂദാവൂദ് എന്നിവർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. സ്വഹീഹു അബീദാവൂദ് 1/354

﴿ وَٱتَّخِذُوا۟ مِن مَّقَامِ إِبْرَٰهِـۧمَ مُصَلًّى ﴾

എന്ന് പാരായണം ചെയ്യുക. (186) ശേഷം 'മഖാമു ഇബ്റാഹീമിന് പിന്നിൽ വെച്ച് രണ്ട്റക്അത്ത് നമസ്ക്കരിക്കുക.

*മഖാമിനെ* തന്റേയും കഅ്ബയുടെയും ഇടക്കാക്കുക. അത് കുറെ അകലെയായാലും തെറ്റില്ല. തിക്കും തിരക്കും കാരണം അതിന്ന് സാധിച്ചില്ലെങ്കിൽ പിന്നെ പള്ളിയിൽ അവന് സാധിക്കുന്നിടത്ത് വെച്ച് നമസ്ക്കരിക്കുക. ജനങ്ങളുടെ വഴികളിൽ നമസ്ക്കരിച്ച് അവരെ ഉപദ്രവിക്കരുത്. ആദ്യ റക്അത്തിൽ ഫാതിഹക്ക് ശേഷം സൂറത്തുൽ കാഫിറൂനയും രണ്ടാം റക്അത്തിൽ ഫാതിഹക്ക് ശേഷം സൂറത്തുൽ ഇഖ്ലാസും പാരായണം ചെയ്യുന്നത് സുന്നത്താണ്. (187)

9. ശേഷം സംസമിന്റെ അടുത്തുപോയി അല്പം വെള്ളം കുടിക്കുകയും കുറച്ച് തലയിൽ ഒഴിക്കുകയും ചെയ്യുക. നബി(സ) അങ്ങനെ ചെയ്തിരുന്നു. (188)

10. ഹജറുൽ അസ്വദിന്റെ അടുത്തേക്ക് തിരിച്ചുവന്ന് - സാധിച്ചാൽ-അത് തൊട്ടുമുത്തുന്നത് സുന്നത്താണ്. (189)

(പതിനേഴ്)

## സ്വഫാമർവക്കിടയിലെ സഅ്യ്

1. പിന്നെ *സഅ്യി*ന്റെ സ്ഥലത്തേക്ക് പോയി *സ്വഫാ*യിലേക്ക് തിരിഞ്ഞുനിൽക്കുക. സ്വഫായോടടുത്തെത്തിയാൽ ഇങ്ങനെ പാരായണം ചെയ്യുക: ﴿ إِنَّ ٱلصَّفَا وَٱلْمَرْوَةَ مِن شَعَآئِرِ ٱللَّهِ فَمَنْ حَجَّ ٱلْبَيْتَ أَوِ ٱعْتَمَرَ فَلَا جُنَاحَ عَلَيْهِ أَن يَطَّوَّفَ بِهِمَا وَمَن تَطَوَّعَ خَيْرًا فَإِنَّ ٱللَّهَ شَاكِرٌ عَلِيمٌ ﴾

186 ഈ ഹദീസ് മുസ്ലിം 2/886 ൽ നോക്കുക
187 മുസ്ലിം - 2/288
188 മുസ്നദ്അഹ്മദ് 3/394
189 മുസ്ലിം - 2/888 അഹ്മദ് 3/394

*"തീർച്ചയായും സ്വഫായും മർവയും മത ചിഹ്നങ്ങളായി അല്ലാഹു നിശ്ചയിച്ചതിൽ പെട്ടതാകുന്നു. കഅ്ബാമന്ദിരത്തിങ്കൽ ചെന്ന് ഹജ്ജോ ഉംറയോ നിർവ്വഹിക്കുന്ന ഏതൊരാളും അവയിലൂടെ പ്രദക്ഷിണം നടത്തുന്നതിൽ കുറ്റമൊന്നുമില്ല. ആരെങ്കിലും സൽകർമ്മം സ്വയം സന്നദ്ധമായി ചെയ്യുകയാണെങ്കിൽ അല്ലാഹു അതറിഞ്ഞ് അംഗീകരിക്കുന്നതാണ്. (വി. ഖു. 2/158)*

*ശേഷം ഇങ്ങനെ പറയുക* أبدأ بما بدأ الله به

*(അല്ലാഹു ആരംഭിച്ചതുകൊണ്ട് ഞാൻ ആരംഭിക്കുന്നു.)*

2. പിന്നെ കഅബാലയം കാണുന്ന രൂപത്തിൽ സ്വഫായുടെ മീതെ കയറുക ഖിബ്‌ലയിലേക്ക് തിരിഞ്ഞു നിന്ന് അല്ലാഹുവിന്റെ ഏകത്വത്തെ വാഴ്ത്തുക. തക്ബീർ ചൊല്ലുക. (ഹംദ് ചൊല്ലുക)- (191) പിന്നെ ഇങ്ങനെ പറയുക

«[الله أكبر، الله أكبر، الله أكبر]

[لا إله إلا الله وحده لا شريك له، له الملك وله الحمد] [يحيي ويميت] وهو على كل شيء قدير، لا إله إلا الله وحده [لا شريك له] أنجز وعده، ونصر عبده، وهزم الأحزاب وحده»

*"അല്ലാഹുവാണ് ഏറ്റവും വലിയവൻ. അല്ലാഹുവാണ് ഏറ്റവും വലിയവൻ. അല്ലാഹുവാണ് ഏറ്റവുംവലിയവൻ' (192)*

*അല്ലാഹുവല്ലാതെ യാതൊരാരാധ്യനുമില്ല. അവൻ ഏകനാണ്. അവന് യാതൊരു പങ്കുകാരുമില്ല. അവന്നാണ് ആധിപത്യം. അവന്നാണ് സ്തുതി. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു.[193] അവ*

190 നബി(സ)ക്ക് മുമ്പ്, അറബികൾ സ്വഫായിലും മർവയിലും വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ച് പൂജനടത്തിയിരുന്നു. വിഗ്രഹാരാധനയുമായുള്ള ഈ ബന്ധംനിമിത്തം സ്വഫാ മർവക്കിടയിൽ സഅ്‌യ് നടത്തുന്നതിൽ മുസ്‌ലിംകൾക്ക് മനഃപ്രയാസം തോന്നിയിരുന്നു ഹജ്ജിന്റെയും ഉംറയുടെയും ഭാഗമായ സ്വഫാമർവക്കിടയിലെ സഅ്‌യിന് വിഗ്രഹാരാധനയുമായി ബന്ധമില്ലെന്നും അത് ദൈവികമതത്തിന്റെ ചിഹ്നങ്ങളിൽ പെട്ടതാണെന്നും അതിന്റെ പേരിൽ മന പ്രയാസത്തിന്റെ ആവശ്യമില്ലെന്നും ഈ 'സൂക്തം' മനസ്സിലാക്കിത്തരുന്നു. - വിവ

191 സ്വഹീഹുന്നസാഈ 2/625 സ്വഹീഹു ഇബ്നുമാജ - 2/186

192 സ്വഹീഹുന്നസാഈ 2/624 അഹ്മദ് 3/388

193 സ്വഹീഹുന്നസാഈ 1/621 സ്വഹീഹു ഇബ്നുമാജ 2/186

*ൻ എല്ലാറ്റിനും കഴിവുള്ളവനാകുന്നു. അവനല്ലാതെ ഒരാരാധ്യനുമില്ല. അവൻ ഏകനാണ്. അവന്ന് പങ്കുകാരില്ല.*[194]

*'അവൻ കരാർപൂർത്തിയാക്കുകയും തന്റെദാസനെ സഹായിക്കുകയും അവൻ തനിയെ ശത്രുസേനകളെ വിരട്ടിയോടിക്കുകയും ചെയ്തിരിക്കുന്നു.'*(195)

അവൻ കൈയുയർത്തി തനിക്കറിയാവുന്ന പ്രാർത്ഥനകൾ നിർവ്വഹിക്കുക. ഓരോന്നും മൂന്നുതവണ ആവർത്തിക്കുക. ഐഹികവും പാരത്രികവുമായി അവന്നിഷ്ടമുള്ള നന്മകൾക്കായി പ്രാർത്ഥിക്കാവുന്നതാണ്.

3. പിന്നെ സ്വഫായിൽ നിന്നിറങ്ങി മർവയിലേക്ക്നടക്കുക. അങ്ങനെ ആദ്യത്തെ പച്ച അടയാളത്തിൻെറ(197) അടുത്തെത്തിയാൽ സാധ്യമാണെങ്കിൽ പുരുഷൻ അല്പം വേഗത്തിലോടുക, പക്ഷെ മറ്റുള്ളവരെ ബുദ്ധിമുട്ടിക്കരുത്. എന്നിട്ട് രണ്ടാമത്തെപച്ച അടയാളത്തിന്റെ അടുത്തെത്തിയാൽ 'മർവ'വരെ സാധാരണ നടത്തം നടക്കുക. മർവയിൽ കയറി ഖിബ്ലക്ക് അഭിമുഖമായിനിന്ന് കൈകളുയർത്തി പ്രാർത്ഥിക്കുക. സ്വഫായിൽ ചെയ്തപോലെ മർവയിലും ചെയ്യുക. സ്വഫായിൽ ചൊല്ലിയതുപോലെ മർവയിലും ചൊല്ലുക.

4. പിന്നെ മർവയിൽനിന്നിറങ്ങി സ്വഫായിലേക്ക് നടക്കുക. അങ്ങനെ ആദ്യത്തെപച്ചഅടയാളത്തിന്റെ അടുത്തെത്തിയാൽ അടുത്ത പച്ച അടയാളം വരെയുള്ള സ്ഥലത്ത് വേഗത്തിൽ ഓടുക. രണ്ടാമത്തെ പച്ചഅടയാളം വിട്ടുകടന്നാൽ പിന്നെ സ്വഫാവരെ സാധാരണ നടത്തം നടക്കുക. സ്വഫായിലെത്തിയാൽ ഒന്നാം തവണ ചെയ്തതുപോലെ ചെയ്യുകയും ഒന്നാംതവണ ചൊല്ലിയതുപോലെ

194 സ്വഹീഹുഇബ്നുമാജ 2/186
195 മുസ്ലിം 2/888
196 സ്വഹീഹുഅബീദാവൂദ് 1/351
197 ഇവിടെ പച്ച അടയാളമിട്ടത് കാണാം.

ചൊല്ലുകയും ചെയ്യുക. മർവയിലും ഇതേപോലെ ചെയ്യുക. അങ്ങനെ ഏഴുതവണ പൂർത്തിയാക്കുക. സ്വഫായിൽനിന്ന് മർവയിലേക്കുള്ള സഞ്ചാരം ഒന്നും മർവയിൽ നിന്ന് സ്വഫായിലേക്കുള്ള സഞ്ചാരം മറ്റൊന്നുമായിട്ടാണ് കണക്കാക്കപ്പെടുന്നത്. സഅ്യിനിടയിൽ തനിക്കിഷ്ടമുള്ള പ്രാർത്ഥനകളും പ്രകീർത്തനങ്ങളും എത്രയും നിർവ്വഹിക്കാം. സഅ്യിനിടയിൽ താഴെപറയുന്ന പ്രാർത്ഥന ചൊല്ലുക:

"رب اغفر وارحم إنك أنت الأعز الأكرم"

*"രക്ഷിതാവേ നീ പൊറുത്തുതരികയും, കരുണചെയ്യുകയും ചെയ്യേണമേ! നിശ്ചയം നീയാണല്ലോ വലിയ പ്രതാപിയും ആദരണീയനുമായിട്ടുള്ളവൻ"*

ഇബ്നുഉമർ(റ), ഇബ്നുമസ്ഊദ്(റ) മുതലായവർ ഈ പ്രാർത്ഥന ചൊല്ലിയിരുന്നതായി വ്യക്തമായ രേഖയുണ്ട്.(198) അശുദ്ധികളിൽനിന്നും നജസുകളിൽനിന്നും ശുദ്ധിയായിരിക്കുന്നത് സുന്നത്താണ്. ശുദ്ധിയില്ലാതെ സഅ്യ് ചെയ്താലും സ്വീകരിക്കപ്പെടും. അതുപോലെ ത്വവാഫിന് ശേഷം ആർത്തവമോ പ്രസവ രക്തമോ ഉണ്ടായ സ്ത്രീ *സഅ്യ്* ചെയ്താൽ അവൾക്ക് ആ *സഅ്യ്* മതി. കാരണം, 'സഅ്യ്' ചെയ്യാൻ ശുദ്ധിവേണമെന്ന് ഉപാധിയില്ല, അത് സുന്നത്താണെന്ന് മാത്രം.(199)

5. സ്വഫായിൽ തുടങ്ങി മർവയിൽ അവസാനിക്കുന്ന തരത്തിൽ ഏഴ് തവണ സഅ്യ് പൂർത്തിയായാൽ 'ഉംറ'യോ 'തമത്തുഅ്' ആയ ഹജ്ജോ-നിർവ്വഹിക്കുന്ന പുരുഷൻ മുടിനീക്കണം. സ്ത്രീയാകട്ടെ മുടിയുടെ ഓരോ കൊമ്പിൽനിന്നും ഓരോ വിരൽക്കൊടിയുടെ നീളത്തിൽ വെട്ടിക്കളയണം.

198. ഇബ്നുഅബീശൈബ 4/68 ബൈഹഖി 5/95 ത്വബ്റാനി 'പ്രാർത്ഥനകൾ' എന്ന അദ്ധ്യായം.(870)

199. ഫതാവാ ഇബ്നുബാസ് (ഹജ്ജ്) 5/264 കാണുക

മുടിനീണ്ടുവരാൻ സമയമില്ലാത്തവിധം ഹജ്ജിനും ഉംറക്കുമിടയിലുള്ള സമയം അടുത്തടുത്താണെങ്കിൽ അവൻ മുടി കത്രിക്കുന്നതാണ് നല്ലത് പിന്നീട് (ഹജ്ജ്)കഴിഞ്ഞശേഷം അവന് മുടികളയാം. ദുൽഹജ്ജ്4 ന് നബി(സ)യും അനുയായികളും മക്കയിൽ വന്നപ്പോൾ ബലിമൃഗം കൊണ്ടുവരാത്തവരോട് മുടിവെട്ടി ഉംറയിൽ നിന്ന് സ്വതന്ത്രമാകാനാണ് തിരുമേനി കല്പിച്ചത് (200) മുടികളയാൻ കല്പിച്ചിരുന്നില്ല മുടിവെട്ടുമ്പോൾ തലയിലെ മുഴുവൻ മുടിയിൽനിന്നും വെട്ടേണ്ടതാണ്. തലയിലെ ഏതാനും മുടികളുടെ അംശം വെട്ടിയാൽ പോരാ. അതുപോലെ മുടികളയുകയാണെങ്കിൽ തലയിലെ മുഴുവൻ മുടിയും കളയണം.. സ്ത്രീയാകട്ടെ ഒരു വിരൽക്കൊടിയുടെ നീളത്തിൽ മാത്രമേ മുടിവെട്ടാവൂ.

ഇത്രയും കാര്യങ്ങൾ ചെയ്തുകഴിഞ്ഞാൽ ഉംറയിൽനിന്ന് സ്വതന്ത്രനായി·ഇഹ്റാമിൽ പ്രവേശിച്ചതുകൊണ്ട് വിലക്കപ്പെട്ടിരുന്ന കാര്യങ്ങളെല്ലാം പിന്നീട് അനുവദനീയമായി. എന്നാൽ, ഖിറാനോ, ഇഫ്റാദോ ആയി ഹജ്ജ്നിർവ്വഹിക്കുന്നവർ - ഹറാമിനുപുറത്തുനിന്ന് ബലിമൃഗം കൊണ്ടുവന്നിട്ടുണ്ടെങ്കിൽ-പെരുന്നാൾദിവസം ഹജ്ജിൽനിന്നും ഉംറയിൽ നിന്നും ഒരുമിച്ച് ഒന്നാം തഹല്ലുൽ നേടുന്നതു വരെ ഇഹ്റാമിൽ തന്നെ തുടരണം. ബലിമൃഗം കൂടെക്കൊണ്ടുവരാത്തവനാണെങ്കിൽ അവന്ന് ഏറ്റവും നല്ലത് അത് ഉംറയാക്കി മാറ്റുന്നതാണ് എന്നിട്ട് 'തമത്തുഅ്' ആയി ഹജ്ജ്നിർവ്വഹിക്കുന്നവൻ ചെയ്യുന്നതുപോലെ ചെയ്യുക

നബി(സ) തന്റെ അവസാനത്തെ ത്വവാഫിൽ മർവയിൽ വെച്ച് പ്രസ്താവിച്ചു:

*"പിന്നീടുണ്ടായ അനുഭവം മുൻകൂട്ടി കാണാൻ കഴിഞ്ഞിരുന്നെങ്കിൽ ഞാൻ ബലിമൃഗത്തെ അടയാളം കെട്ടികൊണ്ടുവരികയില്ലാ*

200 ബുഖാരി (ഫത്ഹ്) 3/539 മുസ്ലിം 2/901

*യിരുന്നു. കൂടെ ബലിമൃഗം ഇല്ലായിരുന്നെങ്കിൽ ഞാനും ഇഹ്റാമിൽ നിന്ന് സ്വതന്ത്രമാകുമായിരുന്നു. അതിനാൽ ബലിമൃഗം കൂടെ കൊണ്ടുവരാത്തവർ ഇഹ്റാമിൽ നിന്ന് സ്വതന്ത്രമാവട്ടെ. അതിനെ അവർ ഉംറയാക്കി മാറ്റട്ടെ".* (201)

ഉംറക്ക് ഇഹ്റാമിൽ പ്രവേശിച്ച ഒരു സ്ത്രീക്ക് ത്വവാഫ്ചെയ്യുന്നതിന് മുമ്പ് ആർത്തവമോ പ്രസവരക്തമോ ഉണ്ടാവുകയും തർവിയത്തിന്റെ ദിവസം (ദുൽഹജ്ജ് 8) വരെ കുളിച്ചു ശുദ്ധിയാവാതിരിക്കുകയുമാണെങ്കിൽ അവൾ നിൽക്കുന്നിടത്ത്വെച്ച് ഹജ്ജിന് ഇഹ്റാമിൽ പ്രവേശിക്കേണ്ടതാണ്. അത് ഹജ്ജുംഉംറയും കൂടി സമന്വയിപ്പിച്ച (ഖിറാനായി) കണക്കാക്കപ്പെടുന്നതാണ്. കഅ്ബാ ത്വവാഫ് ഒഴികെയുള്ള കാര്യങ്ങളെല്ലാം ഇതരഹാജിമാർ ചെയ്യുന്നതുപോലെ അവളും നിർവ്വഹിക്കണം. ത്വവാഫ് പിന്നീട് അവൾ കുളിച്ചു ശുദ്ധിയായശേഷം നിർവ്വഹിച്ചാൽ മതി.

ആയിശാ (റ)ക്ക് ആർത്തവമുണ്ടായപ്പോൾ നബി(സ) പറഞ്ഞു:

*'ഹാജിമാർ ചെയ്യുന്നത് പോലെയെല്ലാം നീയും ചെയ്യുക. കഅ്ബാ പ്രദക്ഷിണമൊഴികെ. അത് പിന്നീട് നീ കുളിച്ച് ശുദ്ധിയായ ശേഷം ചെയ്താൽ മതി.'* (202)

കുളിച്ചു ശുദ്ധിയായാൽ അവൾ ത്വവാഫുംസഅ്യും ചെയ്യണം. അവളുടെ ഹജ്ജിനും ഉംറക്കും വെവ്വേറെ ത്വവാഫുംസഅ്യും വേണ്ടതില്ല. (203)



201 ബുഖാരി (ഫത്ഹ്) 3/504 മുസ്ലിം 2/888
202 ബുഖാരി (ഫത്ഹ്) 3/504 മുസ്ലിം 2/888
203 വിശദീകരണത്തിന് സാദുൽ മആദ് 2/166 - 177 കാണുക

(പതിനെട്ട്)

## ദുൽഹജ്ജ് 8നുള്ള ഹജ്ജിന്റെ കർമ്മങ്ങൾ

1. തർവിയത്തിന്റെ ദിനം(ദുൽഹജ്ജ് 8) ആയാൽ ഉംറയിൽ നിന്ന് സ്വതന്ത്രമായവർ(തമത്തുഅ് ആയിഹജ്ജ് നിർവ്വഹിക്കുന്നവർ) സ്വന്തം ഭവനങ്ങളിൽവെച്ച് ളുഹ്‌യുച്ച സമയത്ത്ഹജ്ജിന് ഇഹ്റാമിൽ പ്രവേശിക്കുക, ഹജ്ജ് നിർവ്വഹിക്കാനുദ്ദേശിക്കുന്ന മക്കാനിവാസികളും ചെയ്യേണ്ടത് അങ്ങനെത്തന്നെയാണ്. എന്നാൽ ഖിറാനോ ഇഫ്റാദോ ആയി ഹജ്ജ് നിർവ്വഹിക്കുന്നവർ ആദ്യത്തെ ഇഹ്റാമിൽ തന്നെയായിരിക്കും.

2. മീഖാതിൽ വെച്ച് ഇഹ്റാമിൽ പ്രവേശിക്കുമ്പോൾചെയ്തതുപോലെ (ഇവിടെയും) ഇഹ്റാമിൽ പ്രവേശിക്കും മുമ്പ് കുളിച്ച് വൃത്തിയാവുന്നതും സുഗന്ധം പൂശുന്നതും സുന്നത്താണ്.

3. മനസ്സിൽഹജ്ജിന് നിയ്യത്ത്ചെയ്ത്, തൽബിയത്ത് മുഴക്കുക. അഥവാ-'ലബ്ബൈക്ക ഹജ്ജൻ' എന്ന് പറയുക. ഹജ്ജ് പൂർത്തിയാക്കുന്നതിൽ വല്ല പ്രതിസന്ധിയും നേരിട്ടേക്കുമെന്ന് ഭയമുള്ളവൻ ഇഹ്റാമിന്റെ സമയത്ത് ഇങ്ങനെ പറയേണ്ടതാണ്

"فإن حبسني حابس فمحلي حيث حبستني"

*'എനിക്ക് വല്ല പ്രതിസന്ധിയും നേരിട്ടാൽ അവിടംമുതൽ ഞാൻ സ്വതന്ത്രനായിരിക്കും.'* (204)

മറ്റൊരാൾക്ക് പകരം ഹജ്ജ് ചെയ്യുന്നവനാണെങ്കിൽ അവൻ അത് പ്രത്യേകം മനസ്സിൽ കരുതേണ്ടതാണ് (നിയ്യത്ത് ചെയ്യേണ്ടതാണ്). എന്നിട്ട് ഇങ്ങനെ പറയണം: 'ഇന്നാലിന്ന (205) വ്യക്തിക്കു പകരമായി അല്ലാഹുവേ ഞാനിതാ നിനക്ക് ഹജ്ജിന് ഉത്തരം ചെയ്തിരിക്കുന്നു'.

---

204 ബുഖാരി (ഫത്ഹ്) 9/132 മുസ്ലിം 2/867

205 'ഇന്നാലിന്ന വ്യക്തി' എന്നതിന്റെ സ്ഥാനത്ത് ആ വ്യക്തിയുടെ പേര് പറയേണ്ടതാണ്. - വിവ

((لبيك اللهم لبيك، لبيك لا شريك لك لبيك إنَّ الحمد والنعمة لك والملك لا شريك لك))

*"അല്ലാഹുവേ! ഞാനിതാ നിനക്ക് ഉത്തരം ചെയ്തിരിക്കുന്നു. ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു. നിനക്ക് യാതൊരു പങ്കുകാരുമില്ല. ഞാനിതാ ഉത്തരം ചെയ്തിരിക്കുന്നു. നിശ്ചയം സർവ്വസ്തുതികളും അനുഗ്രഹങ്ങളും ആധിപത്യവും നിനക്ക്മാത്രമാണ്. നിനക്ക് യാതൊരുവിധ പങ്കുകാരുമില്ല'.* (206)

«لبيك إله الحق لبيك»

*"യഥാർത്ഥഇലാഹായ അല്ലാഹുവേ നിനക്കിതാ ഞാൻ ഉത്തരം ചെയ്തിരിക്കുന്നു'.*

എന്നുകൂടി അധികരിപ്പിക്കാവുന്നതാണ്. അങ്ങനെയും നബി(സ)യിൽ നിന്ന് സ്ഥിരപ്പെട്ട റിപ്പോർട്ടുണ്ട്. (207)

4. ഉച്ചക്ക് മുമ്പ് മിനായിലേക്ക് പോവുക. തൽബിയത്ത് വർദ്ധിപ്പിക്കുക.

5 മിനായിൽ വെച്ച് ളുഹർ, അസ്വർ, ഇശാഎന്നിവ ജംഅ് ചെയ്യാതെ ഖസ്റാക്കി നമസ്ക്കരിക്കുക. നബി(സ)മക്കക്കാരും അല്ലാത്തവരുമായ ജനങ്ങളോടൊപ്പം ഖസ്റാക്കിയാണ് നമസ്ക്കരിച്ചത്.

മക്കക്കാരും മറ്റുള്ളവരും തമ്മിൽ ഇക്കാര്യത്തിൽ വ്യത്യാസമില്ല കാരണം നബി(സ) അവരോട് ഖസ്റാക്കാതെ പൂർത്തീകരിച്ചു നമസ്ക്കരിക്കാൻ പറഞ്ഞിട്ടില്ല. പൂർത്തീകരിച്ചു നമസ്ക്കരിക്കേണ്ട

206 ബുഖാരി (ഫത്ഹ്) 3/408 മുസ്ലിം 2/841
207 നസാഈ,ഇബ്നുമാജ, ഹാകിം,സ്വഹീഹുന്നസാഈ 2/582 സ്വഹീഹു ഇബ്നുമാജ 2/155 - അൽഅഹാദീസുസ്വഹീഹ 5/180

തുണ്ടായിരുന്നെങ്കിൽ നബി(സ) അവരോട് അതിന് കല്പിക്കുമായിരുന്നു. (208)

6 അറഫാദിനത്തിൽ ഹാജിമാർ മിനായിൽ രാപ്പാർക്കുന്നത് സുന്നത്താണ്. കാരണം നബി(സ) അത് ചെയ്തിട്ടുണ്ട്. സുബ്ഹ് നമസ്ക്കരിച്ചശേഷം സൂര്യോദയംവരെ അവിടെ നിൽക്കുക എന്നിട്ട് സൂര്യോദയത്തിനു ശേഷം മിനായിൽ നിന്ന് *തൽബിയത്തും* തക്ബീറും ചൊല്ലിക്കൊണ്ട് അറഫാതിലേക്ക് സഞ്ചരിക്കണം. അനസ് (റ) പറയുന്നു: *ഞങ്ങളുടെ കൂട്ടത്തിൽ നിന്ന് തക്ബീർ ചൊല്ലുന്നവർ തക്ബീർ ചൊല്ലും.തൽബീയത്ത് ചൊല്ലുന്നവർ തൽബിയത് ചൊല്ലും. ആരും അതിനെ എതിർത്തിരുന്നില്ല.* (209) നബി (സ) ആ പ്രവൃത്തിയെ അംഗീകരിച്ചിരുന്നു. എന്നാൽ ഏറ്റവും ഉത്തമം തൽബിയത്ത് ചൊല്ലുന്നതാണ്. കാരണം, നബി(സ) അങ്ങനെയാണ് ചെയ്തിരുന്നത്.

**(പത്തൊമ്പത്)**

# അറഫയിൽ നിൽക്കൽ

1 ഹാജിമാർ അറഫയിലെത്തിയാൽ ഉച്ചതിരിയുന്നത്വരെ നമിറയിൽ ഇറങ്ങിത്താമസിക്കാൻ സാധിച്ചാൽ അത് സുന്നത്താണ്. കാരണം, നബി(സ) അങ്ങനെ ചെയ്തിട്ടുണ്ട്. (210) അവിടെ ഇറങ്ങിത്താമസിക്കാൻ സാധിച്ചില്ലെങ്കിൽ അവന് നേരെ അറഫയിൽ ഇറങ്ങാം.

2 ഉച്ചതിരിഞ്ഞാൽ ഇമാമോ അദ്ദേഹത്തിന്റെ പ്രതിനിധിയോ അറഫാദിനത്തിലും ശേഷവും നിർണ്ണയിക്കപ്പെട്ടിട്ടുള്ള കാര്യങ്ങളെക്കുറിച്ച് വിശദീകരിച്ചുകൊണ്ട് പ്രസംഗിക്കേണ്ടതാണ്. കർമ്മങ്ങൾ

---

208 ഫതാവാ ഇബ്നുതീമിയ 26/130 ഫതാവാഇബ്നുബാസ്(ഹജ്ജ്) 5/267 എന്നിവ കാണുക

209 ബുഖാരി (ഫത്ഹ്) 3/510 മുസ്ലിം 2/933

210 മുസ്ലിം 2/889

അല്ലാഹുവിന് നിഷ്കളങ്കമായിത്തീരാനും അല്ലാഹുവിന്റെ വിധിവിലക്കുകളെ കാത്തുസൂക്ഷിക്കാനും ഖുർആനും സുന്നത്തും മുറുകെപ്പിടിച്ചു ജീവിക്കാനും ജീവിതത്തിലുടനീളം അവയെ വിധികർത്താവാക്കാനും ഖതീബ് ഉപദേശിക്കേണ്ടതുണ്ട്. നബി(സ)യുടെ പ്രവർത്തനമാണിതിന് മാതൃക. ഈ ഖുത്തുബക്ക് ശേഷം ളുഹ്റും അസ്വറും 'ജംഉം' 'ഖസ്റു'മാക്കി ആദ്യസമയത്തുതന്നെ നിർവ്വഹിക്കണം. ഇതിന് ഒരു ബാങ്കും രണ്ട് ഇഖാമത്തുമാണ് വേണ്ടത്. നബി(സ)യുടെ കർമ്മ മാതൃക അതാണ്.

3. ഇമാമിനോടൊപ്പം നമസ്ക്കരിക്കാത്തവൻ ഉച്ചതിരിഞ്ഞ ശേഷം'ജംഉം ഖസ്വറും'മാക്കിക്കൊണ്ട് ആദ്യസമയത്തുതന്നെ വേറെ ജമാഅത്തിന്റെ കൂടെ നമസ്ക്കരിക്കണം. (211)

4. പിന്നെ അറഫയിൽ നിൽക്കുക. (അവൻ അവിടെയായിരുന്നില്ലെങ്കിൽ). ജബലുറഹ്മയെ അവന്നും ഖിബ്ലക്കും മധ്യേയാക്കാൻ സാധിച്ചാൽ അതാണുത്തമം. (212) അത് രണ്ടിനെയും അഭിമുഖീകരിക്കാൻ സാധിച്ചില്ലെങ്കിൽ അവൻ *ഖിബ്ല*യെ അഭിമുഖീകരിക്കണം. കാരണം, നബി (സ) പറയുകയുണ്ടായി:

*"ഞാൻ ഇവിടെയാണ് നിന്നത്. അറഫ മുഴുവൻ നിൽക്കാവുന്ന ഇടമാണ്. 'ബത്നുൽ അർന'യിൽ നിന്ന് നിങ്ങൾ ഉയർന്നുനിൽക്കുക."* (213)

5. ഈ സന്ദർഭത്തിൽ പ്രാർത്ഥനകളും പ്രകീർത്തനങ്ങളുമായി അല്ലാഹുവിലേക്ക് പരമാവധി അടുക്കാൻ പരിശ്രമിക്കേണ്ടതാണ്. പ്രാർത്ഥിക്കുമ്പോൾ കൈയുയർത്തേണ്ടതാണ് നബി(സ) ഉച്ചതിരിഞ്ഞശേഷമാണ് അറഫയിൽനിന്നത്. ഇരുകരങ്ങളും ഉയർത്തി പ്രാർത്ഥനാ നിരതനായിക്കൊണ്ടായിരുന്നു അത്. ഉസാമ(റ) പറയുന്നു:

---

211 മുസ്ലിം 2/890

212 മുസ്ലിം 2/890

213 സ്വഹീഹു ഇബ്നുമാജ 1/172 സ്വഹീഹു അബീദാവൂദ് 1/165 ഇതിന്റെ മൂലം മുസ്ലിമിലും (2/893) അഹ്മദ് 4/82 ലുമുണ്ട്

'അറഫയിലേക്ക് പോകുമ്പോൾ ഞാൻ നബി(സ)യുടെ സഹയാത്രികനായിരുന്നു. നബി(സ) കൈകളുയർത്തി പ്രാർത്ഥിക്കുമായിരുന്നു. അപ്പോൾ നബി(സ)യുടെ ഒട്ടകം അൽപം ചെരിഞ്ഞു. അങ്ങിനെ അതിൻെറ മൂക്കുകയർ വീണുപോയി. നബി(സ) ഒരു കൈ കൊണ്ട് മൂക്കുകയർ പിടിച്ചും മറ്റേ കൈ ഉയർത്തി പ്രാർത്ഥിച്ചുകൊണ്ടുമാണ് യാത്ര തുടർന്നത്.' (214)

'സൂര്യൻ അസ്തമിച്ച് മഞ്ഞനിറം അല്പം മായുന്നത് വരെ നബി(സ) നിന്നു പ്രാർത്ഥിക്കുമായിരുന്നു.' (215) പ്രാർത്ഥിക്കാൻ വേണ്ടി നബി(സ) തന്റെ സമുദായത്തെ പ്രേരിപ്പിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അവിടുന്ന് പറഞ്ഞു

"പ്രാർത്ഥനകളിൽ വെച്ച് ഏറ്റവും നല്ലപ്രാർത്ഥന അറഫാദിനത്തിലെ പ്രാർത്ഥനയാണ് ഞാനും എനിക്കുമുമ്പുള്ള നബിമാരും പറഞ്ഞതിൽ വെച്ചേറ്റവും ഉത്തമമായത് ; 'ലാഇലാഹഇല്ലല്ലാഹു വഹ്ദഹു ലാശരീകലഹു ലഹുൽ മുൽകു വലഹുൽഹംദു വഹുവ എലാ കുല്ലിശൈഇൻ ഖദീർ' എന്ന വചനമാണ്." (216)

[അല്ലാഹുവല്ലാതെ യാതൊരുരാധ്യനുമില്ല. അവൻ ഏകനാകുന്നു. അവന്ന് പങ്കുകാരില്ല. അവന്നാണ് ആധിപത്യം അവന്നാണ് സ്തുതി അവൻ എല്ലാറ്റിനും കഴിവുള്ളവനാണ്.]

നബി(സ) വീണ്ടും പറഞ്ഞു:

"അറഫാദിനത്തെക്കാൾ കൂടുതൽ അല്ലാഹു തന്റെ അടിമയെ നരകത്തിൽ നിന്ന് മോചിപ്പിക്കുന്ന മറ്റൊരു ദിവസവുമില്ല. അറഫാദിനത്തിൽ അല്ലാഹു അടുത്തുവരും. എന്നിട്ട് തന്റെ അടിമകളെപ്പറ്റി മലക്കുകളോട് അവൻ അഭിമാനം കൊള്ളും. അവർ എന്താണ് ഉദ്ദേശിച്ചത് എന്ന് അവൻ ചോദിക്കും." (217)

---

214 നസാഈ 5/254 സഹീഹുന്നസാഈ 2/632
215 മുസ്ലിം 2/890
216 തിർമിദി [illegible] 4503
217 [illegible]

അതിനാൽ ഹാജിമാർ മഹത്തായ ഈ അവസരം പാഴാക്കാൻ പാടില്ല. ധാരാളം പ്രാർത്ഥനകളും പ്രകീർത്തനങ്ങളും 'തസ്ബീഹും' തഹ്‌ലീലും' തൗബയും പാപമോചനപ്രാർത്ഥനയുമായി അവർ സൂര്യാസ്തമനം വരെ ക ഴിച്ചുകൂട്ടേണ്ടതാണ്. [218]

ഈ സന്ദർഭത്തിൽ വ്രതമനുഷ്ഠിക്കാതിരിക്കുകയാണ് നബി ചര്യ. അതാണുത്തമം. 'നബി(സ)ക്ക് ഉമ്മുൽഫള്ൽ ഒരുപാത്രം പാൽകൊടുത്തയച്ചു. നബി(സ) ഒട്ടകപ്പുറത്തായിരുന്നു. അവിടുന്ന് അതുവാങ്ങികുടിച്ചു.' [219]

6. സൂര്യൻ അസ്തമിക്കുകയും അസ്തമയം ഉറപ്പാവുകയും ചെയ്താൽ ശാന്തിയോടും അടക്കത്തോടുംകൂടി ഹാജിമാർ മുസ്ദ ലിഫ'യിലേക്ക് പോകണം ധാരാളമായി തൽബിയത്' ചൊല്ലണം. നബി(സ) യുടെ ചര്യ അതാണ്. അവി ടുന്ന് ഇങ്ങനെ പറഞ്ഞു:

(أيها الناس السكينة)

*"ജനങ്ങളേ! അടക്കത്തോടെ പോവുക".* [220]

7. പെരുന്നാൾദിവസം പ്രഭാതം ഉദിച്ചുകഴിഞ്ഞാൽ മാത്രമേ അറഫയിൽ നിൽക്കുക എന്നകർമ്മം നഷ്ടപ്പെടൂ. അബ്ദുറ ഹ്മാൻബ്നുയഅ്മൂർ, [221] ഉർവതുബ്നുമുളറിസ്, [222] എന്നിവർ ഉദ്ധരിക്കുന്ന ഹദീസാണിതിന് തെളിവ്.

8. അറഫയിൽ നിൽക്കാതെ പെരുന്നാൾ ദിവസം പ്രഭാതം ഉദി ച്ചുപോയ ഹാജിക്ക് ഹജ്ജ് നഷ്ടമായി.'തനിക്ക് വല്ല തടസ്സവും നേരി ട്ടാൽ താൻ അവിടം മുതൽ ഹജ്ജിൽനിന്ന് സ്വതന്ത്രനാവുമെന്ന്' ഇഹ്റാമിൽ പ്രവേശിക്കുമ്പോൾ തന്നെ ഉപാധിവെച്ചവനാണെങ്കിൽ

218 ഈ സന്ദർഭത്തിന് യോജിച്ച ധാരാളം പ്രാർത്ഥനകളും പ്രകീർത്തനങ്ങളും ഈ കൃതിയുടെ അവസാന ഭാഗത്തുണ്ട്. (പേ. 101 മുതൽ കാണുക.)

219 ബുഖാരി (ഫത്ഹ്) 4/237

220 മുസ്‌ലിം 2/891

221 അബീദാവൂദ്, നസാഈ, ഇബ്നുമാജ, സ്വഹീഹു അബൂദാവൂദ്:1/367 സ്വഹീഹു നസാഈ 2/633 സ്വഹീഹു ഇബ്നുമാജ 2/173

222 സ്വഹീഹുതിർമിദി 1/265 ഇർവാഉൽ ഗലീൽ 4/258

അവന് ഇഹ്റാമിൽനിന്ന് സ്വതന്ത്രനാവാം അവൻ യാതൊരു പ്രായ ശ്ചിത്തവും ചെയ്യേണ്ടതില്ല. അങ്ങനെ ഉപാധിവെക്കാതെ അറഫ യിൽ നിർത്തം നഷ്ടപ്പെട്ടവനാണെങ്കിൽ അവൻ ഉംറചെയ്ത് ഇഹ് റാമിൽ നിന്ന് സ്വതന്ത്രനാവണം. ആദ്യം ത്വവാഫും പിന്നെ സഅ്യും ചെയ്യുക. അവന്റെ കൂടെ ബലി മൃഗമുണ്ടെങ്കിൽ അവൻ അതിനെ അറുക്കുക. (223) എന്നിട്ട് അടുത്തവർഷം ഹജ്ജ് ചെയ്യുകയും ബലിയറുക്കുകയും ചെയ്യുക. പിന്നെ മുടി കളയുകയോ വെട്ടുകയോ ചെയ്യുക. ഉമർ (റ),അബൂഅയ്യൂബിൽ അൻസാരിക്കും ഹബ്ബാറുബ്നുൽ അസ്വദിനും ഫത്വ നൽകിയത് അപ്രകാരമാണ്. (224)

നിർബന്ധഹജ്ജ് നിർവ്വഹിക്കുന്നവനല്ലെങ്കിൽ അവൻഖളാ വീട്ടേണ്ടതില്ലെന്നും ഉംറചെയ്ത് ബലിയറുത്ത് ഇഹ്റാമിൽനിന്ന് സ്വതന്ത്രമാവാം എന്നുള്ള അഭിപ്രായവുമുണ്ട്.

നിർബന്ധ ഹജ്ജിലാണിത് സംഭവിച്ചതെങ്കിൽ അവൻ അടുത്ത വർഷം വീണ്ടും ഹജ്ജ് ചെയ്യണം. (225)



223 അൽമുഗ്നി 2/424 ശറഹുൽ ഉംദ 2/655 - 668 അൽമൻഹജുലിമുരീദിൽ ഉംറവൽ ഹജ്ജ് പേജ് 58

224 മുവത്വ 1/383 ബൈഹഖി 5/174 ഇർവാഉൽഗലീൽ 4/344

225 അൽമുഗ്നി 5/426 ശറഹുൽഉംദ 2/665 ശൈഖ് ഇബ്നുബാസ് ഈഅഭി പ്രായത്തിനാണ് പ്രാധാന്യം നൽകിയത് ഖളാ വീട്ടണമെന്ന് സ്വഹാബാക്കളിൽ ചിലർ അഭിപ്രായപ്പെട്ടത് നിർബന്ധഹജ്ജുകാരനായിരിക്കെ അതു സംഭവിച്ചാലാവാം എന്നഅഭിപ്രായമാണ് അദ്ദേഹത്തിനുള്ളത്.

## (ഇരുപത്)

# മുസ്ദലിഫയിൽ രാപ്പാർക്കൽ

1 ഹാജിമാർ മുസ്ദലിഫയിലെത്തിയാൽ അവിടെവെച്ച് മഗ്‌രിബ് മൂന്നും ഇശാ രണ്ടും റക്അത്തായി ജംഅ്ആക്കി നമസ്കരിക്കേണ്ടതാണ്. ഇതിന് ഒരു ബാങ്കും രണ്ട് ഇഖാമത്തും നിർവ്വഹിക്കണം. നബി(സ) അങ്ങനെയായിരുന്നു ചെയ്തിരുന്നത്. (226) മുസ്ദലിഫയിൽ എത്തുന്നത് മഗ്‌രിബിന്റെ സമയത്താണെങ്കിലും ഇശാഇന്റെ സമയത്താണെങ്കിലുമൊക്കെ ഇതേരീതിയിലാണ് ചെയ്യേണ്ടത്. എന്നാൽ അർധരാത്രിക്ക് മുമ്പ് മുസ്ദലിഫയിൽ എത്താൻ സാധിക്കാതെ വന്നാൽ അവൻ മുസ്ദലിഫയിലെത്തുന്നതിനുമുമ്പാണെങ്കിലും നമസ്കാരം അർദ്ധരാത്രിക്ക് പിന്നിലേക്ക് പിന്തിപ്പിക്കരുത്. അവൻ എത്തിയേടത്തുവെച്ച് നമസ്കരിക്കണം. അവയ്ക്കിടയിൽ അവൻ സുന്നത്ത് നമസ്കരിക്കരുത്. (227)

2 ഹാജിമാർ അന്ന് മുസ്ദലിഫയിൽരാപ്പാർക്കണം. പെരുന്നാൾദിവസം ഹജ്ജ് കർമ്മങ്ങളിൽ കൂടുതൽ ഉന്മേഷവാനായിരിക്കാൻവേണ്ടി നേരത്തെ ഉറങ്ങാൻശ്രമിക്കണം.

3 അവശരായ സ്ത്രീകൾ, കുട്ടികൾ തുടങ്ങിയവർക്ക് അർധരാത്രിക്ക്ശേഷം - ചന്ദ്രൻമറഞ്ഞ ശേഷം (228) മുസ്ദലിഫയിൽ നിന്ന് മിനായിലേക്ക് നീങ്ങാൻ അനുമതിയുണ്ട്. അസ്മാഅ്(റ), ഇബ്നു അബ്ബാസ് (റ), ആയിശ (റ) എന്നിവർ ഉദ്ധരിക്കുന്ന ഹദീസാണിതിന് തെളിവ് (229)

226 മുസ്‌ലിം 2/891

227 മുസ്‌ലിം 2/891 ബുഖാരി (ഫത്ഹ്) 3/523

228 [illegible]

229 [illegible] 940, 941 [illegible]

4 ഫജ്റുസ്വാദിഖ് വെളിവായാൽ നേരത്തെതന്നെ സുബ്ഹി നമസ്ക്കരിക്കുക. ശേഷം മശ്അറുൽഹറാമിന്റെ അടുത്ത് നിൽക്കുക. ഖിബ്‌ലക്ക് മുന്നിട്ടുകൊണ്ട് ധാരാളമായി അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും തക്ബീറും തഹ്‌ലീലും മുഴക്കുകയും ചെയ്യുക. *''ലാഇലാഹ ഇല്ലല്ലാഹു വഹ്ദഹു ലാ ശരീകലഹു ലഹുൽ മുൽകു വലഹുൽ ഹംദു വഹുവ എലാ കുല്ലി ശൈഇൻ ഖദീർ* [230] എന്ന ദിക്ർ ചൊല്ലുക കൈകളുയർത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കുക. നല്ല പോലെ നേരംപുലരുന്നതുവരെ ഇത് തുടരുന്നത് സുന്നത്താണ്. മുസ്ദലിഫയിൽ ഏതുസ്ഥലത്തു നിന്നാലും ആ നിർത്തം പരിഗണിക്കപ്പെടും. നബി(സ) പറയുകയുണ്ടായി.

*'ഞാൻ ഇവിടെയാണ് നിന്നത് മുസ്ദലിഫയിൽ എവിടെയും നില്ക്കാവുന്നതാണ്.''* [231]

5. നേരം നല്ലതുപോലെ വെളുത്തുകഴിഞ്ഞാൽ പിന്നെ സൂര്യൻ ഉദിക്കും മുമ്പായി മുസ്ദലിഫയിൽ നിന്ന് മിനായിലേക്ക് പോകണം. ഈ ദിവസം തന്നെ എഴ് ചെറിയ കല്ലുകൾ പെറുക്കിയെടുക്കുന്നതാണ് സുന്നത്ത്. മശ്അറുൽഹറാമിൽ നിന്ന് മിനായിലേക്ക് തിരിഞ്ഞതിന് ശേഷമാണ് നബി(സ) തനിക്ക്‌വേണ്ടി കല്ലുകൾ പെറുക്കാൻ നിർദ്ദേശിച്ചത്. ഇബ്നുഅബ്ബാസ് (റ)വിന്റെ ഹദീസ് ഇതിന് തെളിവാണ്. അയ്യാമുത്തശ്‌രീഖിന്റെ മൂന്ന് ദിവസങ്ങളിലായി, മിനായിൽ നിന്ന് ഓരോ ദിവസവും മൂന്ന് ജംറകളെ എറിയാനായി 21 കല്ല് വീതം പെറുക്കിയെടുക്കണം. [233]

---

230 മുസ്ലിം 2/891

231 മുസ്ലിം 2/893

232 അഹ്മദ്, നസാഈ, ഇബ്നുമാജ എന്നിവർ റിപ്പോർട്ടുചെയ്തത്. സ്വഹീ[illegible] 2/640 [illegible] ഇബ്നുമാജ 2/177

[illegible]

6. മിനായിലേക്കുള്ള സഞ്ചാരത്തിൽ ഹാജിമാർ ധാരാളം തൽബിയത്ത് ചൊല്ലണം. മുഹസ്സർ-മിനാക്കും മുസ്ദലിഫക്കും ഇടയിലുള്ള താഴ്വര - എന്ന സ്ഥലത്തെത്തിയാൽ മറ്റുള്ളവരെ ഉപദ്രവിക്കാതെ സാധിക്കുകയാണെങ്കിൽ അല്പം വേഗം നടക്കൽ സുന്നത്താണ്. നബി(സ) അങ്ങനെ ചെയ്തിരുന്നു. (234)

(ഇരുപത്തിയൊന്ന്)

## പെരുന്നാൾ ദിനത്തിലെ ഹജ്ജ് കർമ്മങ്ങൾ

ഹാജിമാർ പെരുന്നാൾ ദിവസം മിനായിലെത്തിയാൽ താഴെ പറയുന്ന നാലുകാര്യങ്ങൾ ക്രമത്തിൽ ചെയ്യുന്നതാണ് ഉത്തമം:

1. 'ജംറതുൽ അഖബ'യുടെ അടുത്തുവെച്ച് തൽബിയത്ത് നിർത്തുക. (235) മിനായെ വലതുവശത്തും കഅബയെ ഇടതു വശത്തും ജംറത്തുൽഅഖബയെ മുമ്പിലുമാക്കി നിൽക്കുന്നതു സുന്നത്താണ്. എന്നിട്ട് അതിനെ ഏഴുപ്രാവശ്യം തുടർച്ചയായി എറിയുക. ഓരോ ഏറിലും കൈ ഉയർത്തുകയും തക്ബീർ മുഴക്കു കയും ചെയ്യുക. മക്കയോടടുത്ത് നിൽക്കുന്ന ഏറ്റവും ഒടുവിലത്തെ ജംറയാണ് 'ജംറതുൽഅഖബ'. (236)

2. ജംറതുൽ അഖബയെ എറിഞ്ഞുകഴിഞ്ഞാൽ പിന്നെ തന്റെ ബലിമൃഗത്തെ അറുക്കണം ആട്, പശു, ഒട്ടകം എന്നിവയാണ് ബലി മൃഗങ്ങൾ. പശുവിനെയോ ഒട്ടകത്തിനെയോ അറുക്കുകയാണെങ്കിൽ അതിൽ ഏഴുപേർക്ക് പങ്കുചേരാം. 'തമത്തുഅ്' ആയും 'ഖിറാന്'യും ഹജ്ജ് നിർവ്വഹിക്കുന്നവർക്ക് ഇത് നിർബന്ധമാണ്. അല്ലാഹു പറയുന്നു:

---

234 സ്വഹീഹു മുസ്ലിം 2/891

235 'ജംറതുൽ അഖബ'യെ എറിയുന്നതുവരെ നബി(സ) തൽബിയത്ത് ചൊല്ലിയിരുന്നു. സ്വഹീഹുൽബുഖാരി(ഫത്ഹ്) 3/532, മുസ്ലിം2/931 കാണുക

236 ബുഖാരി 3/581 മുസ്ലിം 2/892, 942

﴿ فَمَن تَمَتَّعَ بِٱلْعُمْرَةِ إِلَى ٱلْحَجِّ فَمَا ٱسْتَيْسَرَ مِنَ ٱلْهَدْيِ ۚ فَمَن لَّمْ يَجِدْ فَصِيَامُ ثَلَٰثَةِ أَيَّامٍ فِى ٱلْحَجِّ وَسَبْعَةٍ إِذَا رَجَعْتُمْ ۗ تِلْكَ عَشَرَةٌ كَامِلَةٌ ۗ ذَٰلِكَ لِمَن لَّمْ يَكُنْ أَهْلُهُۥ حَاضِرِى ٱلْمَسْجِدِ ٱلْحَرَامِ ۚ ﴾

*"......അപ്പോൾ ഒരാൾ ഉംറ നിർവ്വഹിച്ചിട്ട് സുഖമനുഭവിക്കുന്ന പക്ഷം (സൗകര്യപ്പെടുന്ന ഒരു ബലിമൃഗത്തെ പ്രായശ്ചിത്തമായി ബലിയറുക്കേണ്ടതാണ്) ഇനി ആർക്കെങ്കിലും അത് കിട്ടാത്തപക്ഷം ഹജ്ജിനിടയിൽ മൂന്ന്ദിവസവും നിങ്ങൾ(നാട്ടിൽ) തിരിച്ചെത്തിയാൽ ഏഴുദിവസവും ചേർത്തു ആകെ പത്തുദിവസം നോമ്പനുഷ്ഠിക്കേണ്ടതാണ്. കുടുംബസമേതം മസ്ജിദുൽ ഹറാമിൽ താമസിക്കുന്നവരല്ലാത്തവർക്കാകുന്നു ഈ വിധി."* *(വി.ഖു. 2/196)*

അറവു സമയത്ത് താഴെ പറയും പ്രകാരം ചൊല്ലുന്നത് സുന്നത്താണ്

"بسم الله والله أكبر اللهم منك ولك [اللهم تقبل منى]"

"അല്ലാഹുവിന്റെ നാമത്തിൽ. അല്ലാഹുവാകുന്നു ഏറ്റവും വലിയവൻ. അല്ലാഹുവേ! നിന്നിൽ നിന്നുള്ളതും നിനക്കുള്ളതുമാണിത് *(അല്ലാഹുവേ നീ എന്നിൽ നിന്ന് ഇത് സ്വീകരിക്കേണമേ '* (237)

ആടിനേയും പശുവിനേയും അതിൻെറ ഇടതുവശത്തേക്ക് ചായ്ച്ച് ഖിബ്ലക്ക് അഭിമുഖമായി കിടത്തി അറുക്കുന്നത് സുന്നത്താണ്. ഒട്ടകത്തെ അതിൻെറ ഇടതുകൈ കെട്ടിനിർത്തിയാണ് അറുക്കേണ്ടത്. (238) ബലിമൃഗത്തിൻെറ മാംസത്തിൽ നിന്ന് അൽപം സ്വയം ഭക്ഷിക്കുന്നതും ബാക്കി 'സ്വദഖ' ചെയ്യുന്നതും സുന്നത്താണ്. അല്ലാഹു പറയുന്നു:

﴿ فَكُلُوا۟ مِنْهَا وَأَطْعِمُوا۟ ٱلْبَآئِسَ ٱلْفَقِيرَ ﴾

*"ആ ബലിമൃഗത്തിന്റെ മാംസത്തിൽ നിന്ന് നിങ്ങൾ ഭക്ഷിക്കുകയും പരവശനും ദരിദ്രനുമായിട്ടുള്ളവനെ നിങ്ങൾ ഭക്ഷിപ്പിക്കുകയും ചെയ്യുക."* *(വി.ഖു. 22/28)*

---

237 മുസ്ലിം 3/1557 ബൈഹഖി 9/287

238 ബുഖാരി (ഫത്ഹ്) 3/553 മുസ്ലിം 2/956

*അയ്യാമുത്തശ്രീഖിൻെറ* - ദുൽഹജ്ജ് 13-ന്റെ അന്ന് സൂര്യാസ്തമനം വരെ ബലിയറുക്കാമെന്നാണ് ശരിയായ അഭിപ്രായം. (239) മിനായിൽവെച്ചോ മക്കയിൽവെച്ചോ അറുക്കുന്നതാണ് ഉത്തമം. *നബി(സ) പറയുകയുണ്ടായി:*

*"അറഫാ മുഴുവൻ 'മൗഖിഫ്' (240) ആണ്. മിനാ മുഴുവൻ അറവ് സ്ഥാനമാണ് മുസ്ദലിഫ മുഴുവൻ 'മൗഖിഫ്' ആണ്. മക്കയുടെ എല്ലാ വഴികളും, വഴികളും അറവ് സ്ഥാനങ്ങളുമാണ്.* (241)

3. ഹജ്ജ്ചെയ്യുന്നവൻ തന്റെ ബലിമൃഗത്തെ അറുത്തുകഴിഞ്ഞാൽ പിന്നെ മുടികളയുകയോ കത്രിക്കുകയോ വേണം. പുരുഷന്മാർ മുടി കളയുന്നതാണുത്തമം. മുടികളഞ്ഞവർക്ക് അനുഗ്രഹത്തിന് വേണ്ടി നബി(സ) മൂന്നുതവണ പ്രാർത്ഥിച്ചിട്ടുണ്ട്. മുടിവെട്ടിയവർക്ക് വേണ്ടി ഒരു തവണയും. (242)

സ്ത്രീ തന്റെ മുടിയിൽനിന്ന് ഒരു വിരൽക്കൊടിയിൽ താഴെ മാത്രം വെട്ടിയാൽ മതി. ജംറതുൽഅഖബയെ എറിയുകയും മുടി നീക്കുകയും ചെയ്താൽ പിന്നെ ഇഹ്റാമിൽ പ്രവേശിച്ചതുകൊണ്ട് നിഷിദ്ധമായിരുന്ന മുഴുവൻ കാര്യങ്ങളും, (സ്ത്രീ ബന്ധമൊഴികെ) അനുവദനീയമായിത്തീരുന്നു. ഇതിന്നാണ് 'ഒന്നാം തഹല്ലുൽ' എന്ന് പറയുന്നത്. ഒന്നാം തഹല്ലുലിന്ശേഷം സുഗന്ധംപൂശൽ സുന്നത്താണ്. ആയിശ (റ) യിൽ നിന്നുദ്ധരിക്കപ്പെടുന്ന ഹദീസാണിതിന് തെളിവ്. (243) കുളിച്ച് നല്ലവസ്ത്രം ധരിക്കുന്നതും സുന്നത്താണ്.

4 നേരത്തെ പറഞ്ഞ കാര്യങ്ങൾ ചെയ്തുകഴിഞ്ഞാൽ അവന്ന് കഅബാത്വവാഫിന് വേണ്ടി മക്കയിലേക്ക് പോകാം. ഈ ത്വവാഫി

239. മജ്മൂഉൽഫതാവാ - ഇബ്നുബാസ് 5/274
240 മൗഖിഫ് = നിൽക്കുന്ന സ്ഥാനം.
241 അബൂദാവൂദും മറ്റും ഉദ്ധരിച്ചത്. മുസ്ലിമിലും ഇതിന്റെ ചിലഭാഗങ്ങളുണ്ട് 2/893 സ്വഹീഹുഅബീദാവൂദ് 1/365
242 ബുഖാരി (ഫത്ഹ്) 3/561 മുസ്ലിം 2/945
243 ബുഖാരി (ഫത്ഹ്) 10/366 മുസ്ലിം 2/843

നാണ് 'ത്വവാഫുൽ ഇഫാള' എന്നും 'ത്വവാഫുസ്സിയാറ' എന്നു മൊക്കെ പറയുന്നത് ഇത് ഹജ്ജിന്റെ റുക്നുകളിൽപ്പെട്ടതാണ്.

﴿ ثُمَّ لْيَقْضُوا تَفَثَهُمْ وَلْيُوفُوا نُذُورَهُمْ وَلْيَطَّوَّفُوا بِالْبَيْتِ الْعَتِيقِ ﴾

*"പിന്നെ അവർ തങ്ങളുടെ അഴുക്ക് (244) നീക്കിക്കളയുകയും തങ്ങളുടെ നേർച്ചകൾ നിറവേറ്റുകയും പുരാതനമായ ആ ഭവനത്തെ പ്രദക്ഷിണം വെക്കുകയും ചെയ്യട്ടെ." (വി.ഖു: 22: 29)*

ഈ 'ആയത്തിൽ ഉദ്ദേശിക്കപ്പെട്ട ത്വവാഫ്, 'ത്വവാഫുൽ ഇഫാളയാണ്. നേരത്തെ പറഞ്ഞ ത്വവാഫിന്റെ അതേക്രമത്തിലും രൂപത്തിലും തന്നെയാണ് ഈ ത്വവാഫും ചെയ്യേണ്ടത്. റംല് നടത്തമോ ഇള്ത്വിബാഓ ഇല്ലെന്ന് മാത്രം. (245)

പിന്നെ മഖാമുഇബ്റാഹീമിന്റെ പിന്നിൽ നിന്നുകൊണ്ട് രണ്ട് റക്അത്ത് നമസ്ക്കരിക്കണം. പിന്നീട് അല്പം സംസം വെള്ളം കുടിക്കുന്നത് സുന്നത്താണ്. നബി (സ) അപ്രകാരം ചെയ്തിരുന്നു. (246)

ത്വവാഫും രണ്ട്റക്അത്ത് നമസ്ക്കാരവും കഴിഞ്ഞാൽ പിന്നെ - തമത്തുഅ് ആയി **ഹജ്ജ്** നിർവ്വഹിക്കുന്നവനാണെങ്കിൽ – സ്വഫാ മർവക്കിടയിൽ ഓടണം. കാരണം, അവന്റെ ആദ്യത്തെ 'സഅ്യ്' ഉംറക്ക് വേണ്ടിയായിരുന്നു. ഈ 'സഅ്യ്' ഹജ്ജിനുവേണ്ടിയും ആയിശ(റ)വിൽ നിന്നുദ്ധരിക്കപ്പെടുന്ന ഹദീസും (247) ഇബ്നു അബ്ബാസ് (റ)വിൽ നിന്നുദ്ധരിക്കപ്പെടുന്ന ഹദീസും (248) ഇതിന് തെളിവാണ്.

---

244 ക്ഷൗരം ചെയ്യുക, നഖം മുറിക്കുക, മുതലായ കാര്യങ്ങളാണിവിടെ ഉദ്ദേശ്യം. -വിവ:

245 റംല്നടത്തം = അല്പം വേഗതകൂടി നടക്കുക. ഇള്ത്വിബാഅ് = മേലെ പുതച്ചിരിക്കുന്നതട്ടം വലത്തെ കക്ഷത്തിനടിയിലൂടെ എടുത്ത് ഇടത്തെ ചുമലിൽ കൂട്ടിക്കെട്ടുന്ന രീതി. -വിവ

246 മുസ്‌ലിം 2/892 ബുഖാരി (ഫത്ഹ്) 3/491

247 ബുഖാരി (ഫത്ഹ്) 3/400, 3/421 മുസ്‌ലിം 2/870 (1211),

248 ബുഖാരി (ഫത്ഹ്) 3/432

'ഖിറാന്'യോ 'ഇഫ്റാദ്'യോ ഹജ്ജ് നിർവ്വഹിക്കുന്നവർക്ക് ഒരേ ഒരു സഅ്യ് മാത്രമേയുള്ളൂ. നേരത്തെ 'ഖുദൂമിന്റെ ത്വവാഫിന് ശേഷം 'സഅ്യ്' നിർവ്വഹിച്ചിട്ടുണ്ടെങ്കിൽ അവർക്ക് ആ 'സഅ്യ്' തന്നെ മതി. നേരത്തെ 'സഅ്യ്' ചെയ്തിട്ടില്ലെങ്കിൽ 'ത്വവാഫുൽഇഫാള്'ക്കുശേഷം 'സഅ്യ്' ചെയ്യണം. (249)

'ജംറത്തുൽ അഖബ്'യെ എറിയലും മുടിനീക്കലും 'ത്വവാഫുൽ ഇഫാള്'യും (സഅ്യും) കഴിയുന്നതോടെ രണ്ടാമത്തെ 'തഹല്ലുൽ' ആയി. അതോടെ ഭാര്യാ സമ്പർക്കമടക്കമുള്ള മുഴുവൻ കാര്യങ്ങളും ഹലാലായി. ഈ മൂന്ന് കാര്യങ്ങളിൽ ഏതെങ്കിലും രണ്ടെണ്ണം ചെയ്താൽ ഭാര്യാ സമ്പർക്കമൊഴികെയുള്ള കാര്യങ്ങളെല്ലാം ഹലാലായി. (250)

മുൻപറഞ്ഞ നാലുകാര്യങ്ങളും (ജംറതുൽഅഖബയെ എറിയുക, ബലിയറുക്കേണ്ടവർ ബലിയറുക്കുക. മുടിനീക്കുക, ത്വവാഫ് (സഅ്യ് ചെയ്യേണ്ടവർ സഅ്യും) ചെയ്യുക. ക്രമത്തിൽനിർവ്വഹിക്കുന്നതാണ് ഉത്തമമെങ്കിലും ക്രമംതെറ്റിചെയ്യുന്നതുകൊണ്ടു വിരോധമില്ല. (251)

**(ഇരുപത്തിരണ്ട്)**

## ദുൽഹജ്ജ് 11,12,13 ദിനങ്ങളിൽ എന്തുചെയ്യണം?

1. 'ത്വവാഫുൽഇഫാള്(സഅ്യ്ചെയ്യാൻ ബാക്കിയുള്ളവർ സഅ്യും ചെയ്തു കഴിഞ്ഞാൽ പിന്നെ ഹാജിമാർ മിനായിലേക്ക് മടങ്ങി ദുൽഹജ്ജ് 11,12, ദിനങ്ങളിൽ അവിടെ രാപ്പാർക്കണം. ഇത് ഹജ്ജിൻെറ *വാജിബാത്തു*കളിൽ പെട്ടതാണ്. എന്നാൽ ജലദാനം നിർവ്വഹിക്കുന്നവരും കാലിമേയ്ക്കുന്നവരും ഇത് നിർവ്വഹിച്ചുകൊള്ളമെന്ന് നിർബന്ധമില്ല. കാലിമേയ്ക്കുന്നവർക്ക് മിനായിൽ രാപ്പാർക്കുന്നകാര്യത്തിൽ നബി(സ) ഇളവ് നൽകിയിട്ടുണ്ട്. (252)

249 മുസ്ലിം 2/892 സാദുൽ മആദ് 2/273 കാണുക.
250 ഫതാവാ ഇബ്നുബാസ്.5/277
251 സ്വഹീഹുമുസ്ലിം 2/948 - 950 ബുഖാരി (ഫത്ഹ്) 3/568 - 569
252 വിവിധ ഹദീസുഗ്രന്ഥങ്ങളിൽ ഈ ഹദീസുണ്ട് ഇർവാഉൽഗലീൽ 4/28 ശറഹുൽഉംദ 2/602 - 648 എന്നിവ കാണുക

അബ്ബാസ്(റ) ജലദാനംനിർവ്വഹിച്ചിരുന്നതിനാൽ അദ്ദേഹത്തിനു നബി (സ) മിനായിൽ രാപ്പാർക്കുന്ന കാര്യത്തിൽ ഇളവ്നൽകിയിരുന്നു. (253)

'മിനായുടെ രാത്രികളിൽ ഹാജിമാർ ആരും അഖബയുടെ പിന്നിൽ രാപ്പാർക്കരുതെന്ന്' (254) ഉമർ (റ) പറഞ്ഞത് അതുകൊണ്ടാണ്. ആ രണ്ടു ദിവസങ്ങളിൽ ഉച്ചതിരിഞ്ഞശേഷം മൂന്ന് ജംറകളെ എറിയണം. ഇതും ഹജ്ജിന്റെ വാജിബാതുകളിൽപെട്ടതാകുന്നു.

ഉച്ചക്ക് മുമ്പായി ജംറകളെ എറിയാൻ പാടില്ല നബി(സ) ഉച്ചക്ക് ശേഷമാണ് എറിഞ്ഞത്. ഉച്ചക്ക് മുമ്പ് എറിയാമായിരുന്നെങ്കിൽ തന്റെ സമുദായത്തിന് സൗകര്യമാവാൻ വേണ്ടി നബി(സ) അങ്ങനെ ചെയ്യുമായിരുന്നു.

'ഞങ്ങൾഅതിന്ന് സമയവുംകാത്തിരിക്കലായിരുന്നു. അങ്ങനെ ഉച്ചതിരിഞ്ഞാൽ ഞങ്ങൾ പോയി എറിയും". (255) എന്ന് ഇബ്നു ഉമർ (റ) പറഞ്ഞത് അതുകൊണ്ടാണ് അദ്ദേഹം ഇപ്രകാരം പറയാറുണ്ടായിരുന്നു.

*"ആ മൂന്ന് നാളുകളിൽ നിങ്ങൾ ഉച്ചക്ക്മുമ്പായി ജംറകളെ എറിയരുത്."* (256)

ജംറകളെ എറിയുന്നതിൽ ക്രമംപാലിക്കേണ്ടത് അനിവാര്യമാണ്. ആദ്യം ഒന്നാമത്തെ ജംറയെയാണ് എറിയേണ്ടത്. മക്കയിൽ നിന്ന് ഏറ്റവും അകന്നു നിൽക്കുന്ന - മസ്ജിദുൽ ഖൈഫിനോട് ഏറ്റവും അടുത്ത - ജംറയെ ആദ്യം എറിയുക. തുടർച്ചയായ ഏഴ്

253 മുസ്ലിം 953 ബുഖാരി 3/578
254 മുവത്വ - ഇമാം മാലിക് 1/406
255 ബുഖാരി (ഫത്ഹ്) 3/579
256 മുവത്വ - മാലിക് 1/408

ഏറുകളാണ് വേണ്ടത്. ഓരോ ഏറിലും കൈഉയർത്തുകയും തക്ബീർ മുഴക്കുകയും വേണം. കല്ലുകൾ അവിടെയുള്ള ആ കുഴിയിൽ പതിക്കണം. പിന്നെ തനിക്ക് ഏറുകൊള്ളാത്ത- ജനങ്ങൾക്ക് ഉപദ്രവമില്ലാത്ത-ഒരിടത്തേക്ക് മാറിനിൽക്കുകയും വേണം. പിന്നെ ഏഴു കല്ലുകൾകൊണ്ട് തുടർച്ചയായി മധ്യഭാഗത്തുള്ള ജംറയെ എറിയുക. ഓരോ ഏറിലും തക്ബീർ ചൊല്ലണം. പിന്നെ ഇടതുവശത്തിലൂടെ സൗകര്യമുള്ളിടത്തേക്ക് മാറിനിന്ന് ഖിബ്‌ലക്ക് മുന്നിട്ടുകൊണ്ട് കൈകളുയർത്തി ദീർഘമായി പ്രാർത്ഥിക്കണം.

പിന്നെ ജംറത്തുൽഅഖബയെ ഏഴുകല്ലുകൾകൊണ്ട് തുടരെത്തുടരെ എറിയുക. ഓരോ ഏറിലും തക്ബീർ മുഴക്കേണ്ടതാണ്. പിന്നെ അവിടെ നിൽക്കുകയോ പ്രാർത്ഥിക്കുകയോ വേണ്ട. ഉടനെ പിരിഞ്ഞുപോകണം. (257)

ഇതുപോലെ അയ്യാമുത്തശ്‌രീഖിന്റെ രണ്ടാം ദിവസവും ഉച്ചക്ക്ശേഷം ജംറകളെ എറിയേണ്ടതാണ്.

2. ഖിറാനോ'തമത്തുഓ' ആയി ഹജ്ജ്നിർവ്വഹിക്കുന്നവർ ബലിയറുക്കാൻ സാധിക്കാതെ വന്നാൽ പത്തുദിവസം (മൂന്നുദിവസം ഹജ്ജിലും ഏഴു ദിവസം നാട്ടിൽതിരിച്ചെത്തിയശേഷവും) നോമ്പനുഷ്ഠിക്കേണ്ടതാണ്. ഹജ്ജിലെ നോമ്പ് പെരുന്നാളിനു മുമ്പോ പെരുന്നാളിന് ശേഷം അയ്യാമുത്തശ്‌രീഖിലോ ആയി അനുഷ്ഠിക്കാവുന്നതാണ്. ആയിശ(റ),ഇബ്നുഉമർ(റ)എന്നിവർ റിപ്പോർട്ട് ചെയ്ത ഹദീസാണിതിന് തെളിവ്. അവർ പറഞ്ഞു:

*"ബലി മൃഗമില്ലാത്തവർക്ക് മാത്രമേ അയ്യാമുത്തശ്‌രീഖിൽ വ്രതമനുഷ്ഠിക്കാൻ അനുമതിയുള്ളൂ".* (258)

---

257 ബുഖാരി (ഫത്ഹ്) 3/582 - 583
258 ബുഖാരി (ഫത്ഹ്) 4/242

ഈ മൂന്നുദിവസത്തെ വ്രതം അറഫാദിനത്തിനുമുമ്പ് അനുഷ്ഠിക്കുന്നതാണ് ഉത്തമം. അങ്ങനെയായാൽ അറഫാദിനത്തിൽ അവർക്ക് വ്രതമുക്തരായിരിക്കാം. കാരണം, നബി(സ) നോമ്പനുഷ്ഠിക്കാതെയാണ് അറഫയിൽ നിന്നത്. (259)

3. വൃദ്ധന്മാർ, രോഗികൾ, കുട്ടികൾ, ഗർഭിണികൾ തുടങ്ങി സ്വന്തമായി കല്ലേറ് നടത്താൻ ശേഷിയില്ലാവർക്കു എറിയാൻ മറ്റാരെയെങ്കിലും ചുമതലയേൽപിക്കാവുന്നതാണ് കാരണം, അല്ലാഹു പറഞ്ഞിട്ടുള്ളത് ﴿ فَاتَّقُوا اللَّهَ مَا اسْتَطَعْتُمْ ﴾

*'നിങ്ങൾ നിങ്ങളുടെ കഴിവിൻപടി അല്ലാഹുവിനെ സൂക്ഷിക്കുക' (വി ഖു: 64/16)എന്നാണ്.*

ഈ പറയപ്പെട്ട വിഭാഗത്തിന് ജനത്തിരക്കിടനിടയിൽ കല്ലെറിയാനുള്ള കഴിവില്ല. ജനങ്ങൾ ഒഴിയുന്നതുവരെ കാത്തിരുന്നാൽ കല്ലേറിന്റെ സമയവും കഴിയും. കല്ലേറ് ഖളാവീട്ടാൻ പറ്റുകയുമില്ല. അതിനാൽ, അവർക്ക് മറ്റുള്ളവരെ ചുമതലയേൽപ്പിക്കുകയല്ലാതെ നിർവ്വാഹമില്ല. ഇതരകർമ്മങ്ങൾക്ക് അതുപറ്റില്ല.

എന്നാൽ,ശേഷിയുള്ള സ്ത്രീപുരുഷന്മാർക്ക് കല്ലെറിയാൻ മറ്റുള്ളവരെ ചുമതലയേൽപ്പിക്കാവതല്ല. കല്ലെറിയാൻ ചുമതലയേൽപ്പിക്കപ്പെട്ടവന്ന് – ആദ്യം തനിക്ക് വേണ്ടിയും,പിന്നെ എറിയാൻ ചുമതലയേൽപ്പിച്ചവനു വേണ്ടിയും– ഒരേ നിർത്തത്തിൽതന്നെ എറിയാവുന്നതാണ്. ആദ്യം ഒന്നാമത്തെ ജംറയിൽ വെച്ച് തനിക്ക് വേണ്ടി ഏഴ് തവണ എറിയുക. പിന്നെ, എറിയാൻ ചുമതലയേൽപ്പിച്ചവർക്ക് വേണ്ടി എറിയുക. പിന്നെ രണ്ടാമത്തെ ജംറയിലും, ആദ്യം തനിക്കുവേണ്ടിയും പിന്നെ എറിയാൻ ചുമതലയേൽപ്പിച്ചവർക്കുവേണ്ടിയും എറിയുക. മൂന്നാമത്തെ ജംറയിലും അങ്ങനെത്തന്നെ എറിയുക.

---

259 ബുഖാരി 4/237 - 242

ചെറിയകുട്ടികൾക്ക് വേണ്ടി അവരുടെ രക്ഷിതാക്കൾ എറിഞ്ഞാൽ മതി. ആദ്യം അയാൾ തനിക്ക്വേണ്ടി എറിയുക. പിന്നെ കുട്ടിക്ക് വേണ്ടിയും. (260)

4. അയ്യാമുത്തശ്‌രീഖിലെ കല്ലേറ് സൂര്യാസ്തമനത്തിന് മുമ്പായിരിക്കുന്നത് ഉത്തമമത്താണ്. അതുപോലെ ജംറതുൽ അഖബയെ എറിയേണ്ടത് പെരുന്നാൾദിവസം അസ്തമയത്തിന് മുമ്പാണ്. അതു തന്നെ ഏറ്റവും ശ്രേഷ്ഠമായത് (അവശന്മാർക്കൊഴികെ) ഇളയുച്ച സമയത്താണ്.

എന്നാൽ, രാത്രിയും എറിയാമെന്ന് ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. കാരണം, അയ്യാമുത്തശ്‌രീഖിൽ ഉച്ചക്ക്ശേഷം എറിയാനുള്ള സമയമായി നബി(സ) നിശ്ചയിച്ചത് കല്ലേറ്തുടങ്ങേണ്ട സമയമെന്ന നിലക്കാണ്. എറിയാനുള്ള സമയം ഏതുവരെ നീണ്ടുനിൽക്കുമെന്ന് നബി(സ) പറഞ്ഞിട്ടില്ല. അതുപോലെ, ജംറതുൽഅഖബയെ എറിയേണ്ടത് പെരുന്നാൾ ദിവസം സൂര്യൻ ഉദിച്ചുയർന്നതു മുതൽക്കാണ്.

അഭിപ്രായ ഭിന്നതകളിൽ നിന്നുമുക്തമാവാൻ ഏറ്റവും നല്ലത് അസ്തമയത്തിനു മുമ്പ് തന്നെ എറിയുന്നതാണ്. എന്നാൽ,വല്ല കാരണവശാലും *അസ്തമയത്തിനുമുമ്പ് എറിയാൻപറ്റാതെ വന്നാൽ* രാത്രി സമയത്തും എറിയാവുന്നതാണ്. (261)

5. ദുൽഹജ്ജ് 12 ന് മിനായിൽ നിന്ന് പുറപ്പെടാതെ സൂര്യൻ അസ്തമിച്ചുപോയവൻ, അവിടെത്തന്നെരാപ്പാർക്കുകയും ദുൽഹജ്ജ് 13 ന് ഉച്ചക്ക് ശേഷം മൂന്ന് ജംറകളെയും എറിയുകയും വേണം. ഇബ്നു ഉമർ(റ) വിൽ നിന്നുള്ള റിപ്പോർട്ടാണിതിന് തെളിവ്

260 മജ്മൂഉൽ ഫതാവാ – ഇബ്നുബാസ് 5/155 അള്‌വാഉൽബയാൻ 5/308 ഫതാവാ ഇബ്നുതീമിയ 26 അൽ മൻഹജുലി മരീദിൽ ഉംറവൽ ഹജ്ജ് – ഉഥൈമീൻ പേ 63

261 ഫതാവാഇബ്നുബാസ് – ഹജ്ജ് ഉംറ 5/165 - 167 അള്‌വാഉൽബയാൻ 5/283, 5/299 അല്ലാമാ അബ്ദുറഹ്മാൻ ബസ്സാം 3/373,ജാമിഉൽ ഉസൂൽ 3/278 - 282 മജ്മൂഉലിൽ ഇമാം നവവി 8/240 അല്ലിഖാഉശ്ശഹ്‌രി – ഇബ്നു ഉഥൈമീൻ 10/77 എന്നിവ കാണുക

*'അയ്യാമുത്തശ്‌രീഖിൻെറ മധ്യദിനത്തിൽ മിനായിലിരിക്കെ സൂര്യൻ അസ്തമിച്ചുപോയവർ പിറ്റെദിവസം മൂന്ന് ജംറകളെയും എറിയാതെ സ്ഥലംവിടാൻ പാടില്ല.* (262)

എന്നാൽ ദുഹജ്ജ് 12ന് മിനായിൽ വെച്ച് വാഹനത്തിരക്കോ മറ്റോ മൂലം (തൻെറ കാരണത്താലല്ലാതെ) രാത്രിയായിപ്പോയവൻ പിന്നെ അവിടെ താമസിക്കേണ്ടതില്ല.

6. ദുൽഹജ്ജ്12 ന് ഉച്ചക്ക്ശേഷം കല്ലേറ്നടത്തിയവർക്ക്'വിദാഇന്റെ ത്വവാഫ്'കഴിച്ച് വേഗം സ്വന്തംനാട്ടിലേക്ക് പോകാൻ അനുമതിയുണ്ട്. ദുൽഹജ്ജ്13ന്റെ രാത്രിയും മിനായിൽ രാപ്പാർത്ത് പിറ്റേന്ന് ഉച്ചക്ക്ശേഷവും കല്ലേറ് നടത്തുന്നതാണ് ഉത്തമം. അല്ലാഹു പറയുന്നു:

﴿ فَمَن تَعَجَّلَ فِي يَوْمَيْنِ فَلَآ إِثْمَ عَلَيْهِ وَمَن تَأَخَّرَ فَلَآ إِثْمَ عَلَيْهِ لِمَنِ ٱتَّقَىٰ ﴾

*'എന്നാൽ(അവയിൽ)രണ്ടുദിവസം കൊണ്ട് മതിയാക്കി ആരെങ്കിലും ധൃതിപ്പെട്ടുപോരുന്നപക്ഷം അവന്ന് കുറ്റമില്ല(ഒരു ദിവസവും കൂടി) താമസിച്ചുപോരുന്നവനും കുറ്റമില്ല'.(വി.ഖു. 2/203)*

നേരത്തെ പിരിഞ്ഞുപോവാൻ നബി(സ) അനുമതി നൽകിയിരുന്നുവെങ്കിലും നബി(സ) അവിടെത്തന്നെ താമസിക്കുകയും ദുൽഹജ്ജ് 13 ന് ഉച്ചക്ക്ശേഷം കല്ലേറ് നടത്തുകയുമാണ് ചെയ്തത്. ശേഷം ,തിരുമേനി 'അബ്ത്വഹിൽ' ഇറങ്ങി അവിടെവെച്ച് ളുഹ്ർ, അസ്വ്ർ, മഗ്‌രിബ്, ഇശാ എന്നീ നമസ്ക്കാരങ്ങൾ നിർവ്വഹിക്കുകയും കുറച്ച് ഉറങ്ങുകയും ചെയ്തു. ശേഷം വിദാഇന്റെ ത്വവാഫിനുവേണ്ടി മക്കയിലേക്ക് പോയി (263) സാധിക്കുകയാണെങ്കിൽ 'അബ്ത്വഹിൽ ഇറങ്ങുന്നത് സുന്നത്താണ്. (264)

---

262 മാലിക് - മുവത്വ 1/407 ബൈഹഖി 5/152 ഇതിന്റെ സനദ് ശരിയാണെന്ന് അബ്ദുൽ ഖാദിർ അൽഅർനാവൂഥ് അഭിപ്രായപ്പെട്ടിട്ടുണ്ട് - ജാമിഉൽഉസൂൽ - 3/282

263 ബുഖാരി (ഫത്ഹ്) 3/590

264 ബുഖാരി (ഫത്ഹ്) 3/453 മുസ്‌ലിം 2/951

(ഇരുപത്തിമൂന്ന്)

## 'വിദാഇന്റെ ത്വവാഫ്

ഹാജിമാർ 'വിദാഇന്റെ ത്വവാഫ്നടത്താതെ മക്കവിടാൻ പാടില്ല. നബി(സ) ഇപ്രകാരം പറയുകയുണ്ടായി: *'തന്റെ അവസാനത്തെ പരിചയം കഅ്ബയുമായിട്ടാവുന്നതുവരെ (ത്വവാഫ് ചെയ്യുന്നത് വരെ) ആരും മക്കയിൽ നിന്ന് യാത്രയാവരുത്.'* (265)

ഇബ്നു അബ്ബാസ് (റ) പറയുന്നു.

***'ജനങ്ങളുടെ അവസാന പരിചയം കഅബയുമായിട്ടായിരിക്കണം, (കഅബാ ത്വവാഫായിരിക്കണം) എന്ന് അവർ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ആർത്തവമുള്ള സ്ത്രീകൾക്ക് അതിൽ ഇളവ് നൽകപ്പെട്ടിട്ടുണ്ട്.'*** (266)

**ആർത്തവകാരിക്കും പ്രസവരക്തമുള്ളവൾക്കും വിദാഇന്റെ ത്വവാഫ് വേണ്ടതില്ല.**

**സ്വഫിയ്യ(റ)ക്ക്'ത്വവാഫുൽഇഫാള്ക്ക് ശേഷം ആർത്തവമുണ്ടായപ്പോൾ മക്കവിടാൻ നബി(സ) അനുമതി നൽകിയതായി ആയിശ (റ) വിന്റെ റിപ്പോർട്ടിലുണ്ട്.** (267)

വിദാഇന്റെ ത്വവാഫ് ചെയ്യുന്നവർ ഏഴുവട്ടം കഅ്ബാ പ്രദിക്ഷിണം ചെയ്ത് ഇബ്രാഹീം മഖാമിന് പിന്നിൽ വെച്ച് രണ്ട് റക്അത്ത് നമസ്കരിച്ച് പള്ളിയിൽ നിന്ന് പുറത്തുപോരുമ്പോൾ ചൊല്ലേണ്ട പ്രാർത്ഥന ചൊല്ലിവേണം സ്ഥലം വിടാൻ.



---

265 മുസ്ലിം 2/963

266 ബുഖാരി (ഫത്ഹ്)3/585, മുസ്ലിം 2/963

267 ബുഖാരി (ഫത്ഹ്) 1/428, 3/586 മുസ്ലിം 2/963

(ഇരുപത്തിനാല്)

# മസ്ജിദുന്നബവി സന്ദർശനം

1 മസ്ജിദുന്നബവി സന്ദർശിക്കുന്നത് ഏത് സമയത്തും ഏതു കാലത്തും സുന്നത്താണ് അതിന് പ്രത്യേകകാലപരിധിയൊന്നുമില്ല. അത് ഹജ്ജിന്റെ കർമ്മങ്ങളിൽപെട്ടതുമല്ല ഖബ്ർ സന്ദർശനാർത്ഥം തീർത്ഥയാത്രനടത്താൻ ഇസ്ലാമിൽ അനുമതിയില്ല. ഖബ്ർ സന്ദർശനത്തിനുവേണ്ടിയല്ല ഇസ്ലാമിൽ തീർത്ഥയാത്ര അനുവദിച്ചിട്ടുള്ളത് മസ്ജിദുൽഹറാം, മസ്ജിദുന്നബവി, മസ്ജിദുൽ അഖ്സാഎന്നീമൂന്നുപള്ളികളുടെ സന്ദർശനത്തിന് മാത്രമേ പുണ്യമുദ്ദേശിച്ചുള്ള തീർത്ഥയാത്ര പാടുള്ളൂ നബി (സ) പറയുന്നു

((لا تشد الرحال إلا إلى ثلاثة مساجد : المسجد الحرام ومسجدي هذا والمسجد الأقصى))

*"മൂന്ന് പള്ളികളിലേക്ക് – മസ്ജിദുൽ ഹറാം, എന്റെ ഈപള്ളി (മസ്ജിദുന്നബവി), മസ്ജിദുൽഅഖ്സാ – മാത്രമേ പുണ്യമുദ്ദേശിച്ചുള്ള തീർത്ഥയാത്ര പാടുള്ളൂ"* (268)

അതിനാൽ മദീനയിൽനിന്ന് അകലെകഴിയുന്നവർ ഖബ്ർ സന്ദർശനാർത്ഥം അവിടേക്ക് തീർത്ഥയാത്രനടത്താൻ പാടില്ല. മറിച്ച് മസ്ജിദുന്നബവി സന്ദർശിക്കാൻവേണ്ടി തീർത്ഥയാത്ര നടത്താം. അങ്ങനെ മസ്ജിദുന്നബവി സന്ദർശിക്കുന്നകൂട്ടത്തിൽ നബി(സ) യുടെ ഖബ്റും സ്വഹാബാക്കളുടെ ഖബ്റുകളുമൊക്കെ സന്ദർശിക്കാമെന്നുമാത്രം. അല്ലാതെ ഖബ്ർസന്ദർശനാർത്ഥം തീർത്ഥയാത്ര അനുവദിക്കപ്പെട്ടിട്ടില്ല

മസ്ജിദുന്നബവിയുടെ സന്ദർശനമെന്നത് വളരെയേറെ പുണ്യവും പ്രതിഫലവുമുള്ള കാര്യമാണ് നബി(സ) പറയുന്നു

---

268 ബുഖാരി (ഫത്ഹ്) 3/63, മുസ്ലിം 2/1012

*'എന്റെ പള്ളിയിൽ (മസ്ജിദുന്നബവിയിൽ) വെച്ചുള്ള ഒരു നമസ്ക്കാരം ഇതരപള്ളികളിൽ വെച്ചുള്ള ആയിരം നമസ്ക്കാരങ്ങളേക്കാൾ പുണ്യകരമാണ്. മസ്ജിദുൽ ഹറാം ഒഴികെ'.* (269)

റസൂൽ (സ) പറയുന്നു.

*'എന്റെ ഈ പള്ളിയിൽവെച്ച് ഒരുനമസ്ക്കാരം നിർവ്വഹിക്കുന്നത് മസ്ജിദുൽ ഹറാമൊഴികെയുള്ള പള്ളികളിൽ വെച്ച് ഒരായിരം നമസ്ക്കാരം നിർവ്വഹിക്കുന്നതിനേക്കാൾ പുണ്യകരമാണ്. മസ്ജിദുൽഹറാമിലെ ഒരു നമസ്ക്കാരം ഇതരപള്ളികളിൽ വെച്ച് ഒരു ലക്ഷം തവണ നമസ്ക്കരിക്കുന്നതിനേക്കാൾ പുണ്യകരമാണ്'.* (270)

2. മസ്ജിദുന്നബവിയിൽ കയറുന്നത് വലതുകാൽ എടുത്തുവെച്ച് കൊണ്ടായിരിക്കണം. അത്സുന്നത്താണ്. കയറുമ്പോൾ താഴെ പറയുന്ന പ്രാർത്ഥന ചൊല്ലുകയും വേണം:

((أعوذ بالله العظيم، وبوجهه الكريم، وسلطانه القديم من الشيطان الرجيم))

*"മഹാനായ അല്ലാഹുവിനെക്കൊണ്ടും ആദരണീയമായ അവന്റെ വദനംകൊണ്ടും അനാദിയായ അവന്റെ ആധിപത്യം കൊണ്ടും, ആട്ടിയകറ്റപ്പെട്ട പിശാചിൽ നിന്നും ഞാൻ രക്ഷചോദിക്കുന്നു"* (271)

بسم الله والصلاة والسلام على رسول الله ،

*'അല്ലാഹുവിന്റെ നാമത്തിൽ (ഞാൻ പ്രവേശിക്കുന്നു) - അല്ലാഹുവിന്റെ രക്ഷയും ഗുണവും അവന്റെ തിരുദൂതരിൽ വർഷിക്കുമാറാവട്ടെ'*

اللهم افتح لي أبواب رحمتك»

*'അല്ലാഹുവേ, നീ എനിക്ക് നിന്റെ കാരുണ്യത്തിന്റെ കവാടങ്ങൾ തുറന്നുതരേണമേ'.* (272)

---

269 ബുഖാരി (ഫത്ഹ്) 3/63, മുസ്ലിം 2/1012

270 ഇബ്നുമാജ അഹ്മദ് 3/343 53 അൽബാനിശരിവെച്ചത് സ്വഹീഹു ഇബ്നുമാജ 1/ 236 ഇർവാഉൽഗലീൽ 4/341

271 അബൂദാവൂദ് - അൽബാനി ശരിവെച്ചത്, സ്വഹീഹുൽ ജാമിഅ് 4/217

• മററു പള്ളികളിലും കയറുമ്പോഴും വലതുകാൽ തന്നെയാണ് ആദ്യം എടുത്തുവെക്കേണ്ടത് -വിവ

272 [illegible]

മറ്റു പള്ളികളിൽ പ്രവേശിക്കുമ്പോഴും ഇതേ പ്രാർത്ഥന തന്നെയാണ് നടത്തേണ്ടത്.

3 പള്ളിയിൽ കയറിയാൽ രണ്ട്റക്അത്ത്'തഹിയ്യത്ത്'നമസ്കരിക്കേണ്ടതാണ്. അല്ലെങ്കിൽ അവന് ഇഷ്ടമുള്ളത്ര നമസ്കരിക്കാം. അല്ലെങ്കിൽ നമസ്ക്കാരത്തിൽ അവന് ഇഷ്ടമുള്ളത്ര പ്രാർത്ഥന നടത്താം. അത് *റൗളാശരീഫിൽ* ആകുന്നതാണുത്തമം. നബി(സ) യുടെ മിൻബറിന്റെയും തിരുമേനിയുടെ മുറിയുടെയും ഇടക്കുള്ള സ്ഥലമാണ് റൗള. നബി(സ) പറയുകയുണ്ടായി

*"എന്റെ വീടിന്റേയും മിമ്പറിന്റേയും ഇടക്കുള്ള സ്ഥലം സ്വർഗ്ഗത്തിന്റെ തോട്ടങ്ങളിൽ പെട്ട ഒരു തോട്ടമാകുന്നു. എന്റെ മിൻബറാകട്ടെ, എന്റെ ഹൗളിന്റെ അടുത്തും."* (273)

എന്നാൽ, ഫർള് നമസ്ക്കാരം പള്ളി സന്ദർശകരും അല്ലാത്തവരുമൊക്കെ പരമാവധി മുൻ സ്വഫ്ഫിൽ വെച്ച് നിർവ്വഹിക്കാനാണ് ശ്രദ്ധിക്കേണ്ടത്

4 നമസ്ക്കാരത്തിന് ശേഷം വേണമെങ്കിൽ അവന് നബി(സ) യുടെ ഖബ്ർസന്ദർശിക്കാം. നബി(സ) യുടെ ഖബ്റിനുമുമ്പിൽ വളരെ മര്യാദയോടും അടക്കത്തോടും ഒതുക്കത്തോടും കൂടിയാണ് നിൽക്കേണ്ടത് എന്നിട്ട് നബി(സ) യുടെ പേരിൽ സലാം ചൊല്ലുക.

((اَلسَّلاَمُ عليكَ أيهَا النَبِيّ ُ ورَحْمَةُ اللهِ وَبرَكَاتُه اَللّهم صَلِ عَلى مُحمدٍ وعَلى آل محمدٍ كَمَا صَلَّيْتَ عَلىَ إبراهيمَ وعَلىَ آلِ إبراهِيمَ إنكَ حَمِيدٌ مجيد.اَللّهم بارِكْ عَلىَ محمدٌ وَعَلىَ آل محمدٍ كمَا بَاركتَ علىَ إبراهيمَ وعلى آل إبراهِيم إنكَ حَمِيدٌ مجيدٌ))

*'നബിയേ! അങ്ങേക്ക് അല്ലാഹുവിന്റെ രക്ഷയും കാരുണ്യവും അനുഗ്രഹങ്ങളുമുണ്ടാവട്ടെ. അല്ലാഹുവേ! നീ മുഹമ്മദ്നബിക്കും*

273 ബുഖാരി (ഫത്ഹ്) 3/70, മുസ്‌ലിം 2/1010

*കുടുംബത്തിനും ഗുണം ചെയ്യേണമേ ഇബ്റാഹിം നബിക്കും കുടുംബത്തിനും ഗുണം ചെയ്തതുപോലെ. നിശ്ചയം, നീ സ്തുത്യനും മഹൽ പദവിയുള്ളവനുമാണ്. അല്ലാഹുവേ! മുഹമ്മദ്നബിക്കും കുടുംബത്തിനും നീ അനുഗ്രഹംചൊരിയേണമേ ഇബ്റാഹീം നബിക്കും കുടുംബത്തിനും നീ അനുഗ്രഹംചൊരിഞ്ഞതുപോലെ. നിശ്ചയം.നീ സ്തുത്യനും മഹൽപദവിയുള്ളവനുമാണല്ലോ"*

അല്ലെങ്കിൽ

السلام عليك يا رسول الله ورحمة الله وبركاته

എന്ന് ചൊല്ലുക *(അല്ലാഹുവിൻെറ റസൂലേ, അങ്ങേയ്ക്ക് അല്ലാഹുവിൻെറ രക്ഷയും അനുഗ്രഹ കാരുണ്യങ്ങളും ഉണ്ടാവട്ടെ.)*

നബി(സ) ഇപ്രകാരം പറയുകയുണ്ടായി:

"എന്റെപേരിൽ ആരെങ്കിലും സലാംപറഞ്ഞാൽ അതിന് സലാം മടക്കാനായി അല്ലാഹു എനിക്ക് 'റൂഹ് 'മടക്കിത്തരാതിരിക്കില്ല"

ഇനി ആരെങ്കിലും താഴെ പറയും പ്രകാരം പറഞ്ഞാലും വിരോധമില്ല.* കാരണം, അതെല്ലാം റസൂൽ (സ) യുടെ വിശേഷണങ്ങളാണ്.

أشهد أنك رسول الله حقًا، وأنك قد بلغت الرسالة، وأديت الأمانة، وجاهدت في الله حق جهاده، ونصحت الأمة، فجزاك الله عن أمتك أفضل ما جزى نبيًا عن أمته

*"യഥാർത്ഥമായും താങ്കൾ അല്ലാഹുവിൻെറ റസൂലാണെന്നും താങ്കൾ അല്ലാഹു ഏൽപിച്ച ദൗത്യം പ്രബോധനം ചെയ്തിട്ടുണ്ടെന്നും ഉത്തരവാദിത്തം പൂർത്തീകരിച്ചിട്ടുണ്ടെന്നും അല്ലാഹുവിൻെറ മാർഗ്ഗത്തിൽ യഥാർത്ഥമായ ജിഹാദ് നിർവ്വഹിച്ചിട്ടുണ്ടെന്നും സമുദാ*

274 അബൂദാവൂദ് - സ്വഹീഹു അബീദാവൂദ് 2: 383. മജ്മൂഉൽ ഫതാവാ - ഇബ്നുബാസ് (5: 288)

* ഗ്രന്ഥകാരൻ ഇത് ഹദീസിലെ വാചകങ്ങളായി എടുത്തുദ്ധരിച്ചതല്ല. ഒരഭിപ്രായമെന്ന നിലക്ക് അവതരിപ്പിച്ചതാണ് - വിവ

*മതോ ഉപദേശിച്ചിട്ടുണ്ടെന്നും ഞാൻ സാക്ഷ്യംവഹിക്കുന്നു അങ്ങേക്ക് അങ്ങയുടെ സമുദായത്തിന്റെ പേരിൽ അല്ലാഹു ഏറ്റവും നല്ലപ്രതിഫലംനൽകട്ടെ ഒരു സമുദായത്തിന്റെ പേരിൽ ഒരു നബിക്ക് നൽകുന്നതിൽ വെച്ചേറ്റവും നല്ല പ്രതിഫലം.]*

5 പിന്നെ അല്പം വലത്തോട്ട് നീങ്ങി അബൂബക്കർ സിദ്ദീഖ് (റ) ന്റെ മേൽ സലാം ചൊല്ലുക. അദ്ദേഹത്തിന് വേണ്ടി പ്രാർത്ഥനാ വാക്കുകൾ പറയുക അതുകഴിഞ്ഞ് അല്പം വലത്തോട്ട്നീങ്ങി ഉമർ (റ) ന്റെ മേൽ സലാം ചൊല്ലുക. അദ്ദേഹത്തിന് വേണ്ടി പ്രാർത്ഥനാ വാക്കുകൾ പറയുക.

'ഇബ്നു ഉമർ (റ) റസൂൽ (സ)യുടെയും അബൂബക്കർ സിദ്ദീഖ് (റ)വിന്റെയും ഉമർ (റ)വിന്റെയും പേരിൽ സലാം ചൊല്ലുകയാണെങ്കിൽ *'അസ്സലാമുഅലൈക യാ റസൂലല്ലാഹ്'*

*'അസ്സലാമു അലൈക യാ അബാബകർ'*

*'അസ്സലാമു അലൈക യാ അബതാഹ്'.* (275) എന്നു മാത്രം പറഞ്ഞു പിരിഞ്ഞുപോവുകയായിരുന്നു പതിവ്. (276)

അതല്ലാതെ, ചുമര്തൊട്ടുതടവാനോ അതിനെ ത്വവാഫ് ചെയ്യാനോ തന്റെ ആവശ്യങ്ങൾ നിർവ്വഹിച്ചുതരാനായി റസൂൽ (സ)യോട് അപേക്ഷിക്കാനോ തന്റെ രോഗിക്ക് സുഖംനല്കാൻ വേണ്ടി നബി(സ)യോട് അഭ്യർത്ഥിക്കുവാനോ ഒന്നും തന്നെ പാടില്ല. കാരണം, ആ വകകാര്യങ്ങൾ അല്ലാഹുവിനോട് മാത്രമേ പറയാനും ആവശ്യപ്പെടാനും പാടുള്ളൂ. സ്ത്രീ, റസൂൽ (സ)യുടെയോ മറ്റാരുടെയോ ഖബ്ർസന്ദർശിക്കാൻ പാടില്ല. കാരണം, ഖബ്റുകൾ സന്ദർശിക്കുന്ന സ്ത്രീകളെ നബി(സ) ശപിച്ചിട്ടുണ്ട്. (277)

---

275 എന്റെ പിതാവേ അങ്ങേക്ക് അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ എന്നർത്ഥം.

276 മജ്മൂഉൽ ഫതാവാ - ഇബ്നുബാസ് 9/289 - വിവ

277 തിർമിദി, ഇബ്നുമാജ, ഇബ്നുഹിബ്ബാൻ, അഹ്മദ് എന്നിവർ റിപ്പോർട്ട് *ചെയ്തത്. ഹസൻ എന്ന ഇനത്തിൽ അൽബാനി അഹ്കാമുൽ ജനാഇസ് പേ 185ൽ ഇത് രേഖപ്പെടുത്തിയിട്ടുണ്ട് ഇർവാഉൽ ഗലീൽ 3/211 ജാമിഉൽ ഉസൂൽ 11 150 എന്നിവയും കാണുക.*

എന്നാൽ, അവൾക്ക് മസ്ജിദുന്നബവിസന്ദർശിക്കുകയും അവിടെ വെച്ച് അല്ലാഹുവിനെ ആരാധിക്കുകയും ചെയ്യാം. കാരണം, അവിടെവെച്ചുള്ള ഓരോ നമസ്ക്കാരത്തിനും ആയിരം നമസ്ക്കാരത്തിന്റെ പ്രതിഫലമുണ്ട് അവിടെയിരുന്നുകൊണ്ട് തന്നെ അവൾക്ക് റസൂൽ തിരുമേനിയുടെ പേരിൽ സലാംചൊല്ലാം. അവൾ എവിടെയായിരുന്നാലും റസൂൽ (സ) യുടെ പേരിലുള്ള അവളുടെ സലാം തിരുമേനിക്ക് ലഭിക്കും നബി(സ) പറയുന്നത് നോക്കുക.

*'നിങ്ങൾ നിങ്ങളുടെ ഭവനങ്ങളെ ശ്മശാനങ്ങളാക്കരുത്. എന്റെ ഖബ്റിനെ നിങ്ങൾ ഉത്സവസ്ഥലമാക്കരുത്. നിങ്ങൾ എന്റെ പേരിൽ സലാം ചൊല്ലുക. നിശ്ചയം നിങ്ങൾ എവിടെയായിരുന്നാലും നിങ്ങളുടെ സലാം എനിക്ക് കിട്ടുകതന്നെ ചെയ്യും".* (278)

നബി(സ) പറയുന്നു:

*"അല്ലാഹുവിന് ഭൂമിയിൽ ചുറ്റിക്കറങ്ങിക്കൊണ്ടിരിക്കുന്ന ധാരാളം മലക്കുകളുണ്ട്. അവർ എനിക്ക് എന്റെ സമുദായത്തിന്റെ സലാം എത്തിച്ചുകൊണ്ടിരിക്കുന്നതാണ്.* (279)

6 മദീനാ സന്ദർശകന് അവൻ മദീനയിലായിരിക്കെ ഖുബാഇലെ പള്ളി സന്ദർശിക്കുന്നതും സുന്നത്താണ്. കാരണം, നബി(സ) നടന്നും വാഹനം കയറിയുമൊക്കെ അവിടെ വന്ന് രണ്ട് റക്അത്ത് നമസ്കരിക്കാറുണ്ടായിരുന്നു. (280)

സഹ്ലുബ്നു ഹനീഫ് പറയുന്നു. റസൂൽ (സ) ഇപ്രകാരം പറയുകയുണ്ടായി

---

278 അബൂദാവൂദ് - അൽബാനി ശരിവെച്ചത് സ്വഹീഹു അബീദാവൂദ് 1/383
279 നസാഇ ... 2421 ... - അൽബാനി ശരിവെച്ചത് സ്വഹീഹുന്നസാഈ 274
280 ബുഖാരി ഫത്ഹ് 3 68 മുസ്ലിം 2/1016
281 ഇബ്നുമാജ നസാഈ അൽബാനി ശരിവെച്ചത് സ്വഹീഹു ഇബ്നുമാജ 1/237 സ്വഹീഹുന്നസാഈ 1 52

"ആരെങ്കിലും തന്റെവീട്ടിൽവെച്ച് ശുദ്ധിയായി(വുദു ചെയ്ത്) ഖുബാഇലെ പള്ളിയിൽ വന്ന് ഒരു നമസ്ക്കാരം നിർവ്വഹിച്ചാൽ അവന്ന് ഒരു ഉംറചെയ്ത പ്രതിഫലമുണ്ട്". (281)

ഉസൈദുബ്നുളഹീർ അൽഅൻസാരി (റ) റിപ്പോർട്ട് ചെയ്യുന്നു:

*"ഖുബാഇലെ പള്ളിയിലെ ഒരു നമസ്ക്കാരം ഒരു ഉംറ പോലെയാണ്."* (282)

7. പുരുഷന്മാർക്ക് മദീനയിലെ മഖ്ബറ - അൽബഖീഅ്, ഹംസ (റ) പോലെയുള്ള ശുഹദാക്കളുടെ ഖബ്റുകളെല്ലാം സന്ദർശിക്കാം. നബി(സ) അവരുടെ ഖബ്റുകൾ സന്ദർശിക്കാറുണ്ടായിരുന്നു. അവർക്ക്വേണ്ടി പ്രാർത്ഥിക്കാറുണ്ടായിരുന്നു. അവിടുന്ന് ഇപ്രകാരം പറയുകയുണ്ടായി:

***"നിങ്ങൾ ഖബ്റുകൾ സന്ദർശിക്കുക. കാരണം അത് നിങ്ങൾക്ക് മരണത്തെക്കുറിച്ച് ഓർമ്മയുണ്ടാക്കിത്തരുന്നതാണ്."*** (283)

ഖബ്ർ സന്ദർശന വേളയിൽ പറയേണ്ടത് ഇപ്രകാരമാണ്:

«السلام عليكم أهل الديار، من المؤمنين والمسلمين، وإنا إن شاء الله بكم لاحقون [ويرحم الله المستقدمين منا والمستأخرين] نسأل الله لنا ولكم العافية»

*'മുസ്ലിംകളുടെയും മുഅ്മിനുകളുടെയും ഖബ്ർവാസികളേ, നിങ്ങൾക്ക് അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. അല്ലാഹു ഉദ്ദേശിച്ചാൽ 'ഞങ്ങളും നിങ്ങളോട് ചേരാനുള്ളവരാണ്. നമ്മിൽ നിന്നുള്ള മുൻഗാമികൾക്കും പിൻഗാമികൾക്കും അല്ലാഹു ഗുണം ചെയ്യട്ടെ. നിങ്ങ*

---

282 തിർമിദി, ഇബ്നുമാജ, അൽബാനി ശരിവെച്ചത്-സ്വഹീഹു ഇബ്നുമാജ 1/237 സ്വഹീഹുതിർമിദി 1/104

283 മുസ്ലിം 2/671

*ൾക്കും ഞങ്ങൾക്കും വേണ്ടി ഞങ്ങൾ അല്ലാഹുവിനോട് സൗഖ്യം ചോദിക്കുന്നു.* [284]

ഖബ്ർ സന്ദർശനത്തിന്റെ ലക്ഷ്യം സന്ദർശകന് പരലോക ബോധം ഉണ്ടാക്കിത്തീർക്കലും അവരുടെ പ്രാർത്ഥനമൂലം ഖബ്റാളികൾക്ക് ഗുണം ലഭിക്കലുമാകുന്നു. പിന്നെ റസൂൽ(സ)യുടെ ചര്യ പിൻപറ്റലും. ഇതാണ് ഇസ്‌ലാമിക ശരീഅത്ത് അനുവദിച്ച *'ഖബ്ർ സിയാറത്ത്'.*

എന്നാൽ, തങ്ങളുടെ ആവശ്യങ്ങൾ സാധിച്ചുകിട്ടാനും രോഗത്തിന് ശമനം ലഭിക്കാനും വേണ്ടി ഖബ്റാളികളോട് ചോദിക്കാനും അവർ മുഖേന അല്ലാഹുവിനോട് ചോദിക്കാനും അവരുടെ 'ഹഖ്' - 'ജാഹ്' - ബർകത്ത്കൊണ്ട് അല്ലാഹുവിനോട് പ്രാർത്ഥിക്കാനുമെല്ലാം ഖബ്ർസിയാറത്ത്നടത്തുന്നത് നിഷിദ്ധമായ ബിദ്അത്താകുന്നു. അല്ലാഹുവോ റസൂലോ പഠിപ്പിക്കാത്ത,സലഫുസ്സ്വാലിഹുകൾ ചെയ്തുകാണിക്കാത്ത, ഇസ്‌ലാം വിരുദ്ധകർമ്മങ്ങൾ.

ഖബ്റിന്നരികെ നിന്നുകൊണ്ട്അല്ലാഹുവിനോട് പ്രാർത്ഥിക്കുന്നതും മയ്യിത്തിന്റെ 'ഹഖ് –ജാഹ്' – ബർകത്തു' കൊണ്ട് അല്ലാഹുവോട് പ്രാർത്ഥിക്കുന്നതുമെല്ലാം ബിദ്അത്താകുന്നു.

മരിച്ചവരോട് പ്രാർത്ഥിക്കുന്നതും സഹായംതേടുന്നതും അവരെ വിളിച്ചുതേടുന്നതുമൊക്കെ ബിദ്അത്താണെന്നു മാത്രമല്ല, കടുത്ത ശിർക്കുമാകുന്നു.

● ***അതിനാൽ സഹോദരാ, ഉണരുക. സത്യത്തിലേക്ക് വഴി ചേർത്തു തരാൻ അല്ലാഹുവിനോട് പ്രാർത്ഥിക്കുക. അവനാണ് സന്മാർഗ്ഗത്തിൽ ചേർത്തുതരുന്നവൻ. അവനല്ലാതെ മറ്റൊരു രക്ഷിതാവും ആരാധ്യനുമില്ല.*** [285]

● *സർവ്വലോക രക്ഷിതാവിന്നാണ് സർവ്വസ്തുതിയും.നബി(സ) തിരുമേനിക്കും കുടുംബത്തിനും അനുചരന്മാർക്കും അന്ത്യനാൾവരെയുള്ള അനുയായികൾക്കും അല്ലാഹുരക്ഷയും അനുഗ്രഹവും ചൊരിയട്ടെ. (ആമീൻ)*

---

284 മുസ്‌ലിം 2/671 ഇബ്നു മാജയിലെ വരികളാണിത് 1/494 ബ്രാക്കറ്റിനകത്തുള്ളത് ആയിശ (റ)വിന്റെ റിപ്പോർട്ടാണ് അത് മുസ്‌ലിം 2/671 ൽ കാണാം

★ ഖബ്റുകൾ സന്ദർശിക്കാൻ പറഞ്ഞത് സന്ദർശകരുടെ ഭൗതിക കാര്യസാധ്യതക്ക് വേണ്ടിയല്ലെന്ന് ഈ ഹദീസ് വ്യക്തമാക്കിത്തരുന്നു — വിവ

285 ഫതാവാ ഇബ്നുബാസ് (ഹജ്ജ് ഉംറ) 5/298 കാണുക

((الحمد لله وحده والصلاة والسلام على من لا نبي بعده))

ഖുർആനിൽനിന്ന് :

١) (( رَبَّنا ظَلَمْنا أنفُسنا وإنْ لَم تغْفر لَنَا وتَرْحَمْنَا لنكُونَــنَ مِــنَ الخَاسِرِين.))

*(1) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ ഞങ്ങളോടുതന്നെ അക്രമം പ്രവർത്തിച്ചിരിക്കുന്നു. നീ ഞങ്ങൾക്ക് പൊറുത്തുതരികയും ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്തില്ലെങ്കിൽ തീർച്ചയായും ഞങ്ങൾ നഷ്ടം പറ്റിയവരുടെ കൂട്ടത്തിലായിരിക്കും."*

*(വി. ഖു : 7/23)*

٢) (( رَبِّ إنِّي أعُوذُ بِكَ أنْ أسْئَلَكَ ما لَيْسَ لِي بِهِ عِلْمٌ وإلا تَغْفِرْ لِي وتَرْحَمْنِيْ أكنْ مِنَ الخَاسِرِينْ.))

*(2) "എന്റെ രക്ഷിതാവേ, എനിക്കറിവില്ലാത്ത കാര്യം നിന്നോട് ആവശ്യപ്പെടുന്നതിൽ നിന്ന് ഞാൻ നിന്നോട് ശരണം തേടുന്നു. നീ എനിക്ക് പൊറുത്തുതരികയും നീ എന്നോട് കരുണ കാണിക്കുകയും ചെയ്യാത്തപക്ഷം ഞാൻ നഷ്ടക്കാരുടെ കൂട്ടത്തിലായിരിക്കും."*

*(വി. ഖു : 11/47)*

٣) (( رَبِّ اغْفِرْ لِي وَلِوَالِدَيَّ وَلِمَنْ دَخَلَ بَيْتِيَ مُؤْمِنا وللمُؤْمِنِيــنَ والمُؤمِنَاتِ. ))

*(3) "എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും എന്റെ വീട്ടിൽ വിശ്വാസിയായിക്കൊണ്ട് പ്രവേശിച്ചവന്നും സത്യ*

*വിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കും നീ പൊറുത്തു തരേണമേ."* *(വി. ഖു : 71/28)*

٤) (( رَبَّنَا تَقَبَّلْ مِنَّا إِنَّكَ أَنتَ السَّمِيعُ الْعَلِيمُ وَتُبْ عَلَيْنَا إِنَّكَ أَنتَ التَّوَّابُ الرَّحِيمُ. ))

*(4) "രക്ഷിതാവേ, ഞങ്ങളിൽ നിന്ന് നീയിത് സ്വീകരിക്കേണമേ. തീർച്ചയായും നീ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു. നീ ഞങ്ങളുടെ പശ്ചാതാപം സ്വീകരിക്കുകയും ചെയ്യേണമേ. തീർച്ചയായും നീ അത്യധികം പശ്ചാതാപം സ്വീകരിക്കുന്നവനും കരുണാനിധിയുമാകുന്നു."* *(വി. ഖു : 2/127,128)*

٥) (( رَبِّ اجْعَلْنِي مُقِيمَ الصَّلَاةِ وَمِن ذُرِّيَّتِي رَبَّنَا وَتَقَبَّلْ دُعَاءِ. ))

*(5) "രക്ഷിതാവേ, എന്നെ നീ നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുന്നവനാക്കേണമേ. എൻെറ സന്തതികളിൽ പെട്ടവരെയും (അപ്രകാരം) ആക്കേണമേ. ഞങ്ങളുടെ രക്ഷിതാവേ, എൻെറ പ്രാർത്ഥന നീ സ്വീകരിക്കുകയും ചെയ്യേണമേ."* *(വി. ഖു : 14/40)*

٦) ((رَبَّنَا اغْفِرْ لِي وَلِوَالِدَيَّ وَلِلْمُؤْمِنِينَ يَوْمَ يَقُومُ الْحِسَابُ.))

*(6) "ഞങ്ങളുടെ രക്ഷിതാവേ, വിചാരണ നിലവിൽവരുന്ന ദിവസം എനിക്കും എൻെറ മാതാപിതാക്കൾക്കും സത്യവിശ്വാസികൾക്കും നീ പൊറുത്തുതരേണമേ."* *(വി. ഖു 14/41)*

٧) (( رَبِّ هَبْ لِي حُكْمًا وَأَلْحِقْنِي بِالصَّالِحِينَ. وَاجْعَل لِّي لِسَانَ صِدْقٍ فِي الْآخِرِينَ. وَاجْعَلْنِي مِن وَرَثَةِ جَنَّةِ النَّعِيمِ. وَلَا تُخْزِنِي يَوْمَ يُبْعَثُونَ.))

*(7) "എൻെറ രക്ഷിതാവേ, എനിക്ക് നീ തത്വജ്ഞാനം നൽകുകയും എന്നെ നീ സജ്ജനങ്ങളോടൊപ്പം ചേർക്കുകയും ചെയ്യേണമേ. പിൽകാലക്കാർക്കിടയിൽ എനിക്ക് നീ സൽകീർത്തി ഉണ്ടാക്കേണമേ. എന്നെ നീ സുഖസമ്പൂർണ്ണമായ സ്വർഗ്ഗത്തിൻെറ അവകാശികളിൽ പെട്ടവനാക്കേണമേ. മനുഷ്യൻ ഉയിർത്തെഴുന്നേൽപ്പിക്കപ്പെടുന്ന*

*ദിവസം എന്നെ നീ അപമാനത്തിലാക്കരുതേ" (വി. ഖു 26/83-85,87)*

٨) (( رَبِّ هَبْ لِي مِنَ الصَّالِحِين. ))

*(8) "രക്ഷിതാവേ, സദ്‌വൃത്തരിൽ ഒരാളെ നീ എനിക്ക് (പുത്രനായി) പ്രദാനം ചെയ്യേണമേ." (വി. ഖു 37/100)*

٩) (( رَبَّنَا عَلَيكَ تَوَكلنَا وإليكَ أنبْنَا وإلَيْكَ المَصِير. ))

*(9) "ഞങ്ങളുടെ രക്ഷിതാവേ, നിന്റെമേൽ ഞങ്ങൾ ഭരമേൽപ്പിക്കുകയും നിന്നിലേക്ക് ഞങ്ങൾ മടങ്ങുകയും ചെയ്തിരിക്കുന്നു. നിന്നിലേക്ക് തന്നെയാണ് തിരിച്ചുവരവ്." (വി. ഖു 60/4)*

١٠) (( رَبَّنَا لاَ تَجْعَلنَا فتنةً لِلذينَ كَفَرُوا واغْفِرْ لنَا رَبَّنَا إنَّكَ أنتَ العزيزُ الحَكيم. ))

*(10) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ നീ സത്യനിഷേധികളുടെ പരീക്ഷണത്തിന് ഇരയാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് നീ പൊറുത്തുതരികയും ചെയ്യേണമേ. തീർച്ചയായും നീ തന്നെയാണ് പ്രതാപിയും യുക്തിമാനും." (വി. ഖു 60/5)*

١١) (( رَبِّ أوْزِعْنِيّ أنْ اشْكُرَ نِعْمَتكِ الّتِيّ انعَمْتَ عَلَيَّ وَعَلَى وَالِدَيَّ وَأنْ أعْمَلَ صَالِحًا تَرْضَاهُ وأدْخِلنِي بِرَحْمَتِكَ فِي عِبادكَ الصَّالِحِينَ. ))

*(11) "എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്തുതന്നിട്ടുള്ള നിന്റെ അനുഗ്രഹത്തിന് നന്ദികാണിക്കുവാനും നീ തൃപ്തിപ്പെടുന്ന സൽകർമ്മം ചെയ്യുവാനും നീ എനിക്ക് പ്രചോദനം നൽകേണമേ. നിന്റെ കാരുണ്യത്താൽ നിന്റെ സദ്‌വൃത്തരായ ദാസന്മാരുടെ കൂട്ടത്തിൽ എന്നെ നീ ഉൾപ്പെടുത്തുകയും ചെയ്യേണമേ." (വി. ഖു. 27/19)*

١٢) (( رَبِّ هَبْ لِي مِنْ لَدُنْكَ ذُرِّيَّةً طَيِّبَةً إنكَ سَمِيعُ الدُّعَاءِ. ))

*(12) "രക്ഷിതാവേ, എനിക്കു നീ നിന്റെ പക്കൽനിന്ന് ഒരു ഉത്തമ*

*സന്താനത്തെ നൽകേണമേ. തീർച്ചയായും നീ പ്രാർത്ഥന കേൾക്കുന്നവനാണല്ലോ." (വി. ഖു 3/38)*

١٣) (( رَبِّ لا تَذَرْنِي فَرْداً وأنتَ خيرُ الوَارِثينَ ))

*(13) "രക്ഷിതാവേ, നീ എന്നെ ഏകനായി (പിന്തുടർച്ചക്കാരില്ലാതെ) വിടരുതേ. നീയാണല്ലോ അനന്തരാവകാശമെടുക്കുന്നവരിൽ ഏറ്റവും ഉത്തമൻ." (വി. ഖു 21/89)*

١٤) (( لاَ إلهَ إلاَّ أَنتَ سُبحانَكَ إنّي كُنتُ مِنَ الظالِمينَ ))

*(14) "നീയല്ലാതെ യാതൊരു 'ഇലാഹു'മില്ല. നീ എത്ര പരിശുദ്ധൻ. തീർച്ചയായും ഞാൻ അക്രമികളുടെ കൂട്ടത്തിൽ പെട്ടവനായിരിക്കുന്നു." (വി. ഖു 21/87)*

١٥) (( رَبِّ اشْرَحْ لِي صَدْرِي . وَيَسِّرْ لِي أَمْرِي . وَاحْلُلْ عُقْدَةً مِنْ لِسَانِي . يَفْقَهُوا قَوْلِي ))

*(15) "രക്ഷിതാവേ, നീ എനിക്ക് ഹൃദയവിശാലത നൽകേണമേ. എനിക്ക് എന്റെകാര്യം നീ എളുപ്പമാക്കിത്തരേണമേ. ജനങ്ങൾ എന്റെ സംസാരം മനസ്സിലാക്കേണ്ടതിന്നായി എന്റെ നാവിൽ നിന്ന് നീ 'കെട്ടഴിച്ചു'തരേണമേ." (വി. ഖു 20/25-27)*

١٦) (( رَبِّ إنّي ظَلمْتُ نَفْسِي فَاغْفِر لِي ))

*(16) "രക്ഷിതാവേ, ഞാനെന്റെ ആത്മാവിനോട് അക്രമം ചെയ്തുപോയിരിക്കുന്നു. അതിനാൽ നീ എനിക്ക് പൊറുത്തുതരേണമേ." (വി. ഖു 28/16)*

١٧) (( رَبّنآ آمنا بِمَّا أنزلْتَ واتبعنَا الرّسُولَ فاكتُبنَا مَعَ الشَّاهِدينَ ))

*(17) "ഞങ്ങളുടെ രക്ഷിതാവേ, നീ അവതരിപ്പിച്ചുതന്നതിൽ ഞങ്ങൾ വിശ്വസിക്കുകയും (നിന്റെ)ദൂതനെ ഞങ്ങൾ പിൻപറ്റുകയും ചെയ്തിരിക്കുന്നു. ആകയാൽ സാക്ഷ്യം വഹിച്ചവരോടൊപ്പം ഞങ്ങളെ*

നീ രക്ഷപ്പെടുത്തേണമേ." (വി. ഖു 3/53)

١٨) (( رَبَّنَا لَا تَجْعَلنَا فِتنةً للقومِ الظالمِينَ. ونَجِّنا بِرَحْمَتِكَ مِنَ القومِ الكافِرِينَ. ))

*(18) "രക്ഷിതാവേ, ഞങ്ങളെ നീ അക്രമികളായ ഈ ജനവിഭാഗത്തിന്റെ മർദ്ദനത്തിനിരയാക്കരുതേ. നിന്റെ കാരുണ്യംകൊണ്ട് സത്യനിഷേധികളായ ഈ ജനതയിൽനിന്ന് നീ ഞങ്ങളെ രക്ഷപ്പെടുത്തേണമേ." (വി. ഖു 10/85, 86)*

١٩) (( رَبّنَا اغْفِرْ لَنَا ذُنُوبَنا وإسْرَافَنَا فِي أمْرِنَا وثَبِّتْ أقْدَامَنَا وانصُرْنَا عَلَى القومِ الكَافِرِينَ. ))

*(19) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ പാപങ്ങളും ഞങ്ങളുടെ കാര്യങ്ങളിൽവന്നുപോയ അതിക്രമങ്ങളും ഞങ്ങൾക്ക് നീ പൊറുത്തുതരേണമേ. ഞങ്ങളുടെ കാലടികൾ നീ ഉറപ്പിച്ചുനിർത്തുകയും സത്യനിഷേധികളായ ജനതക്കെതിരിൽ ഞങ്ങളെ നീ സഹായിക്കുകയും ചെയ്യേണമേ." (വി. ഖു 3/147)*

٢٠) (( رَبَّنَا آتِنَا من لَدُنكَ رحمةً وهَيِّئْ لَنَا مِنْ أمْرِنَا رَشَداً. ))

*(20) ഞങ്ങളുടെ രക്ഷിതാവേ, നിന്റെ പക്കൽനിന്നുള്ള കാരുണ്യം ഞങ്ങൾക്ക് നീ നൽകുകയും ഞങ്ങളുടെ കാര്യം നേരാംവണ്ണം നിർവ്വഹിക്കുവാൻ നീ സൗകര്യം നൽകുകയും ചെയ്യേണമേ." (വി.ഖു 18/10)*

٢١) (( رَبِّ زِدْنِي عِلْمًا. ))

*(21) "രക്ഷിതാവേ! എനിക്ക് നീ വിജ്ഞാനം വർധിപ്പിച്ചുതരേണമേ." (വി. ഖു. 20/114)*

٢٢) (( رَبِّ أعُوذُ بِكَ مِنْ هَمَزَاتِ الشَّيَاطِينِ. وأعُوذُ بِكَ رَبِّ أنْ يَحْضُرُونَ. ))

*(22) "രക്ഷിതാവേ, പിശാചുക്കളുടെ ദുർബോധനങ്ങളിൽ നിന്ന് ഞാൻ നിന്നോട് രക്ഷ തേടുന്നു. അവർ(പിശാചുക്കൾ)എന്റെ അടുത്ത് സന്നിഹിതരാകുന്നതിൽനിന്നും എന്റെ രക്ഷിതാവേ ഞാൻ നിന്നോട് രക്ഷതേടുന്നു." (വി. ഖു23/97, 98)*

٢٣) (( ربِّ اغْفِرْ وارْحَمْ وأنتَ خَيرُ الرّاحِمينَ. ))

*(23) "എന്റെ രക്ഷിതാവേ, നീ പൊറുത്തുതരികയും കരുണകാണിക്കുകയും ചെയ്യേണമേ. നീ കാരുണികരിൽ ഏറ്റവും ഉത്തമനാണല്ലോ." (വി. ഖു; 23/118)*

٢٤) (( ربّناَ آتنا في الدُّنياَ حسَنةً وَفي الآخِرَةِ حَسنة وَقِنَا عَذابَ النارِ. ))

*(24)"ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് ഇഹലോകത്ത് നീ നല്ലതു തരേണമേ; പരലോകത്തും നീ നല്ലതുതരേണമേ.. നരകശിക്ഷയിൽ നിന്ന് നീ ഞങ്ങളെ കാത്തുരക്ഷിക്കുകയും ചെയ്യേണമേ." (വി. ഖു 2/201)*

٢٥) (( سَمِعْنَا واطَعْناَ غُفرَانَكَ رَبناَ وإليكَ المَصِير. ))

*(25) "ഞങ്ങളിതാകേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ നാഥാ! ഞങ്ങളോട് പൊറുക്കേണമേ. നിന്നിലേക്കാകുന്നു (ഞങ്ങളുടെ) മടക്കം." (വി. ഖു 2/285)*

٢٦) (( رَبناَ لا تُؤاخِذنا إن نسيناَ أوْ أخْطأنا رَبنَــا ولا تَحْمِــلْ عَلينَاَ إصرًا كَمَا حَمَلتَهُ عَلىَ الذينَ مِنْ قَبلناَ رَبناَ ولا تُحَمِّلنَــا مَاَ لاَ طاقَةَ لناَ بِهِ واعْفُ عَنا واغْفِر لناَ وارْحَمْناَ أنْتَ مَوْلاَنــاَ فانْصُرْنَا عَلىَ القَوْمِ الكَافِرينَ. ))

*(26) "ഞങ്ങളുടെ നാഥാ, ഞങ്ങൾ മറന്നുപോവുകയോ ഞങ്ങൾക്ക് തെറ്റുപറ്റുകയോ ചെയ്തുവെങ്കിൽ ഞങ്ങളെ നീ ശിക്ഷിക്കരുതേ. ഞങ്ങളുടെ നാഥാ! ഞങ്ങളുടെ മുൻഗാമികളുടെമേൽ നീ ചുമത്തിയ*

*തുപോലുള്ള ഭാരം ഞങ്ങളുടെമേൽ നീ ചുമത്തരുതേ. ഞങ്ങളുടെ നാഥാ; ഞങ്ങൾക്ക് കഴിവില്ലാത്തത് ഞങ്ങളെ നീ വഹിപ്പിക്കരുതേ. ഞങ്ങൾക്കുനീ മാപ്പു നൽകുകയും പൊറുക്കുകയും കരുണ കാണിക്കുകയും ചെയ്യേണമേ. നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അതുകൊണ്ട് സത്യനിഷേധികളായ ജനതക്കെതിരായി നീ ഞങ്ങളെ സഹായിക്കേണമേ." (വി. ഖു 2/286)*

٢٧) (( ربنا لا تزغ قلوبنا بعد إذ هديتنا وهب لنا من لدنك رحمة إنك أنت الوهاب. ))

*(27) "ഞങ്ങളുടെ നാഥാ; ഞങ്ങളെ നീ സന്മാർഗ്ഗത്തിലാക്കിയതിനു ശേഷം ഞങ്ങളുടെ മനസ്സുകളെ നീ തെറ്റിക്കരുതേ. നിൻെറ അടുക്കൽ നിന്നുള്ള കാരുണ്യം ഞങ്ങൾക്ക് നീ പ്രദാനം ചെയ്യേണമേ. തീർച്ചയായും നീ അത്യധികം ഔദാര്യവാനാകുന്നു." (വി. ഖു 3/8)*

٢٨) (( ربنا ما خلقت هذا باطلا سبحانك فقنا عذاب النار. ربنا إنك من تدخل النار فقد أخزيته وما للظالمين من أنصار. ربنا إننا سمعنا مناديا ينادي للإيمان أن آمنوا بربكم فآمنا ربنا فاغفر لنا ذنوبنا وكفر عنا سيئاتنا وتوفنا مع الأبرار. ربنا وآتنا ما وعدتنا على رسلك ولا تخزنا يوم القيامة إنك لا تخلف الميعاد. ))

*(28) "ഞങ്ങളുടെ രക്ഷിതാവേ. നീ നിരർത്ഥകമായി സൃഷ്ടിച്ചതല്ല ഇത്. നീ എത്രയോ പരിശുദ്ധൻ. അതിനാൽ നരകശിക്ഷയിൽനിന്ന് ഞങ്ങളെ നീ കാത്തുരക്ഷിക്കേണമേ. ഞങ്ങളുടെ രക്ഷിതാവേ, നീ വല്ലവനെയും നരകത്തിൽ പ്രവേശിപ്പിച്ചാൽ അവനെ നീ നിന്ദ്യനാക്കിക്കഴിഞ്ഞു. അക്രമികൾക്ക് സഹായികളായി ആരുമില്ലതാനും. ഞങ്ങളുടെ രക്ഷിതാവേ. സത്യവിശ്വാസത്തിലേക്ക് ക്ഷണിക്കുന്ന ഒരു പ്രബോധകൻ 'നിങ്ങൾ ഞങ്ങളുടെ രക്ഷിതാവിൽ വിശ്വസിക്കുവിൻ' എന്നു പറയുന്നത് ഞങ്ങൾ കേട്ടു. അങ്ങനെ ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. ഞങ്ങളുടെ രക്ഷിതാവേ. അതിനാൽ ഞങ്ങളുടെ പാപങ്ങൾ നീ ഞങ്ങൾക്കു പൊറുത്തുതരികയും ഞങ്ങളുടെ തിന്മ*

കൾ ഞങ്ങളിൽ നിന്ന് മായ്ച്ചുകളയുകയും ചെയ്യേണമേ. പുണ്യവാന്മാരുടെ കൂട്ടത്തിലായി ഞങ്ങളെ നീ മരിപ്പിക്കുകയും ചെയ്യേണമേ. ഞങ്ങളുടെ രക്ഷിതാവേ, നിന്റെ ദൂതന്മാർ മുഖേന ഞങ്ങളോട് നീ വാഗ്ദാനം ചെയ്തത് ഞങ്ങൾക്ക് നൽകുകയും ഉയിർത്തെഴുന്നേൽപിന്റെ നാളിൽ ഞങ്ങൾക്ക് നീ നിന്ദ്യത വരുത്താതിരിക്കുകയും ചെയ്യേണമേ. നീ വാഗ്ദാനം ലംഘിക്കുകയില്ല തീർച്ച."

*(വി. ഖു 3/191-194)*

٢٩) (( ربنا آمنا فاغفر لنا وارحمنا وأنت خير الراحمين. ))

*(29) "രക്ഷിതാവേ, ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അതിനാൽ ഞങ്ങൾക്ക് നീ പൊറുത്തുതരികയും ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്യേണമേ. നീ കാരുണികരിൽ ഉത്തമനാണല്ലോ."*

*(വി. ഖു 23/109)*

٣٠) (( ربنا اصرف عنا عذاب جهنم إن عذابها كان غراما . إنها ساءت مستقرا ومقاما. ))

*(30) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിൽനിന്ന് നീ നരകശിക്ഷ ഒഴിവാക്കിത്തരേണമേ, തീർച്ചയായും അതിലെ ശിക്ഷ വിട്ടൊഴിയാത്ത വിപത്താകുന്നു. തീർച്ചയായും അത്(നരകം)ചീത്തയായ ഒരു താവളവും പാർപ്പിടവും തന്നെയാകുന്നു."* *(വി. ഖു 25/65, 66)*

٣١) (( ربنا هب لنا من أزواجنا وذرياتنا قرة أعين واجعلنا للمتقين إماما. ))

*(31) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ ഭാര്യമാരിൽനിന്നും സന്തതികളിൽനിന്നും ഞങ്ങൾക്കു നീ കൺകുളിർമ്മ നൽകുകയും മുത്തഖീങ്ങൾക്ക് (ധർമ്മനിഷ്ഠപാലിക്കുന്നവർക്ക്) ഞങ്ങളെ നീ മാതൃകയാക്കുകയും ചെയ്യേണമേ".* *(വി. ഖു. 25/74)*

٣٢) (( رب أوزعني أن أشكر نعمتك التي أنعمت علي وعلى

والدي وأن أعمل صالحا ترضاه وأصلح لي في ذريتي إنـــي تبت إليك وإني من المسلمين.))

*(32) "രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്തുതന്നിട്ടുള്ള അനുഗ്രഹത്തിന് നന്ദികാണിക്കുവാനും നീ തൃപ്തിപ്പെടുന്ന സൽകർമ്മം പ്രവർത്തിക്കുവാനും നീ എനിക്ക് പ്രചോദനം നൽകേണമേ. എന്റെ സന്തതികളിൽ നീ എനിക്ക് നന്മയുണ്ടാക്കിത്തരികയും ചെയ്യേണമേ. തീർച്ചയായും ഞാൻ നിന്നിലേക്ക് ഖേദിച്ചുമടങ്ങിയിരിക്കുന്നു. തീർച്ചയായും ഞാൻ മുസ്‌ലിംകളിൽ (കീഴ്പ്പെടുന്നവരിൽ)പെട്ടവനാകുന്നു." (വി. ഖു 46/15)*

٣٣) (( ربنا اغفر لنا ولإخواننا الذين ســـبقونا بالإيمـــان ولا تجعل في قلوبنا غلا للذين آمنوا ربنا إنك رؤوف الرحيم.))

*(33) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്കും സത്യവിശ്വാസത്തോടെ ഞങ്ങൾക്കുമുമ്പുകഴിഞ്ഞുപോയിട്ടുള്ള ഞങ്ങളുടെ സഹോദരങ്ങൾക്കും നീ പൊറുത്തുതരേണമേ. സത്യവിശ്വാസം സ്വീകരിച്ചവരോട് ഞങ്ങളുടെ മനസ്സുകളിൽ നീ ഒരുവിദ്വേഷവും ഉണ്ടാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, തീർച്ചയായും നീ ഏറെ ദയയുള്ളവനും കരുണാനിധിയുമാകുന്നു." (വി. ഖു 59/10)*

٣٤) (( ربنا أتمم لنا نورنا واغفر لنا إنك علـــى كـــل شـــيء قدير.))

*(34) "ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ പ്രകാശം ഞങ്ങൾക്ക് നീ പൂർത്തീകരിച്ചുതരികയും ഞങ്ങൾക്ക് നീ പൊറുത്തുതരികയും ചെയ്യേണമേ. തീർച്ചയായും നീ ഏതുകാര്യത്തിനും കഴിവുള്ളവനാകുന്നു." (വി. ഖു 66/8)*

٣٥) (( ربنا إننا آمنا فاغفر لنا ذنوبنا وقنا عذاب النار.))

*(35) "നാഥാ, ഞങ്ങളിതാ വിശ്വസിച്ചിരിക്കുന്നു. അതിനാൽ ഞങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും നരകശിക്ഷയിൽനിന്ന് ഞങ്ങളെ രക്ഷിക്കുകയും ചെയ്യേണമേ." (വി. ഖു 3/16)*

٣٦) ((ربنا آمنا فاكتبنا مع الشاهدين.))

*(36) "നാഥാ, ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അതിനാൽ സത്യസാക്ഷികളോടൊപ്പം നീ ഞങ്ങളെയും രേഖപ്പെടുത്തേണമേ."*

*(വി. ഖു. 5/83)*

٣٧) ((رب اجعل هذا البلد آمنا واجنبني وبني أن نعبد الأصنام.))

*(37) "രക്ഷിതാവേ, ഈ നാടിനെ(മക്കയെ)നീ നിർഭയത്വമുള്ളതാക്കുകയും എന്നെയും എൻെറ മക്കളെയും വിഗ്രഹങ്ങൾക്ക് ആരാധന നടത്തുന്നതിൽനിന്നും അകറ്റിനിർത്തുകയും ചെയ്യേണമേ."*

*(വി. ഖു 14/35)*

٣٨) ((رب إني لما أنزلت إلي من خير فقير.))

*(38) "എൻെറ നാഥാ, നീ എനിക്ക് ഇറക്കിത്തരുന്ന ഏതൊരു നന്മക്കും ഞാൻ ആവശ്യക്കാരനാകുന്നു."* *(വി. ഖു 28/24)*

٣٩) ((رب انصرني على القوم المفسدين.))

*(39) "നാഥാ, കുഴപ്പക്കാരായ ജനതയ്ക്കെതിരിൽ എന്നെ നീ സഹായിക്കേണമേ."* *(വി. ഖു 29/30)*

٤٠) ((ربنا لا تجعلنا مع القوم الظالمين.))

*(40) "നാഥാ, ഞങ്ങളെ നീ അക്രമികളായ ജനങ്ങളുടെ കൂട്ടത്തിലാക്കരുതേ."* *(വി. ഖു 7/47)*

٤١) ((حسبي الله لا إله إلا هو عليه توكلت وهو رب العرش العظيم.))

*(41) "എനിക്ക് അല്ലാഹു മതി. അവനല്ലാതെ ഒരു ഇലാഹുമില്ല. അവൻെറമേലാണ് ഞാൻ ഭരമേൽപിച്ചിരിക്കുന്നത്. അവനാണ് മഹത്തായ സിംഹാസനത്തിൻെറ നാഥൻ."* *(വി. ഖു 9/129)*

٤٢) (( عسى ربي أن يهديني سواء السبيل. ))

*(42) "എൻെറ രക്ഷിതാവ് ശരിയായ മാർഗ്ഗത്തിലേക്ക് എന്നെ നയിച്ചേക്കാം." (വി. ഖു 28/22)*

٤٣) (( رب نجني من القوم الظالمين. ))

*(43) "എൻെറ രക്ഷിതാവേ. അക്രമികളായ ജനതയിൽനിന്ന് നീ എന്നെ രക്ഷപ്പെടുത്തേണമേ." (വി. ഖു 28/21)*

## നബിവചനങ്ങളിൽ നിന്ന്

٤٤) (( اللهم اتنا في الدنيا حسنة ، وفي الآخرة حسنة ، وقنا عذاب النار. ))

*(44) "അല്ലാഹുവേ! ഇഹലോകത്തും പരലോകത്തും നീ ഞങ്ങൾക്ക് നന്മനൽകേണമേ! ഞങ്ങളെ നരകാഗ്നിയിൽനിന്ന് നീ കാത്തുരക്ഷിക്കേണമേ"* [281]

٤٥) (( اللهم إني أعوذ بك من فتنة النار وعذاب النار، وفتنة القبر ، وعذاب القبر ، وشر فتنة الغنى، وشر فتنة الفقر، اللهم إني أعوذ بك من شر فتنة المسيح الدجال، اللهم اغسل قلبي بماء الثلج والبرد ، ونق قلبي من الخطايا كما نقيت الثوب الأبيض من الدنس ، وباعد بيني وبين خطاياي كما باعدت بين المشرق والمغرب. اللهم إني أعوذ بك من الكسل والمأثم والمغرم.))

*(45) "അല്ലാഹുവേ! നരകത്തിൻെറ പരീക്ഷണത്തിൽനിന്നും നരകശിക്ഷയിൽനിന്നും ഖബ്റിലെ പരീക്ഷണത്തിൽനിന്നും ഖബ്ർശി*

281. ബുഖാരി 7/163 മുസ്ലിം 4 2070

ക്ഷയിൽനിന്നും ഐശ്വര്യത്തിന്റെയും ദാരിദ്ര്യത്തിന്റെയും പരീക്ഷണോപദ്രവങ്ങളിൽനിന്നും ഞാൻ നിന്നോട് രക്ഷ ചോദിക്കുന്നു. അല്ലാഹുവേ ! മസീഹുദ്ദജ്ജാലിന്റെ പരീക്ഷണോപദ്രവങ്ങളിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. അല്ലാഹുവേ, എന്റെ ഹൃദയത്തെ നീ മഞ്ഞുകൊണ്ടും ഐസുകൊണ്ടും കഴുകേണമേ. അഴുക്കിൽ നിന്ന് വെള്ളവസ്ത്രം കഴുകിയതുപോലെ പാപങ്ങളിൽ നിന്ന് നീ എന്റെ ഹൃദയത്തെ കഴുകേണമേ. എനിക്കും എന്റെ പാപത്തിനുമിടക്ക് ഉദയഗിരിക്കും അസ്തമനഗിരിക്കും ഇടയിലെന്നപോലെ നീ അകറ്റേണമേ! അല്ലാഹുവേ ! അലസതയിൽനിന്നും പാപങ്ങളിൽ നിന്നും കടംകൊണ്ട് വലയുന്നതിൽനിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു" [282]

٤٦) (( اللهم إني أعوذ بك من العجـــز والكســـل ، والجبــن والهرم والبخل ، وأعوذ بك من عذاب القبر ، ومـــن فتنـــة المحيـا والممات. ))

(46) "അല്ലാഹുവേ ! അശക്തി, അലസത, അധൈര്യം, വാർധക്യം, ലുബ്ധ് മുതലായവയിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. ഖബ്ർശിക്ഷയിൽനിന്നും ജീവിതത്തിലെ പരീക്ഷണങ്ങളിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു" [283]

٤٧) (( اللهم إني أعوذ بك من جهد البلاء ، ودرك الشـــقاء ، وسوء القضاء ، وشماتة الأعداء. ))

(47) "അല്ലാഹുവേ ! പരീക്ഷണത്തിന്റെ കാഠിന്യത്തിൽനിന്നും നിർഭാഗ്യം പിടികൂടുന്നതിൽനിന്നും മോശപ്പെട്ടവിധിക്ക് വിധേയമാകുന്നതിൽ നിന്നും എന്റെ ദുഃഖം ശത്രുവിനെ സന്തോഷിപ്പിക്കുന്നതിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു." [284]

282 ബുഖാരി 7/161 മുസ്ലിം 4 2078
283 ബുഖാരി 7 59 മുസ്ലിം 4 2079
[illegible]

٤٨) (( اللهم اصلح لي ديني الذي هو عصمة أمري ، وأصلح لي دنياي التي فيها معاشي ، وأصلح لي اخرتي التي فيها معادي ، واجعل الحياة زيادة لي في كل خير ، واجعل الموت راحة لي من كل شر . ))

*(48) "എന്റെ കാര്യത്തിന് സുരക്ഷിതത്വം നൽകുന്ന എന്റെ ദീനിനെ നീ നന്നാക്കേണമേ! എന്റെ ജീവിതം നിലനിൽക്കുന്ന എന്റെ ദുനിയാവിനെയും നീ നന്നാക്കേണമേ. എനിക്കു മടങ്ങിച്ചെല്ലാനുള്ള എന്റെ പരലോകത്തെയും നീ നന്നാക്കേണമേ. എന്റെ ജീവിതത്തെ എനിക്ക് നന്മ വർദ്ധിപ്പിക്കുന്ന തരത്തിൽ ആക്കിത്തീർക്കേണമേ. മരണത്തെ നീ എനിക്ക് എല്ലാ നാശങ്ങളിൽനിന്നുമുള്ള ആശ്വാസമാക്കിത്തീർക്കേണമേ"* [285]

٤٩) (( اللهم اني اسألك الهدى ، التقى ، والعفاف ، والغنى.))

*(49) "അല്ലാഹുവേ ഞാൻ നിന്നോട് സന്മാർഗ്ഗവും ഭക്തിയും പാതിവ്രത്യവും, ധന്യതയും ചോദിക്കുന്നു."* [286]

٥٠) (( اللهم اني اعوذ بك من العجز ، والكسل ، والجبن ، والبخل ، والهرم ، وعذاب القبر ، اللهم ات نفسي تقواها ، وزكها أنت خير من زكاها . أنت وليها ومولاها . اللهم اني أعوذ بك من علم لا ينفع ، ومن قلب لا يخشع ، ومن نفس لا تشبع ، ومن دعوة لا يستجاب لها . ))

*(50) "അല്ലാഹുവേ! അശക്തി, അലസത, അധൈര്യം, ലുബ്ധ്, വാർധക്യം, ഖബ്ർശിക്ഷ മുതലായവയിൽ നിന്നും ഞാൻ നിന്നോട് രക്ഷ*

285. മുസ്ലിം 4/2087

286. മുസ്ലിം 4/2087 •ഇവിടെ പറഞ്ഞ ധന്യത ... എന്നത് عن النفس ... മനസ്സിന്റെ ധന്യതയാണ് ...

തേടുന്നു. അല്ലാഹുവേ എന്റെ ആത്മാവിന് നീ അതിന്റെ തഖ്‌വ നൽകേണമേ! അതിനെ നിനക്കാണ് ഏറ്റവും നന്നായി സംസ്കരിക്കാൻ കഴിയുക. നീയാണതിന്റെ രക്ഷാധികാരിയും ഉടമസ്ഥനും. അല്ലാഹുവേ! ഉപകാരമില്ലാത്ത വിജ്ഞാനം, ദൈവഭയമില്ലാത്ത ഹൃദയം, വിശപ്പടങ്ങാത്ത ശരീരം, ഉത്തരം ലഭിക്കാത്ത പ്രാർത്ഥന എന്നിവയിൽനിന്ന് ഞാൻ നിന്നോട് രക്ഷ ചോദിക്കുന്നു." [287]

٥١) (( اللهم اهدني وسددني، اللهم إني أسألك الهدى والسداد))

(51) "അല്ലാഹുവേ! നീ എന്നെ സന്മാർഗ്ഗത്തിൽ ചേർക്കേണമേ! നീ എന്നെ നേരെയാക്കേണമേ! അല്ലാഹുവേ! ഞാൻ നിന്നോട് നേർമാർഗ്ഗവും ഋജുപാതയും ചോദിക്കുന്നു." [288]

٥٢) (( اللهم إني أعوذ بك من زوال نعمتك، وتحوّل عافيتك، وفجاءة نقمتك، وجميع سخطك.))

(52) "അല്ലാഹുവേ! നിന്റെ അനുഗ്രഹം ഇല്ലാതായിപ്പോകുന്നതിൽ നിന്നും പൊടുന്നനെ നിന്റെ ശിക്ഷ വന്നുചേരുന്നതിൽ നിന്നും സൗഖ്യം നീങ്ങിപ്പോകുന്നതിൽ നിന്നും നിന്റെ എല്ലാ കോപങ്ങളിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു." [289]

٥٣) (( اللهم إني أعوذ بك من شر ما عملت، ومن شر ما لم أعمل.))

(53) "അല്ലാഹുവേ ഞാൻ പ്രവർത്തിച്ചതിന്റെ ദോഷത്തിൽ നിന്നും ഞാൻ പ്രവർത്തിക്കാത്തതിന്റെ ദോഷത്തിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു." [290]

٥٤) (( اللهم أكثر مالي، وولدي، وبارك لي فيما أعطيتني. [وأطل حياتي على طاعتك وأحسن عملي] واغفر لي. ))

287 മുസ്‌ലിം 4/2088 288 മുസ്‌ലിം 4/2090
289 മുസ്‌ലിം 4/2097 290. മുസ്‌ലിം 4/2085

*(54) "അല്ലാഹുവേ! എന്റെ ധനവും സന്തതികളും വർദ്ധിപ്പിച്ചുതരേണമേ! നീ എനിക്ക് നൽകിയതിൽ നീ അനുഗ്രഹം ചൊരിയേണമേ."* [291]
*['നിന്റെ അനുസരണത്തിലായിക്കൊണ്ട് എനിക്ക് നീ ജീവിതം നീട്ടിത്തരേണമേ! നീ എന്റെ കർമ്മങ്ങളെ നന്നാക്കേണമേ. നീ എനിക്ക് പൊറുത്തുതരേണമേ.']* [292]

(٥٥ (( لا إله إلا الله العظيم الحليم، لا إله إلا الله رب العرش العظيم. لا إله إلا الله رب السموات، ورب الأرض، ورب العرش الكريم ))

*(55) "മഹാനും സഹനശീലനുമായ അല്ലാഹുവല്ലാതെ ഒരാരാധ്യനുമില്ല. മഹത്തായ സിംഹാസനത്തിന്റെ ഉടമയായ അല്ലാഹുവല്ലാതെ ആരാധ്യനില്ല. ആകാശങ്ങളുടെയും ഭൂമിയുടെയും ആദരണീയ സിംഹാസനത്തിന്റെയും രക്ഷിതാവായ അല്ലാഹുവല്ലാതെ ആരാധ്യനില്ല."* [293]

(٥٦ (( اللهم رحمتك ارجو فلا تكلني الى نفسي طرفة عين، واصلح لي شأني كله، لا اله الا انت ))

*(56) "അല്ലാഹുവേ! ഞാൻ നിന്റെ കാരുണ്യം കൊതിക്കുന്നു. ഒരു*

291. അനസ്(റ)വിന്നുവേണ്ടി നബി(സ) ഇങ്ങനെ പ്രാർത്ഥിക്കുകയുണ്ടായി. "അല്ലാഹുവേ അദ്ദേഹത്തിന് (അനസ്(റ)വിന്)നീ ധനവും സന്താനങ്ങളും വർധിപ്പിച്ചുകൊടുക്കേണമേ. നീ നൽകിയതിൽ അനുഗ്രഹം ചൊരിയേണമേ" (ബുഖാരി 7/154) ഈ നബിവചനമാണ് മേൽപറഞ്ഞ പ്രാർത്ഥനക്ക് തെളിവ്.

292. ബുഖാരി - അദബുൽമുഫ്റദ് - 653-ാം നമ്പർ ആയി റിപ്പോർട്ടുചെയ്തത് അൽബാനി ശരിവെച്ചത്. (സ്വഹീഹു അദബിൽ മുഫ്റദ് പേ 244) ബ്രാക്കറ്റിൽ കൊടുത്ത ഭാഗം ഒരു ചോദ്യത്തിനുള്ള ഉത്തരമായി നബി(സ)നൽകിയ മറുപടിയിൽ നിന്ന് എടുത്തതാണ്. നബി(സ)യോട് ഒരാൾ ഇപ്രകാരം ചോദിച്ചു: 'ആരാണ് ഉത്തമ മനുഷ്യൻ?' നബി(സ) ഇപ്രകാരം പറഞ്ഞു: *"വയസ്സ് വർധിക്കുകയും കർമ്മം നന്നാവുകയും ചെയ്തവൻ"* [illegible] *(സ്വഹീഹു തിർമിദി 2 [illegible] അഹ്മദ്)*
ഇത്തരത്തിൽ പ്രാർത്ഥിക്കുന്നത് സുന്നത്താണോ എന്ന ചോദ്യത്തിന് ശൈഖ് ഇബ്നുബാസ് നൽകിയ മറുപടി 'അതെ' എന്നാണ്.

293. ബുഖാരി 7/154, മുസ്ലിം 4/2092.

*നിമിഷംപോലും നീ എന്നെ എന്റെ ദേഹത്തിന് വിട്ടുകൊടുക്കരുതേ. നീ എന്റെ എല്ലാ കാര്യങ്ങളും നേരെയാക്കേണമേ. നീയല്ലാതെ വേറെ ഒരാരാധ്യനുമില്ല "* [294]

٥٧) (( لا إله إلا أنت سبحانك إني كنت من الظالمين. ))

*(57) "അല്ലാഹുവേ! നീയല്ലാതെ ഒരാരാധ്യനുമില്ല. നീ എത്ര പരിശുദ്ധനാണ്! നിശ്ചയം; ഞാൻ അക്രമികളിൽ പെട്ടവനായിരിക്കുന്നു."* [295]

٥٨) (( اللهم إني عبدك ابن عبدك، ابن أمتك، ناصيتي بيدك، ماض فيّ حكمك، عدل فيّ قضاؤك. أسألك بكل اسم هو لك سميت به نفسك، أو أنزلته في كتابك، أو علمته أحدا من خلقك، أو استأثرت به في علم الغيب عندك، أن تجعل القران ربيع قلبي، ونور صدري، وجلاء حزني، وذهاب همي.))

*(58) അല്ലാഹുവേ! ഞാൻ നിന്റെ അടിമയും അടിമയുടെയും അടിയാത്തിയുടെയും മകനുമാണ്. എന്റെ മൂർദ്ദാവ് നിന്റെ പിടിയിലാണ്. നിന്റെ എല്ലാവിധിയും നീതിപരമാണ്. നീ നിനക്ക് വെച്ചതും നീ നിന്റെ ഗ്രന്ഥത്തിലൂടെ അവതരിപ്പിച്ചതും നിന്റെ സൃഷ്ടികളിൽ ആർക്കെങ്കിലും പഠിപ്പിച്ചുകൊടുത്തതും നിന്റെ സ്വന്തമായ 'ഇൽമുൽഗൈബിൽ' സൂക്ഷിച്ചതുമായ നിന്റെ മുഴുവൻ നാമങ്ങൾകൊണ്ടും ഞാൻ നിന്നോട് ചോദിക്കുന്നു: 'ഖുർആനിനെ എന്റെ മനസ്സിന്റെ വസന്തവും, നെഞ്ചിന്റെ പ്രകാശവും ആക്കേണമേ! അതിനെ എന്റെ മനസ്സിന്റെ ദുഃഖം മാറാനുള്ള വസ്തുവാക്കേണമേ"* [296]

---

294. അബൂദാവൂദ് 4 324. അഹ്മദ് 5 42

295 തിർമിദി 5 529. ഹാകിം. അദ്ദഹബി 1 505. സ്വഹീഹുത്തിർമിദി 3 168. തിർമിദിയിലെ റിപ്പോർട്ട് ഇപ്രകാരമാണ് മത്സ്യത്തിന്റെ വയറ്റിലകപ്പെട്ടയൂനുസ്നബി (സ) ന്റെ പ്രാർത്ഥന ഇങ്ങനെയായിരുന്നു: *'ലാഇലാഹ ഇല്ലാ അന്ത സുബ്ഹാനക ഇന്നീ കുന്തു മിനള്ളാലിമീൻ.* - ഈ പ്രാർത്ഥന നടത്തുന്ന മുസ്ലിമായ മനുഷ്യന് ഉത്തരം കിട്ടാതിരിക്കില്ല "

296 [illegible] 452 [illegible]
[illegible]

٥٩) (( اللهم مصرف القلوب صرف قلوبنا على طاعتك. ))

*(59) "ഹൃദയങ്ങളെ മാറ്റിമറിക്കുന്ന അല്ലാഹുവേ! നീ ഞങ്ങളുടെ ഹൃദയങ്ങളെ നിന്റെ അനുസരണത്തിലാക്കിത്തീർക്കേണമേ."* [297]

٦٠) (( يا مقلب القلوب ثبت قلبي على دينك. ))

*(60) "ഹൃദയങ്ങളെ മാറ്റിമറിക്കുന്നവനേ! എന്റെ മനസ്സിനെ നീ നിന്റെ ദീനിൽ അടിയുറപ്പിച്ചു നിർത്തേണമേ."* [298]

٦١) (( اللهم إني أسألك العافية في الدنيا والآخرة.))

*(61) "അല്ലാഹുവേ ഞാൻ നിന്നോട് ഇഹത്തിലും പരത്തിലും സൗഖ്യം ചോദിക്കുന്നു."* [299]

٦٢) (( اللهم أحسن عاقبتنا في الأمور كلها ، وأجرنا من خزي الدنيا وعذاب الآخرة. ))

*(62) "അല്ലാഹുവേ! എല്ലാകാര്യങ്ങളിലും നീ ഞങ്ങളുടെ പരിണതി നന്നാക്കേണമേ. ഇഹത്തിലെ നിന്ദ്യതയിൽ നിന്നും പരലോകത്തെ ശിക്ഷയിൽനിന്നും നീ ഞങ്ങൾക്ക് അഭയം നൽകേണമേ."* [300]

297. മുസ്‌ലിം 4/2045

298. തിർമിദി 5/238 അഹ്മദ് 4/182 ഹാകിം 1/525, 528 സ്വഹീഹുൽജാമിഅ് 6/309 സ്വഹീഹുതിർമിദി 3/171. നബി(സ)യുടെ പ്രാർത്ഥനകളിൽപ്പെട്ടതാണിത് എന്ന് ഉമ്മുസലമ(റ)പറയുന്നു.

299. തിർമിദി 5/534 "നിങ്ങൾ അല്ലാഹുവിനോട് ഇഹത്തിലും പരത്തിലും സൗഖ്യം ചോദിക്കുക" എന്നാണ് തിർമിദിയിലെ വാചകം. മറ്റൊരുറിപ്പോർട്ട് ഇങ്ങനെയാണ്: "നിങ്ങൾ അല്ലാഹുവിനോട് സൗഖ്യവും മാപ്പും ചോദിക്കുക. കാരണം. മനോധൈര്യ ത്തിനുശേഷം, സൗഖ്യത്തെക്കാൾ ഉത്തമമായ ഒന്നും ഒരാൾക്കും നൽകപ്പെട്ടിട്ടില്ല." സ്വഹീഹുഇബ്നുമാജ 3/180, 3/185. 3/170 എന്നിവ കാണുക മുസ്നദ്അഹ്മദിൽ (1/156—157) ഇതിന്സമാനമായ റിപ്പോർട്ടുണ്ട്. (അഹ്മദ് ശാകിർ ക്രമീകരിച്ചത്).

300. അഹ്മദ് 4/181, ത്വബ്റാനി-അൽകബീർ. ഹാഫിള് ഹൈതമി ഇപ്രകാരം പറയുന്നു: 'ഇമാം അഹ്മദിന്റെ സനദിലെ ആളുകളും ത്വബ്റാനിയുടെ ഒരു സനദിലെ ആളുകളും വിശ്വസ്തരാണ്' (മജ്മഉസ്സവാഇദ് 10/178)

(٦٣) ((رب أعني ولا تعن عليّ، وانصرني ولا تنصر عليّ، وامكر لي ولا تمكر عليّ، واهدني ويسر الهدى إليّ، وانصرني على من بغى عليّ، رب اجعلني لك شكارا، لك ذكارًا، لك رهّابا، لك مطواعا، إليك مخبتا أوّاها منيبا، رب تقبل توبتي، واغسل حوبتي، وأجب دعوتي، وثبت حجتي، واهد قلبي، وسدد لساني، واسلل سخيمة قلبي.))

*(63) "അല്ലാഹുവേ! നീ എന്നെ തുണക്കേണമേ! എനിക്കെതിരെ നീ തുണക്കരുതേ. നീ എന്നെ സഹായിക്കേണമേ. എനിക്കെതിരെ നീ സഹായിക്കരുതേ. എനിക്കനുകൂലമായി നീ തന്ത്രം പ്രയോഗിക്കേണമേ. എനിക്കെതിരെ നീ തന്ത്രം പ്രയോഗിക്കരുതേ. നീ എന്നെ നേർമാർഗ്ഗത്തിൽ ചേർക്കേണമേ. എനിക്ക് മാർഗ്ഗം എളുപ്പമാക്കിത്തരേണമേ! എന്റെമേൽ ആക്രമണം അഴിച്ചുവിടുന്നവനെതിരെ നീ എന്നെ സഹായിക്കേണമേ. നിനക്ക് ധാരാളം നന്ദി ചെയ്യുന്നവനും നിന്നെ ധാരാളമായി ഓർക്കുന്നവനും നിന്നെ ധാരാളമായി ഭയപ്പെടുന്നവനും നിന്നെ അനുസരിക്കുന്നവനും നിന്നിലേക്ക് ആശ്രയിക്കുന്നവനും നിന്നോടടുത്തവനുമാക്കേണമേ! പടച്ചവനേ നീ എന്റെ 'തൗബ' സ്വീകരിക്കേണമേ! നീ എന്റെ പാപം കഴുകേണമേ. എന്റെ പ്രാർത്ഥനക്ക് നീ ഉത്തരം നൽകേണമേ. നീ എന്റെ ന്യായം ഉറപ്പിക്കേണമേ. നീ എന്റെ ഹൃദയത്തെ സന്മാർഗ്ഗത്തിലാക്കേണമേ. എന്റെ നാവിനെ നേരെയാക്കേണമേ! എന്റെ ഹൃദയത്തിന്റെ പക നീ നീക്കിത്തരേണമേ"*[301]

(٦٤) ((اللهم إني أسألك من خير ما سألك منه نبيك محمد صلى الله عليه وسلم، ونعوذ بك من شر ما استعاذ منه نبيك محمد صلى الله عليه وسلم، وأنت المستعان، وعليك البلاغ، ولا حول ولا قوة إلا بالله. ))

*(64) "അല്ലാഹുവേ! നിന്റെ ദൂതൻ മുഹമ്മദ്(സ) നിന്നോട് ചോദിച്ച നന്മ ഞാൻ നിന്നോട് ചോദിക്കുന്നു. നിന്റെ ദൂതൻ മുഹമ്മദ്(സ)*

301: അബൂദാവൂദ് 2 83, തിർമിദി 5 554, ഇബ്നുമാജ 2 1259. ഹാകിം, അദ്ദഹബി 1/519, സ്വഹീഹു തിർമിദി 3 178 അഹ്മദ് 1 127.

*നിന്നോട് കാവൽതേടിയ തിന്മയിൽ നിന്ന് ഞാൻ നിന്നോട് കാവൽ ചോദിക്കുന്നു. നീയാണ് സഹായം തേടപ്പെടുന്നവൻ. അത് എത്തിക്കേണ്ട ബാധ്യത നിനക്കാണ്. അല്ലാഹുവിനെക്കൊണ്ടല്ലാതെ യാതൊരുശക്തിയും ശേഷിയുമില്ല തന്നെ."* [302]

٦٥) (( اللهم إني أعوذ بك من شر سمعي، ومن شر بصري، ومن شر لساني، ومن شر قلبي، ومن شر منيي. ))

*(65)"അല്ലാഹുവേ! എന്റെ കേൾവിയുടെ ദോഷത്തിൽ നിന്നും, എന്റെ കാഴ്ചയുടെ ദോഷത്തിൽ നിന്നും, എന്റെ നാവിന്റെ ദോഷത്തിൽ നിന്നും, എന്റെ ഹൃദയത്തിന്റെ ദോഷത്തിൽ നിന്നും ഞാൻ നിന്നോട് കാവൽ ചോദിക്കുന്നു."* [303]

٦٦) (( اللهم إني أعوذ بك من البرص، والجنون، والجذام، ومن سيئ الأسقام. ))

*(66) "അല്ലാഹുവേ! കുഷ്ഠം, ഭ്രാന്ത്, വെള്ളപ്പാണ്ട് തുടങ്ങിയ എല്ലാ മോശപ്പെട്ട രോഗങ്ങളിൽനിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു."* [304]

٦٧) (( اللهم إني أعوذ بك من منكرات الأخلاق، والأعمال، والأهواء. ))

*(67) "അല്ലാഹുവേ! നിഷിദ്ധമായ സ്വഭാവകർമ്മങ്ങളും ദുഷിച്ച ഇച്ഛകളും വന്നുപോകുന്നതിൽനിന്ന് ഞാൻ നിന്നോട് കാവൽ തേടുന്നു."* [305]

٦٨) (( اللهم إنك عفو كريم تحب العفو فاعف عني. ))

302. തിർമിദി 5/537 ഇബ്നുമാജ 2/1264
303. അബൂദാവൂദ് 2/92 തിർമിദി 5/523, നസാഈ 8/271 സ്വഹീഹുതിർമിദി 3/166 സ്വഹീഹുന്നസാഈ 3/1108.
304. അബൂദാവൂദ് 2/93 നസാഈ 8/271 അഹ്മദ് 3/192 സ്വഹീഹുന്നസാഈ 3/1116 സ്വഹീഹുതിർമിദി 3/184
305. തിർമിദി 5/575 ഇബ്നുഹിബ്ബാൻ, ഹാകിം [illegible] സ്വഹീഹുതിർമിദി 3/184

*(68) "അല്ലാഹുവേ! നിശ്ചയം നീ വിടുതി നൽകുന്നവനും ഉദാരനും മാപ്പു നൽകാൻ ഇഷ്ടപ്പെടുന്നവനുമാണല്ലോ. അതിനാൽ എനിക്ക് നീ മാപ്പ് നൽകേണമേ."* [306]

٦٩) (( اللهم إني أسألك فعل الخيرات، وترك المنكرات، وحبّ المساكين، وأن تغفر لي، وترحمني، وإذا أردت فتنة قوم فتوفني غير مفتون، وأسألك حبك، وحب من يحبك، وحب عمل يقربني إلى حبّك. ))

*(69) "അല്ലാഹുവേ ! നന്മകൾ ചെയ്യാനും തിന്മകൾ വെടിയാനും സാധുക്കളെ സ്നേഹിക്കാനുമുള്ള ഉതവി ഞാൻ നിന്നോട് ചോദിക്കുന്നു. നീ എനിക്ക് പൊറുത്തു തരികയും എന്നോട് കരുണ കാണിക്കുകയും ചെയ്യേണമേ. പടച്ചവനേ നീ ഒരു ജനതയെ പരീക്ഷണത്തി (നാശത്തി)ലാക്കാൻ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ എന്നെ ആ നാശത്തിൽ പെടുത്താതെ മരിപ്പിക്കേണമേ. നിന്നോടുള്ള സ്നേഹവും, നിന്നെ സ്നേഹിക്കുന്നവരോടുള്ള സ്നേഹവും നിൻെറ സ്നേഹത്തിലേക്ക് അടുപ്പിക്കുന്ന കർമ്മങ്ങളോടുള്ള സ്നേഹവും ഞാൻ നിന്നോട് ചോദിക്കുന്നു."* [307]

٧٠) (( اللهم إني أسألك من الخير كله: عاجله وآجله، ما علمت منه وما لم أعلم، وأعوذ بك من الشر كله عاجله وآجله، ما علمت منه وما لم أعلم. اللهم إني أسألك من خير ما سألك عبدك ونبيك، وأعوذ بك من شر ما عاذ منه عبدك ونبيك. اللهم إني أسألك الجنة، وما قرب إليها من قول أو عمل، وأعوذ بك من النار وما قرب إليها من قول أو عمل،

---

306. തിർമിദി 5/534 സ്വഹീഹു തിർമിദി 3/170 കാണുക

307. അഹ്മദ് 5/243 തിർമിദി 5/369 ഹാകിം 1/521 ഇമാം ബുഖാരിയോട് ഈ ഹദീസിനെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ഈ ഹദീസ് 'ഹസൻ സ്വഹീഹ്' ഇനത്തിൽ പെടുമെന്ന് ഈ റിപ്പോർട്ടിൻെറ അവസാനത്തിൽ ഇങ്ങനെ കൂടികാണാം. 'അത് സത്യമാണ് അത് നിങ്ങൾ പഠിക്കുക'

وأسألك أن تجعل كل قضاء قضيته لي خيراً. ))

*(70) "അല്ലാഹുവേ ! എനിക്കറിയുന്നതും അറിയാത്തതും ക്ഷണികവും അല്ലാത്തതുമായ എല്ലാ നന്മയും ഞാൻ നിന്നോട് ചോദിക്കുന്നു. എനിക്കറിയുന്നതും അറിയാത്തതും ക്ഷണികവും അല്ലാത്തതുമായ സകല തിന്മകളിൽനിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. അല്ലാഹുവേ! നിന്നോട് നിന്റെ ദാസനും ദൂതനുമായ നബി(സ) ചോദിച്ച നന്മ ഞാൻ നിന്നോട് ചോദിക്കുന്നു. നിന്നോട് നിന്റെ ദാസനും ദൂതനുമായ നബി(സ) രക്ഷതേടിയ തിന്മയിൽ നിന്ന് ഞാൻ നിന്നോട് രക്ഷതേടുന്നു. "അല്ലാഹുവേ! ഞാൻ നിന്നോട് സ്വർഗ്ഗവും അതിലേക്ക് അടുപ്പിക്കുന്ന വാക്കും പ്രവൃത്തിയും ചോദിക്കുന്നു. നരകത്തിൽനിന്നും നരകത്തോടടുപ്പിക്കുന്ന വാക്കിൽ നിന്നും പ്രവൃത്തിയിൽ നിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു. നീ വിധിച്ച എല്ലാ വിധിയും എനിക്ക് നന്മയാക്കിത്തിർക്കേണമേ."* [308]

٧١) (( اللهم احفظني بالإسلام قائماً، واحفظني بالإسلام قاعداً، واحفظني بالإسلام راقداً، ولا تشمت بي عدواً ولا حاسداً. اللهم إني أسألك من كل خير خزائنه بيدك، وأعوذ بك من كل شر خزائنه بيدك. ))

*(71) "അല്ലാഹുവേ! നിർത്തത്തിലും, ഇരുത്തത്തിലും ഉറക്കത്തിലുമെല്ലാം ഇസ്‌ലാംകൊണ്ട് എന്നെ നീ സംരക്ഷിക്കേണമേ. എന്നെക്കൊണ്ട് എന്റെ ശത്രുവിനെയോ അസൂയക്കാരനെയോ നീ സന്തോഷിപ്പിക്കരുതേ. അല്ലാഹുവേ! നിന്റെ കൈയിലുള്ള നന്മകളുടെ ഖജനാവിൽനിന്നും ഞാൻ നിന്നോട് ചോദിക്കുന്നു. നിന്റെ കരങ്ങളിലുള്ള നാശത്തിന്റെ ഖജനാവുകളിൽനിന്ന് ഞാൻ നിന്നോട് രക്ഷ തേടുന്നു."* [309]

---

308. ഇബ്നുമാജ 2/1264 അഹ്മദ് 6/134 ഹാകിം അദ്ദഹബി 1/521 സ്വഹീഹുഇബ്നുമാജ 2/327

309. ഹാകിം 1/525 സ്വഹീഹുൽജാമിഅ് 2/398 അൽഅഹാദീസുസ്സ്വഹീഹ 4/54 (1540 നമ്പർ)

(٧٢) (( اللهم اقسم لنا من خشيتك ما تحول بــه بيننــا وبيــن معاصيك، ومن طاعتك ما تبلغنا به جنتك، ومن اليقيــن مــا تهون به علينا مصــائب الدنيــا. اللــهم متعنــا بأســماعنا، وأبصارنا، وقواتنا ما أحييتنا، واجعله الوارث منا، واجعــل ثأرنا على من ظلمنا، وانصرنا على من عادانا، ولا تجعــل مصيبتنا في ديننا، ولا تجعل الدنيا أكــبر همنــا، ولا مبلــغ علمنا، ولا تسلط علينا من لا يرحمنا. ))

*(72) "അല്ലാഹുവേ! ഞങ്ങൾക്കും നിന്നോട് തെറ്റു ചെയ്യുന്നതിന്നുമിടക്ക് മറയിടുന്ന തരത്തിൽ നിന്നോടുള്ള ഭയം ഞങ്ങൾക്ക് നീ നൽകേണമേ. നിന്റെ സ്വർഗ്ഗം നേടിത്തരുന്ന തരത്തിൽ നിന്നോടുള്ള അനുസരണവും ദുനിയാവിലെ വിഷമങ്ങൾ ലഘൂകരിച്ചുതരുന്ന വിശ്വാസദാർഢ്യതയും ഞങ്ങൾക്ക് നീ നൽകേണമേ. അല്ലാഹുവേ! നീ ഞങ്ങളുടെ കണ്ണുകളെയും കാതുകളെയും ശക്തികളെയും ഞങ്ങൾ ജീവിക്കുന്നിടത്തോളം കാലം സുഖിപ്പിക്കേണമേ. അതിനെ ഞങ്ങളിൽ നിന്നുള്ള അനന്തിരാവകാശിയാക്കേണമേ. ഞങ്ങളോട് അക്രമം കാണിച്ചവർക്കുമീതെ നീ ഞങ്ങളുടെ പ്രതികാരത്തെ ആക്കേണമേ. ഞങ്ങളുടെ ശത്രുക്കൾക്കെതിരെ ഞങ്ങളെ നീ സഹായിക്കേണമേ. ഞങ്ങളുടെ മതത്തിൽ നീ ഞങ്ങളെ പരീക്ഷണത്തിലകപ്പെടുത്തരുതേ(വിഷമിപ്പിക്കരുതേ). ദുൻയാവിനെ ഞങ്ങളുടെ മുഖ്യോദ്ദേശ്യവും ഞങ്ങളുടെ വിജ്ഞാനത്തിന്റെ ലക്ഷ്യവും ആക്കരുതേ. ഞങ്ങളോട് കരുണ കാണിക്കാത്തവരെ ഞങ്ങൾക്കുമീതെ നീ ആധിപത്യമേൽപ്പിക്കരുതേ."* [36]

(٧٣) (( اللهم إني أعوذ بك من الجبن، وأعوذ بك من البخــل، وأعوذ بك من أن أرد إلى أرذل العمر، وأعوذ بك من فتنــة الدنيا وعذاب القبر. ))

36. [illegible] 258 [illegible] 445 [illegible] 108 [illegible]

*(73) "അല്ലാഹുവേ! ഭീരുത്വം, ലുബ്ധ് എന്നിവയിൽ നിന്നും പടുവാർദ്ധക്യത്തിലേക്ക് തള്ളപ്പെടുന്നതിൽ നിന്നും ദുൻയാവിലെ പരീക്ഷണത്തിൽ നിന്നും ഖബ്ർ ശിക്ഷയിൽ നിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു."* [311]

٧٤) (( اللهم اغفر لي خطيئتي، وجهلي، وإسرافي في أمري، وما أنت أعلم به مني، اللهم اغفر لي هزلي وجدي، وخطئي وعمدي، وكل ذلك عندي.))

*(74) "അല്ലാഹുവേ! നീ എന്റെ പാപം പൊറുത്തുതരേണമേ. എന്റെ അജ്ഞതയും കാര്യങ്ങളിലുള്ള പരിധിലംഘനവും നിനക്ക് എന്നേക്കാൾ അറിവുള്ള, എന്റെ മറ്റുതെറ്റുകളും നീ എനിക്ക് പൊറുത്തുതരേണമേ. അല്ലാഹുവേ! എന്റെ കളിതമാശകളും, മനഃപൂർവ്വമുള്ളതും അല്ലാത്തതുമായ എന്റെ മുഴുവൻ തെറ്റുകളും നീ എനിക്ക് പൊറുത്തുതരേണമേ."* [312]

٧٥) (( اللهم اغفر لي، وارحمني، واهدني، وعافني، وارزقني. ))

*(75) "അല്ലാഹുവേ! നീ എനിക്ക് പൊറുത്തുതരികയും എന്നോട് കരുണകാണിക്കുകയും എന്നെ സന്മാർഗ്ഗത്തിൽ ചേർക്കുകയും എനിക്ക് സൗഖ്യം നൽകുകയും എനിക്ക് ഭക്ഷണം നൽകുകയും ചെയ്യേണമേ."* [313]

٧٦) (( اللهم إني ظلمت نفسي ظلما كثيرا ولا يغفر الذنوب إلا أنت. فاغفر لي مغفرة من عندك، وارحمني إنك أنت الغفور الرحيم. ))

311. ബുഖാരി (ഫത്ഹ്) 11/181
312. ബുഖാരി (ഫത്ഹ്) 11/196
313. മുസ്‌ലിം 4/2073, 4/2078

*(76) "അല്ലാഹുവേ! ഞാൻ എന്നോട് ധാരാളം തെറ്റുകൾ ചെയ്തിട്ടുണ്ട്. നീയല്ലാതെ പാപം പൊറുക്കാനില്ല. അതിനാൽ എനിക്ക് നീ നിന്റെ പക്കൽ നിന്നുള്ള പാപമോചനം നൽകുകയും എന്നോട് നീ കരുണ കാണിക്കുകയും ചെയ്യേണമേ. നിശ്ചയം നീ ധാരാളം പൊറുക്കുന്നവനും കരുണചെയ്യുന്നവനുമാണല്ലോ."* [314]

٧٧) (( اللهم لك أسلمت، وبك آمنت، وعليك توكلت، وإليك أنبت وبك خاصمت. اللهم إني أعوذ بعزتك لا إله إلا أنت أن تضلني. أنت الحي الذي لا يموت، والجن والإنس يموتون. ))

*(77)"അല്ലാഹുവേ! ഞാനിതാ നിനക്ക് കീഴ്പെട്ടി(മുസ്ലിമായി)രിക്കുന്നു. ഞാൻ നിന്നിൽ വിശ്വസിക്കുകയും നിന്നിൽ ഭരമേൽപ്പിക്കുകയും നിന്നിലേക്ക് ഖേദിച്ചുമടങ്ങുകയും നിന്നെക്കൊണ്ട് ഞാൻ തർക്കിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവേ നീ എന്നെ വഴിതെറ്റിക്കുന്നതിൽ നിന്ന് നിന്റെ പ്രതാപം കൊണ്ട് ഞാൻ കാവൽ ചോദിക്കുന്നു. നീയല്ലാതെ ഒരാരാധ്യനില്ല. നീയാണല്ലോ മരിക്കാതെ ജീവിക്കുന്നവൻ. ജിന്നുകളും മനുഷ്യരുമൊക്കെ മരിക്കുന്നവരാണ്."* [315]

٧٨) (( اللهم إنا نسألك موجبات رحمتك وعزائم مغفرتك، والسلامة من كل إثم، والغنيمة من كل بر، والفوز بالجنة، والنجاة من النار. ))

*(78) "അല്ലാഹുവേ! നിന്റെ കാരുണ്യത്തിന്റെ അനിവാര്യതയും നിന്റെ പക്കൽനിന്നുള്ള പാപമോചനത്തിന്റെ നിശ്ചയദാർഢ്യവും എല്ലാപാപങ്ങളിൽ നിന്നുമുള്ള സുരക്ഷിതത്വവും എല്ലാ പുണ്യങ്ങളുടെയും ലബ്ധിയും സ്വർഗ്ഗപ്രാപ്തിയും നരകവിമുക്തിയും ഞങ്ങൾ നിന്നോട് ചോദിക്കുന്നു."* [316]

314. ബുഖാരി 1/203, മുസ്ലിം 4/2078
315. ബുഖാരി 8/167, മുസ്ലിം 4/2086
316. ഹാകിം 1/525, അൽ അദ്കാർ (നവവി) പേജ് 340

٧٩) (( اللهم اجعل أوسع رزقك عليّ عند كبر سني، وانقطاع عمري.))

(79) "അല്ലാഹുവേ! എനിക്ക് പ്രായമാകുമ്പോഴും ആയുസ്സ് അവസാനിക്കുമ്പോഴും നിന്റെ വിശാലമായ വിഭവങ്ങൾ എനിക്ക് നീ നൽകേണമേ." [317]

٨٠) (( اللهم اغفر لي ذنبي، ووسع لي في داري، وبارك لي في رزقي. ))

(80) "അല്ലാഹുവേ! എനിക്ക് എന്റെ പാപങ്ങൾ പൊറുത്തുതരികയും എന്റെ ഭവനം വിശാലമാക്കിത്തരികയും എന്റെ വിഭവങ്ങളിൽ അനുഗ്രഹം ചൊരിയുകയും ചെയ്യേണമേ." [318]

٨١) (( اللهم إني أسألك من فضلك ورحمتك، فإنه لا يملكها إلا أنت.))

(81) "അല്ലാഹുവേ! ഞാൻ നിന്റെ കാരുണ്യത്തിൽനിന്നും അനുഗ്രഹങ്ങളിൽനിന്നും ചോദിക്കുന്നു. കാരണം, അവയെ നീ മാത്രമാണ് ഉടമപ്പെടുത്തുന്നത്." [319]

٨٢) (( اللهم إني أعوذ بك من التردي، والهدم، والغرق، والحرق، وأعوذ بك أن يتخبطني الشيطان عند الموت، وأعوذ بك أن أموت في سبيلك مدبرا، وأعوذ بك أن أموت لديغا.))

(82) "അല്ലാഹുവേ (മേലെനിന്ന്)മറിഞ്ഞുവീണും, (കെട്ടിടം)തകർന്നുവീണും. വെള്ളത്തിൽ മുങ്ങിയും തീയിൽപെട്ടും മരണം സംഭവിക്കുന്നതിൽനിന്ന് ഞാൻ നിന്നോട് രക്ഷതേടുന്നു. മരണനേരത്ത് എന്നെ

317. ഹാകിം 1/542 സ്വഹീഹുൽ ജാമിഅ് 1/396 അൽഅഹാദീസുസ്സ്വഹീഹ: 1539.
318. അഹ്മദ് 4/63, 5/375 സ്വഹീഹുൽ ജാമിഅ് 1/399 കാണുക.
319. ത്വബ്റാനി റിപ്പോർട്ട് ചെയ്തത് സ്വഹീഹുൽജാമിഅ് 1/404 കാണുക.

*പിശാച് പിടികൂടുന്നതിൽ നിന്നും നിന്റെ മാർഗ്ഗത്തിൽ കാലവിപത്ത് ബാധിച്ചവനായി മരിക്കുന്നതിൽ നിന്നും വിഷജന്തുക്കൾ കൊത്തി മരിക്കുന്നതിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു." [320]*

٨٣) (( اللهم إني أعوذ بك من الجوع، فإنه بئس الضجيع، وأعوذ بك من الخيانة، فإنها بئست البطانة. ))

*(83) "അല്ലാഹുവേ: വിശപ്പിൽനിന്നും ഞാൻ നിന്നോട് കാവൽതേടുന്നു. കാരണം, അത് മോശപ്പെട്ട കിടപ്പറകൂട്ടാളിയാകുന്നു. വഞ്ചനയിൽനിന്നും ഞാൻ നിന്നോട് കാവൽ തേടുന്നു. കാരണം അത് മോശപ്പെട്ട രഹസ്യക്കാരനാണ്." [321]*

٨٤) (( اللهم إني أعوذ بك من العجز، والكسل، والجبن، والبخل، والهرم، والقسوة، والغفلة، والعيلة، والذلة، والمسكنة، وأعوذ بك من الفقر، والكفر، والفسوق، والشقاق، والنفاق، والسمعة، والرياء، وأعوذ بك من الصمم، والبكم، والجنون، والجذام، والبرص، وسيء الأسقام.))

*(84)"അല്ലാഹുവേ അശക്തി, അലസത, അധൈര്യം, ലുബ്ധ്, വാർധക്യം, പാരുഷ്യം, അശ്രദ്ധ, നിന്ദ്യത, ഹീനത എന്നിവയിൽനിന്നും മറ്റുള്ളവർക്ക് ഞാനൊരു ഭാരമായിത്തീരുന്നതിൽനിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. ദാരിദ്ര്യം, കാപട്യം, ലോകമാന്യത, കീർത്തിമോഹം മുതലായവയിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. ഊമത, ബധിരത, ഭ്രാന്ത്, കുഷ്ഠം, വെള്ളപ്പാണ്ഡ്, മറ്റ് മോശപ്പെട്ട രോഗങ്ങൾ എന്നിവയിൽ നിന്നെല്ലാം ഞാൻ നിന്നോട് രക്ഷതേടുന്നു." [322]*

٨٥) (( اللهم إني أعوذ بك من الفقر، والقلة، والذلة، وأعوذ بك من أن أظلم أو أظلم.))

---

320 നസാഈ, അബൂദാവൂദ് 2/92, സ്വഹീഹുന്നസാഈ 3/1123

321 അബൂദാവൂദ് 2/91, നസാഈ 8/263, ഇബ്നുമാജ, സ്വഹീഹുന്നസാഈ 3/1112

322 [illegible]

*(85)"അല്ലാഹുവേ! ദാരിദ്ര്യത്തിൽനിന്നും ദൗർലഭ്യതയിൽ നിന്നും നിന്ദ്യതയിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. ഞാൻ(മറ്റാരോടെങ്കിലും) അക്രമം പ്രവർത്തിക്കുന്നതിൽ നിന്നും ഞാൻ അക്രമിക്കപ്പെടുന്നതിൽ നിന്നും നിന്നോട് രക്ഷതേടുന്നു."* [323]

٨٦) (( اللهم إني أعوذ بك من جار السوء في دار المقامة، فإن جار البادية يتحول.))

*(86)"അല്ലാഹുവേ! സ്ഥിരഭവനത്തിൽ എനിക്ക് ചീത്ത അയൽവാസിയുണ്ടാകുന്നതിൽ നിന്നും ഞാൻ നിന്നോട് കാവൽ ചോദിക്കുന്നു. കാരണം യാത്രയിൽ ഇറങ്ങിത്താമസിക്കുന്ന ഭവനത്തിലെ അയൽക്കാരൻ സ്ഥലം മാറിപ്പോവും."* [324]

٨٧) (( اللهم إني أعوذ بك من قلب لا يخشع، ودعاء لا يسمع، ومن نفس لا تشبع، ومن علم لا ينفع. أعوذ بك من هؤلاء الأربع. ))

*(87) "അല്ലാഹുവേ! നിന്നെ ഭയമില്ലാത്ത ഹൃദയം, കേൾക്കപ്പെടാത്ത പ്രാർത്ഥന, വിശപ്പടങ്ങാത്ത ശരീരം, ഉപകാരമില്ലാത്ത വിജ്ഞാനം, എന്നിവയിൽ നിന്ന് ഞാൻ നിന്നോട് കാവൽതേടുന്നു. ഈ നാലു കാര്യങ്ങളിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു."* [325]

٨٨) (( اللهم إني أعوذ بك من يوم السوء، ومن ليلة السوء، ومن ساعة السوء، ومن صاحب السوء، ومن جار السوء في دار المقامة. ))

*(88) "അല്ലാഹുവേ; ശാശ്വത ഭവനത്തിൽ മോശപ്പെട്ട പകലും മോശ*

323. നസാഈ, അബൂദാവൂദ് 2/91, സ്വഹീഹുന്നസാഈ 3/1111 സ്വഹീഹുൽ ജാമിഅ് 1/407.

324. ഹാകിം 1/532, നസാഈ 8/274 സ്വഹീഹുൽ ജാമിഅ് 1/408 സ്വഹീഹുന്നസാഈ 3/1118

325. തിർമിദി 5/519 അബൂദാവൂദ് 2/92. സ്വഹീഹുൽജാമിഅ് 10/410 സ്വഹീഹുന്നസാഈ [illegible]

*പ്പെട്ട രാവും മോശപ്പെട്ട സമയവും മോശപ്പെട്ട കൂട്ടുകാരും മോശപ്പെട്ട അയൽക്കാരനും ഉണ്ടാകുന്നതിൽ നിന്ന് ഞാൻ നിന്നോട് രക്ഷ തേടുന്നു."* [326]

٨٩) (( اللهم إني أسألك الجنة و أستجير بك من النار . ))

*(89) "അല്ലാഹുവേ! ഞാൻ നിന്നോട് സ്വർഗ്ഗം ചോദിക്കുന്നു. നരകത്തിൽ നിന്ന് ഞാൻ നിന്നോട് അഭയം ആവശ്യപ്പെടുന്നു."* [327]

٩٠) (( اللهم فقهني في الدين . ))

*(90) "അല്ലാഹുവേ! നീ എന്നെ ദീനിൽ അഗാധ പരിജ്ഞാനമുള്ളവനാക്കേണമേ."* [328]

٩١) (( اللهم إني أعوذ بك أن أشرك بك و أنا أعلم، و أستغفرك لما لا أعلم. ))

*(91) "അല്ലാഹുവേ! ഞാൻ അറിഞ്ഞുകൊണ്ട് നിന്നോട് (വല്ലതിനെയും) പങ്കുചേർക്കുന്നതിൽ നിന്നും നിന്നോട് കാവൽതേടുന്നു. ഞാൻ അറിയാതെ വല്ലതും (ചെയ്തുപോയിട്ടുണ്ടെങ്കിൽ) അതിൽ നിന്നും ഞാൻ പാപമോചനം തേടുകയും ചെയ്യുന്നു."* [329]

---

326. ത്വബ്റാനി ഉദ്ധരിച്ചത്. 'ഇതിൻെറ 'സനദി'ലുള്ളവർ നല്ലവരാണെന്ന്' മജ്മഉസ്സവാഇദിൽ ഹൈതമി പറയുന്നു: 10/144, സ്വഹീഹുൽജാമിഅ് 1/411 കാണുക.

327. തിർമിദി 4/700, ഇബ്നുമാജ 1453, നസാഈ, സ്വഹീഹുതിർമിദി 2/319 സ്വഹീഹുന്നസാഈ 3/1121. നസാഈയിലെ വാചകങ്ങൾ ഇപ്രകാരമാണ്:
"ആരെങ്കിലും മൂന്ന്വട്ടം അല്ലാഹുവിനോട് സ്വർഗ്ഗം ചോദിച്ചാൽ സ്വർഗ്ഗം പറയും: "അല്ലാഹുവേ, അവനെ നീ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കേണമേ." ആരെങ്കിലും മൂന്നുവട്ടം അല്ലാഹുവിനോട് നരകമുക്തി ചോദിച്ചാൽ നരകം പറയും: 'അല്ലാഹുവേ അവന്ന് നീ നരകമുക്തി നൽകേണമേ."

328. ഇബ്നുഅബ്ബാസ്(റ) ഉദ്ധരിച്ച, റസൂൽ(സ)യുടെ പ്രാർത്ഥന ബുഖാരിയും മുസ്ലിമും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ബുഖാരി (ഫത്ഹ്) 1/44, മുസ്ലിം 4/1797 കാണുക.

329. അഹ്മദും (4/403)മറ്റും ഉദ്ധരിച്ചത്. അൽബാനിയുടെ സ്വഹീഹുത്തർഗീബിവത്തർഹീബ് 1/19 കാണുക.

٩٢) (( اللهم انفعني بما علمتني، وعلمني ماينفعني، وزدنـــي علما.))

*(92) "അല്ലാഹുവേ! നീ പഠിപ്പിച്ചുതന്നതുകൊണ്ട് എനിക്ക് നീ പ്രയോജനം ചെയ്യേണമേ. എനിക്ക് പ്രയോജനമുള്ളത് നീ പഠിപ്പിച്ചു തരേണമേ. എനിക്ക് നീ വിജ്ഞാനം വർദ്ധിപ്പിക്കുകയും ചെയ്യേണമേ."* [330]

٩٣) (( اللهم إني أسألك علما نافعا، ورزقــا طيبــا، وعمــلا متقبلا. ))

*(93) "അല്ലാഹുവേ! ഉപകാരപ്രദമായ അറിവും, നല്ല വിഭവവും സ്വീകാര്യമായ കർമ്മവും ഞാൻ നിന്നോട് ചോദിക്കുന്നു."* [331]

٩٤) اللهم إني أسألك يا الله بأنك الواحد الأحد، الصمد، الـــذي لم يلد ولم يولد، ولم يكن له كفوا أحد، أن تغفر لي ذنوبـــي، إنك أنت الغفور الرحيم.

*(94) "അല്ലാഹുവേ! നീ ഏകനും നിരാശ്രയനുമാകുന്നു. നീ ജാതനോ ജനകനോ അല്ല. യാതൊരുവിധ സാദൃശ്യവും ഇല്ലാത്തവനാണ് നീ. നീ എന്റെ പാപങ്ങൾ പൊറുത്തുതരണമെന്ന് ഞാൻ നിന്നോട് ആവശ്യപ്പെടുകയാണ്. നിശ്ചയം! നീ ധാരാളം പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു."* [332]

٩٥) (( اللهم إني أسألك بأن لك الحمد، لا إله إلا أنت[وحــدك لا شريك لك] المنان[يا] بديـــع الســموات والأرض، يــا ذا الجلال والإكرام، يا حي يا قيوم، إني أسألك [الجنة وأعــوذ بك من النار].))

*(95) "അല്ലാഹുവേ! നിനക്കാണ് സർവ്വസ്തുതിയും. നീയല്ലാതെ ഒരാ*

330. ഇബ്നുമാജ 1/92 സ്വഹീഹു ഇബ്നുമാജ 1/47.

331. ഇബ്നുമാജ 1/298, സ്വഹീഹു ഇബ്നുമാജ 1/152.

332. നസാഈ 3/52, അഹ്മദ് 4/338 സ്വഹീഹുന്നസാഈ 3/279.

*രാധ്യനുമില്ല. (നീ ഏകനാണ്, നിനക്ക് പങ്കുകാരില്ല). നീ ദയാലുവാണ്. ഉദാരനാണ്. ആകാശഭൂമികളെ മാതൃകയില്ലാതെ സൃഷ്ടിച്ചവനേ, മഹത്വവും ഔദാര്യവും ഉടയവനേ എന്നുമെന്നും ജീവിക്കുന്നവനേ, എല്ലാവരെയും പോറ്റിവളർത്തുന്നവനേ! ഞാൻ നിന്നോട് സ്വർഗ്ഗം ചോദിക്കുന്നു. നരകത്തിൽ നിന്ന് രക്ഷതേടുകയും ചെയ്യുന്നു."* [333]

٩٦) (( اللهم إني أسألك بأني أشهد أنك أنـــت الله لا إلــه إلا أنت، الأحد، الصمد، الذي لم يلد، ولم يولد، ولم يكن له كفـوا أحد.))

*(96) "അല്ലാഹുവേ! ഞാൻ നിന്നോട് ചോദിക്കുന്നു. കാരണം നീയാണ് അല്ലാഹു. നീയല്ലാതെ ഒരാരാധ്യനുമില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. നീ ഏകനാണ്. നിരാശ്രയനാണ്. നീ ജാതനോ ജനകനോ അല്ല. യാതൊന്നിനോടും യാതൊരുവിധ സാദൃശ്യവും നിനക്കില്ല."* [334]

٩٧) (( رب اغفر لي، وتب عليّ، إنك أنت التواب الغفور. ))

*(97) "രക്ഷിതാവേ ! നീ എനിക്ക് പൊറുത്തുതരേണമേ. എൻെറ പശ്ചാതാപം നീ സ്വീകരിക്കേണമേ. നിശ്ചയം നീ ധാരാളം പൊറുക്കുന്നവനും പശ്ചാതാപം സ്വീകരിക്കുന്നവനുമാണ്."* [335]

٩٨) (( اللهم بعلمك الغيب، وقدرتك علـــى الخلــق، احينــي ماعلمت الحياة خيرا لي، وتوفني إذا علمت الوفاة خيرا لــي، اللهم إني أسألك خشيتك في الغيب والشهادة، واسألك كلمــة الحق في الرضا والغضب، وأسألك القصد في الغنى والفقـر، وأسألك نعيماً لا ينفد، وأسألك قرة عين لا تنقطع، واســـألك

333. അബൂദാവൂദ് 2/80 ഇബ്നുമാജ 2/1268 നസാഈ 3/52, തിർമിദി 5/550 സ്വഹീഹുന്നസാഈ 1/279.

334. അബൂദാവൂദ് 2/79. തിർമിദി 5/515 ഇബ്നുമാജ 2/1267, അഹ്മദ് 5/360. സ്വഹീഹു തിർമിദി 3/163

335. അബൂദാവൂദ്, തിർമിദി [illegible] തിർമിദിയുടേതാണ്, നസാഈ, ഇബ്നുമാജ 2/1253, സ്വഹീഹു ഇബ്നുമാജ 2/321 സ്വഹീഹു തിർമിദി 3/153.

الرضا بعد القضاء، وأسألك برد العيش بعد الموت، وأسألك لذة النظر إلى وجهك، والشوق إلى لقائك، في غير ضراء مضرة، ولا فتنة مضلة، اللهم زينا بزينة الإيمان، واجعلنا هداة مهتدين. ))

*(98) "അല്ലാഹുവേ! നിന്റെ അദൃശ്യജ്ഞാനം കൊണ്ടും സൃഷ്ടികളുടെ മേലുള്ള നിന്റെ കഴിവുകൊണ്ടും ഞാൻ നിന്നോട് ചോദിക്കുന്നു. എനിക്ക് ജീവിതമാണ് ഗുണകരമെന്ന് നീ മനസ്സിലാക്കുന്ന പക്ഷം നീ എന്നെ ജീവിപ്പിക്കേണമേ. എനിക്ക് മരണമാണ് ഗുണകരമെന്ന് നീ മനസ്സിലാക്കുന്ന പക്ഷം നീ എന്നെ മരിപ്പിക്കേണമേ. അല്ലാഹുവേ! ദൃശ്യത്തിലും അദൃശ്യത്തിലുമൊക്കെ നിന്നെ ഭയപ്പെടാനുള്ള കരുത്തും തൃപ്തിയിലും അതൃപ്തിയിലും സത്യവചനം ഉരുവിടാനുള്ള ഉതവിയും, ദാരിദ്ര്യത്തിലും ഐശ്വര്യത്തിലും മിതത്വം പാലിക്കാനുള്ള(കഴിവും) ഞാൻ നിന്നോട് ചോദിക്കുന്നു. തീരാത്ത അനുഗ്രഹവും മറഞ്ഞുപോവാത്ത കൺകുളിർമ്മയും വിധിക്കുശേഷം സംതൃപ്തിയും, മരണശേഷം സുഖജീവിതവും ഞാൻ നിന്നോട് ചോദിക്കുന്നു. നിന്റെ മുഖത്തേക്കുനോക്കാനുള്ള ദൃഷ്ടിസുഖവും യാതൊരു ഉപദ്രവവും പ്രയാസവും കൂടാതെ നിന്നെ കണ്ടുമുട്ടാനുള്ള താൽപര്യവും ഞാൻ നിന്നോട് ചോദിക്കുന്നു. അല്ലാഹുവേ! ഞങ്ങളെ നീ 'ഈമാനി'ന്റെ അലങ്കാരം കൊണ്ട് അലങ്കരിക്കേണമേ. നീ ഞങ്ങളെ സന്മാർഗ്ഗികളും സന്മാർഗ്ഗം കാണിക്കുന്നവരുമാക്കിത്തീർക്കേണമേ."* [336]

٩٩) (( اللهم ارزقني حبك، وحب من ينفعني حبه عندك، اللهم ما رزقتني مما أحب فاجعله قوة لي فيما تحب، اللهم ما زويت عني مما أحب فاجعله فراغا لي فيما تحب. ))

*(99) "അല്ലാഹുവേ! നിന്നോടുള്ള സ്നേഹവും നിന്റെ അടുക്കൽ*

336 [illegible] 3/54, 55 [illegible] 4/264 [illegible] 1/281

*സ്നേഹം ഉപകരിക്കപ്പെടുന്നവരോടുള്ള സ്നേഹവും നീ എനിക്ക് നൽകേണമേ. അല്ലാഹുവേ! ഞാൻ ഇഷ്ടപ്പെടുന്നതിൽ നിന്നും നീ എനിക്ക് തന്നതിനെ, നീ ഇഷ്ടപ്പെടുന്ന കാര്യത്തിലുള്ള ശക്തിയാക്കി മാറ്റേണമേ. അല്ലാഹുവേ! ഞാൻ ഇഷ്ടപ്പെടുന്നതിൽ നിന്ന് നീ എന്നിൽ നിന്നും മടക്കിയെടുത്തതിനെ നീ ഇഷ്ടപ്പെടുന്ന കാര്യത്തിൽ എനിക്കുള്ള വിടുതിയാക്കേണമേ."* [337]

١٠٠) (( اللهم طهرني من الذنوب والخطايا، اللهم نقني منها كما ينقى الثوب الأبيض من الدنس، اللهم طهرني بالثلج والبرد والماء البارد.))

*(100) "അല്ലാഹുവേ! എന്നെ നീ പാപങ്ങളിൽ നിന്നും തെറ്റുകളിൽ നിന്നും ശുദ്ധീകരിക്കേണമേ. അല്ലാഹുവേ! അഴുക്കിൽനിന്നും വെള്ള വസ്ത്രം ശുദ്ധീകരിക്കുന്നതുപോലെ പാപങ്ങളിൽ നിന്നും എന്നെ നീ ശുദ്ധീകരിക്കേണമേ. അല്ലാഹുവേ! എന്നെ നീ മഞ്ഞുകൊണ്ടും ഐസുകൊണ്ടും തണുത്ത വെള്ളം കൊണ്ടും ശുദ്ധീകരിക്കേണമേ."* [338]

١٠١) (( اللهم إني أعوذ بك من البخل، والجبن، وسوء العمر، وفتنة الصدر، وعذاب القبر. ))

*(101) "അല്ലാഹുവേ! ലുബ്ധ്, അധൈര്യം, പടുവാർധക്യം 'നെഞ്ചിൻെറ ഫിത്ന മുതലായവയിൽ നിന്നും ഖബ്ർ ശിക്ഷയിൽ നിന്നും ഞാൻ നിന്നോട് കാവൽ തേടുന്നു."* [339]

---

337. തിർമിദി 5/523, 'ഹസൻ' എന്ന ഇനത്തിലാണദ്ദേഹം ഇതുൾപ്പെടുത്തിയത്. ശൈഖ് അബ്ദുൽഖാദിർ അർനാഉഥിൻെറ വിശദപഠനം കാണുക. ജാമിഉൽ ഉസ്വൂൽ 4/341.
338. നസാഈ 1/198, 199 തിർമിദി 5/515, സ്വഹീഹുന്നസാഈ 1/86
339. നസാഈ 8/255 നസാഈയിലെ വാചകങ്ങൾ ഇങ്ങനെയാണ്: 'നബി(സ) അഞ്ചുകാര്യങ്ങളിൽനിന്നും രക്ഷചോദിക്കാറുണ്ടായിരുന്നു. ലുബ്ധ്, ഭീരുത്വം. മോശപ്പെട്ട വയസ്സ് (പടുവാർധക്യം) നെഞ്ചിൻെറ ഫിത്ന, ഖബ്ർശിക്ഷ എന്നിവയാണത്.' അബൂദാവൂദ് 2/9 ജാമിഉൽ ഉസ്വൂൽ. അർനാഉഥിൻെറ പഠനം : 4/363 കാണുക.

١٠٢) (( اللهم رب جبرائيل، وميكائيل، ورب إسرافيل، أعـــوذ بك من حر النار ومن عذاب القبر . ))

*(102) "അല്ലാഹുവേ! ജിബ്‌രീലിന്‍റെയും മീഖായീലിന്‍റെയും ഇസ്റാഫീലിന്‍റെയും രക്ഷിതാവായ അല്ലാഹുവേ! ഖബ്ര്‍ ശിക്ഷയില്‍ നിന്നും നരകച്ചൂടില്‍ നിന്നും ഞാന്‍ നിന്നോട് കാവല്‍ തേടുന്നു."* [340]

١٠٣) (( اللهم ألهمني رشدي، وأعذني من شر نفسي. ))

*(103) "അല്ലാഹുവേ! എനിക്ക് നീ വിവേകം തോന്നിപ്പിച്ചുതരേണമേ. എന്‍റെ ദേഹത്തിന്‍റെ ദോഷത്തില്‍ നിന്ന് നീ എന്നെ കാത്തുരക്ഷിക്കേണമേ."* [341]

١٠٤) (( اللهم إني أسألك علماً نافعاً، وأعوذ بك مـــن علـــم لا ينفع.))

*(104) "അല്ലാഹുവേ! ഞാന്‍ നിന്നോട് ഉപകരിക്കുന്നവിജ്ഞാനം ചോദിക്കുന്നു. ഉപകരിക്കാത്ത വിജ്ഞാനത്തില്‍ നിന്നും ഞാന്‍ നിന്നോട് കാവല്‍ തേടുകയും ചെയ്യുന്നു."* [342]

١٠٥) (( اللهم رب الســـموات [السـبع] ورب الأرض، ورب العرش العظيم، ربنا ورب كل شيء، فالق الحب والنــوى، ومنزل التوراة والإنجيل والفرقان، أعوذ بك من شـــر كــل شيء أنت آخذ بناصيته، اللهم أنت الأول فليس قبلك شـــيء، وأنت الآخر فليس بعدك شيء، وأنت الظاهر فليـــس فوقـــك شيء، وأنت الباطن فليس دونك شيء، اقــض عنـــا الديـــن

340. നസാഈ 8/278 സ്വഹീഹുന്നസാഈ 3/1121.

341. അഹ്മദ് 4/444 (തിര്‍മിദിയുടേതാണ് വാചകങ്ങള്‍) 5/519

342. ഇബ്നുമാജ 2/1263 സ്വഹീഹുസുനനു ഇബ്നുമാജ 2/327 "നിങ്ങള്‍ അല്ലാഹുവിനോട് ഉപകാരപ്രദമായ വിജ്ഞാനം ചോദിക്കുക. ഉപകരിക്കാത്ത വിജ്ഞാനത്തില്‍ നിന്നും അല്ലാഹുവിനോട് രക്ഷതേടുക." എന്നാണ് ഇബ്നുമാജയുടെ വാചകങ്ങള്‍.

وأغننا من الفقر . ))

*(105) "ഏഴ് ആകാശങ്ങളുടെയും ഭൂമിയുടെയും മഹത്തായ സിംഹാസനത്തിന്റെയും ഉടമയായ അല്ലാഹുവേ! ഞങ്ങളുടെയും സകലവസ്തുക്കളുടെയും രക്ഷിതാവേ! വിത്തും, കുരുവും പിളർക്കുന്നവനേ! തൗറാത്തും ഇഞ്ചീലും ഖുർആനും അവതരിപ്പിച്ചവനേ! ഏതെല്ലാം വസ്തുക്കളുടെ മൂർദ്ദാവ് നിന്റെ പിടിയിലാണോ അവയുടെയെല്ലാം ദോഷത്തിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. അല്ലാഹുവേ! നീയാണ് ആദി. നിനക്ക് മുമ്പ് യാതൊന്നുമില്ല. നീയാണ് അന്ത്യൻ. നിനക്ക് ശേഷം മറ്റൊന്നുമില്ല. നീയാണ് പ്രകടമായവൻ. നിന്റെ മീതെ മറ്റൊന്നുമില്ല. നീയാണ് ആന്തരികൻ. നിനക്ക് താഴെ മറ്റൊന്നുമില്ല. അതിനാൽ നീ ഞങ്ങളുടെ കടം വീട്ടിത്തരേണമേ. ദാരിദ്ര്യത്തിൽ നിന്നും ഞങ്ങളെ നീ ഐശ്വര്യമാക്കേണമേ."* [343]

١٠٦) (( اللهم ألف بين قلوبنا، وأصلح ذات بيننا، واهدنا سبل السلام، ونجنا من الظلمات إلى النور، وجنبنا الفواحش ما ظهر منها وما بطن، وبارك لنا في أسماعنا، وأبصارنا، وقلوبنا، وأزواجنا، وذرياتنا، وتب علينا إنك أنت التواب الرحيم، واجعلنا شاكرين لنعمك مثنين بها عليك قابلين لها وأتممها علينا. ))

*(106) "അല്ലാഹുവേ ! ഞങ്ങളുടെ ഹൃദയങ്ങളെ നീ കൂട്ടിയോജിപ്പിക്കേണമേ. ഞങ്ങൾക്കിടയിലുള്ള ബന്ധം നീ നന്നാക്കിത്തീർക്കേണമേ. ഞങ്ങളെ നീ രക്ഷയുടെ മാർഗ്ഗത്തിലേക്ക് നയിക്കേണമേ. പ്രത്യക്ഷവും പരോക്ഷവുമായ വൃത്തികേടുകളിൽനിന്ന് നീ ഞങ്ങളെ അകറ്റേണമേ. നീ ഞങ്ങളുടെ കാതുകളിലും, കാഴ്ചകളിലും ഹൃദയങ്ങളിലും ഭാര്യാസന്താനങ്ങളിലും അനുഗ്രഹം ചൊരിയേണമേ. ഞങ്ങളുടെമേൽ നീ പശ്ചാത്താപം സ്വീകരിക്കേണമേ. നിശ്ചയം നീ പശ്ചാതാപം സ്വീകരിക്കുന്നവനും കരുണാനിധിയുമാണല്ലോ. നീ ഞങ്ങളെ നിന്റെ അനുഗ്രഹങ്ങൾക്ക് നന്ദി ചെയ്യുന്നവരും ആ അനുഗ്ര*

343 [illegible] 4 [illegible]84

ഹങ്ങളുടെ പേരിൽ നിന്ന പുകഴ്ത്തിപ്പറയുന്നവരും അവയെ സ്വീകരിക്കുന്നവരും ആക്കിത്തീർക്കേണമേ. നിന്റെ അനുഗ്രഹങ്ങൾ ഞങ്ങൾക്ക് നീ പൂർത്തീകരിച്ചുതരേണമേ." [344]

١٠٧) (( اللهم إني أسألك خير المسألة، وخير الدعاء، وخير النجاح، وخير العمل، وخير الثواب، وخير الحياة، وخير الممات، وثبتني، وثقل موازيني، وحقق إيماني، وارفع درجاتي، وتقبل صلاتي، واغفر خطيئتي. وأسألك الدرجات العلى من الجنة، اللهم إني أسألك فواتح الخير، وخواتمه، وجوامعه، وأوله، وظاهره، وباطنه، والدرجات العلى من الجنة آمين. اللهم إني أسألك خير ما آتي، وخير ما أفعل، وخير ما أعمل، وخير ما بطن، وخير ما ظهر، والدرجات العلى من الجنة آمين. اللهم إني أسألك أن ترفع ذكري، وتضع وزري، وتصلح أمري، وتطهر قلبي، وتحصن فرجي، وتنور قلبي، وتغفر لي ذنبي، وأسألك الدرجات العلى من الجنة آمين. اللهم إني أسألك أن تبارك في نفسي، وفي سمعي، وفي بصري، وفي روحي، وفي خلقي، وفي خلقي، وفي أهلي، وفي محياي، وفي مماتي، وفي عملي، فتقبل حسناتي، وأسألك الدرجات العلى من الجنة آمين.))

(107) "അല്ലാഹുവേ! ഞാൻ നിന്നോട് നല്ല ചോദ്യവും നല്ല പ്രാർത്ഥനയും നല്ല വിജയവും നല്ല കർമ്മവും നല്ല പ്രതിഫലവും നല്ല ജീവിതവും നല്ല മരണവും ചോദിക്കുന്നു. നീ എന്നെ ഉറപ്പിച്ചുനിർത്തേണമേ. എന്റെ കർമ്മങ്ങളുടെ ത്രാസുകളെ നീ ഭാരമുള്ളതാക്കേണമേ. എന്റെ 'ഈമാൻ' നീ യാഥാർത്ഥ്യമാക്കേണമേ. എന്റെ പദവികളെ നീ ഉയർത്തേണമേ. എന്റെ നമസ്കാരം നീ സ്വീകരിക്കേണമേ. എ

344. ഹാകിം റിപ്പോർട്ട് ചെയ്തത്. ഇത് ഇമാം മുസ്‌ലിമിന്റെ ഉപാധികൾക്ക് യോജിച്ചതാണ്. അദ്ദഹബി 1/265 ഇതിനോട് യോജിച്ചിട്ടുണ്ട്.

ന്റെ പാപം നീ പൊറുത്തുതരേണമേ. അല്ലാഹുവേ സ്വർഗ്ഗത്തിലെ ഉന്നത പദവികൾ, ഞാൻ നിന്നോട് ചോദിക്കുന്നു. അല്ലാഹുവേ! നന്മയുടെതായ തുടക്കവും നന്മയുടെതായ ഒടുക്കവും നന്മയുടെതായ സകലതും ഞാൻ ചോദിക്കുന്നു. ആദ്യവും അന്ത്യവും ബാഹ്യവും ആന്തരികവുമെല്ലാം നന്മയുടെതായിരിക്കാൻ ഞാൻ നിന്നോട് തേടുന്നു. സ്വർഗ്ഗത്തിലെ ഉന്നത സ്ഥാനങ്ങളും (ഞാൻ നിന്നോട് ചോദിക്കുന്നു.) അല്ലാഹുവേ! ഞാൻ ചെയ്യുന്നതും പ്രവർത്തിക്കുന്നതും നല്ലതായിരിക്കാൻ ഞാൻ നിന്നോട് അപേക്ഷിക്കുന്നു. പ്രത്യക്ഷവും പരോക്ഷവുമെല്ലാം നന്മ നിറഞ്ഞതായിരിക്കാനും ഞാൻ നിന്നോട് തേടുന്നു. സ്വർഗ്ഗത്തിലെ ഉന്നത പദവികൾ ഞാൻ നിന്നോട് ആവശ്യപ്പെടുന്നു. അല്ലാഹുവേ! എന്റെ സ്മരണ ഉയർത്തപ്പെടാനും എന്റെ പാപം താഴ്ത്തപ്പെടാനും എന്റെ കാര്യം ശരിയാവാനും എന്റെ മനസ്സ് ശുദ്ധമാവാനും എന്റെ ഗുഹ്യാവയവം പരിരക്ഷിക്കപ്പെടാനും എന്റെ ഹൃദയം പ്രകാശിതമാകാനും എന്റെ തെറ്റുകൾ പൊറുക്കപ്പെടാനും ഞാൻ നിന്നോട് തേടുന്നു. സ്വർഗ്ഗത്തിലെ ഉന്നത പദവികൾ ഞാൻ നിന്നോട് ചോദിക്കുന്നു. അല്ലാഹുവേ! എന്റെ ശരീരത്തിലും കേൾവിയിലും കാഴ്ചയിലും ആത്മാവിലും പ്രകൃതത്തിലും സ്വഭാവത്തിലും കുടുംബത്തിലും ജീവിതത്തിലും മരണത്തിലും കർമ്മത്തിലുമെല്ലാം നീ അനുഗ്രഹം ചൊരിയേണമേ. എന്റെ സുകൃതങ്ങൾ നീ സ്വീകരിക്കേണമേ. ഞാൻ നിന്നോട് സ്വർഗ്ഗത്തിലെ ഉന്നത പദവികൾ ചോദിക്കുന്നു." [345]

١٠٨) (( اللهم جنبني منكرات الأخلاق، والأهواء، والأعمال، والأدواء. ))

(108) "അല്ലാഹുവേ! വെറുക്കപ്പെട്ട സ്വഭാവം, ഇച്ഛ, കർമ്മങ്ങൾ, രോഗങ്ങൾ മുതലായവയിൽ നിന്ന് നീ എന്നെ അകറ്റേണമേ." [346]

345 ഹാകിം റിപ്പോർട്ടു ചെയ്തത്. അദ്ദഹബി 1 520 ശരിവെച്ചത്

346 ഹാകിം റിപ്പോർട്ടു ചെയ്തത്. ഇമാം മുസ്‌ലിമിന്റെ ഉപാധികൾക്കൊത്തതാണെന്ന് അദ്ദേഹം പറയുന്നു. അദ്ദഹബി 1 532 ഇതിനോട് യോജിക്കുന്നു

١٠٩) (( اللهم قنعني بما رزقتني، وبارك لي فيه، واخلف على كل غائبة لي بخير. ))

*(109) "അല്ലാഹുവേ! നീ എനിക്ക് നൽകിയതുകൊണ്ട് നീ എന്നെ തൃപ്തിപ്പെടുത്തേണമേ. അതിൽ നീ എനിക്ക് അനുഗ്രഹം ചൊരിയേണമേ. എന്നിൽ നിന്ന് മറഞ്ഞുപോയ എല്ലാറ്റിലും നീ എനിക്ക് നന്മയെ ബാക്കിവെക്കേണമേ."* [347]

١١٠) (( اللهم حاسبني حسابا يسيرا ))

*(110) "അല്ലാഹുവേ! എന്റെ വിചാരണ നീ ലളിതമാക്കേണമേ."* [348]

١١١) (( اللهم أعنا على ذكرك، وشكرك، وحسن عبادتك. ))

*(111) "അല്ലാഹുവേ! നിന്നെ സ്മരിക്കാനും നിനക്ക് നന്ദി ചെയ്യാനും നിനക്ക് നന്നായി ഇബാദത്ത് ചെയ്യാനും നീ ഞങ്ങളെ സഹായിക്കേണമേ."* [349]

١١٢) (( اللهم إني أسألك إيمانا لا يرتد، ونعيما لا ينفد، ومرافقة محمد صلى الله عليه وسلم في أعلى جنة الخلد. ))

*(112) "അല്ലാഹുവേ! പിന്നോക്കം പോവാത്ത ഈമാനും (വിശ്വാസം)*

---

247 ഹാകിം റിപ്പോർട്ട് ചെയ്തത് അദ്ദഹബി 1/510 യോജിച്ചത്.

348 അഹ്മദ് 6/48. ഹാകിം, ഇത് മുസ്‌ലിമിന്റെ ഉപാധികൾക്ക് യോജിച്ചതാണെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. അദ്ദഹബി ഇതിനോട് യോജിച്ചിട്ടുണ്ട് 1/255 ആയിശ(റ)പറയുകയാണ്: നബി(സ)യോട് ഞാൻ ചോദിച്ചു: 'എന്താണ് ലളിതമായ വിചാരണ?' അവിടുന്ന് ഇപ്രകാരം പറഞ്ഞു: 'തന്റെ കർമ്മരേഖ നോക്കി അതിൽ കൂടുതൽ ചുഴിഞ്ഞന്വേഷണം നടത്താതെ വിടുന്നതാണ് ലളിതമായ വിചാരണ. ആയിശാ, അന്നാരെങ്കിലും ചുഴിഞ്ഞന്വേഷണത്തിന് വിധേയമാക്കപ്പെട്ടാൽ അവൻ നശിച്ചതുതന്നെ. മുഅ്മിനായ മനുഷ്യന് ബാധിക്കുന്ന ഏതൊരു വിഷമത്തിന്റെയും പേരിൽ - അവന്റെ കാലിൽ തറക്കുന്ന ഒരു മുള്ളുവരെ - അവന്റെ പാപം പൊറുക്കപ്പെടുന്നു."

349. ഹാകിം 1/499 അദ്ദഹബി ഇതിനെ ശരിവെച്ചിട്ടുണ്ട് അബൂദാവൂദ് 2/86 നസാഈ 3/53 എല്ലാ നമസ്കാരത്തിന്റെയും അവസാനത്തിൽ ഈ പ്രാർത്ഥന നടത്താൻ നബി(സ) മുആദി(റ)നോട് വസിയ്യത്ത് ചെയ്തിരുന്നു.

*വറ്റാത്ത അനുഗ്രഹവും ശാശ്വത സ്വർഗ്ഗത്തിൻെറ ഉന്നതിയിൽ മുഹമ്മദ്നബി(സ)യോടുള്ള സഹവാസവും ഞാൻ നിന്നോട് ചോദിക്കുന്നു."* [350]

١١٣) (( اللهم قني شر نفسي، واعزم لي على أرشد أمري، اللهم اغفر لي ما أسررت، وما أعلنت، وما أخطأت، وما عمدت، وما علمت، وما جهلت.))

*(113) "അല്ലാഹുവേ ! എൻെറ ദേഹത്തിൻെറ ഉപദ്രവത്തിൽ നിന്ന് നീ എന്നെ കാത്തുരക്ഷിക്കേണമേ. ഏറ്റവും വിവേകപൂർവ്വമായ കാര്യത്തിന് നീ എനിക്ക് മനോദാർഢ്യത തരേണമേ. ഞാൻ രഹസ്യമായി ചെയ്തതും പരസ്യമായി ചെയ്തതും ഞാൻ അബദ്ധപൂർവ്വം ചെയ്തതും മനഃപൂർവ്വം ചെയ്തതും അറിഞ്ഞു ചെയ്തതും അറിയാതെ ചെയ്തതുമായ എല്ലാ പാപങ്ങളെയും എനിക്ക് നീ പൊറുത്തു തരേണമേ."* [351]

١١٤) (( اللهم إني أعوذ بك من غلبة الدين، وغلبة العدو، وشماتة الأعداء. ))

*(114) "അല്ലാഹുവേ! കടത്തിൻെറ ആധിക്യത്തിൽ നിന്നും ശത്രുവിൻെറ മേധാവിത്വത്തിൽ നിന്നും എതിരാളികൾക്ക് (എൻെറ നാശം മൂലം) സന്തോഷമുണ്ടാകുന്നതിൽനിന്നും ഞാൻ നിന്നോട് കാവൽ തേടുന്നു."* [352]

١١٥) (( اللهم اغفر لي، واهدني، وارزقني، وعافني، أعوذ بالله من ضيق المقام يوم القيامة. ))

---

350. ഇബ്നുഹിബ്ബാൻ റിപ്പോർട്ട് ചെയ്തത്.. മവാരിദ്-പേജ് 604 (2436-ാം നമ്പർ) അഹ്മദ് (1/386, 400) നസാഇൗ 869-ാം നമ്പറായി 'ദിനരാത്രങ്ങളിലെ കർമ്മങ്ങൾ' എന്ന അധ്യായത്തിൽ ഇത് രേഖപ്പെടുത്തിയിട്ടുണ്ട്.

351 ഹാകിം 1/510 അദ്ദഹബി ശരിവെച്ചത്. ഇമാം അഹ്മദ് (4/444) റിപ്പോർട്ട് ചെയ്തത്. ഹാഫിള് ഇബ്നുഹജർ -'അൽഇസ്വാബ'യിൽ ഇതിൻെറ 'സനദ് സ്വഹീഹാണെന്ന്.' പറയുന്നു.

352. നസാഇൗ 8/265, സ്വഹീഹുന്നസാഇൗ 3/1113

(115) "അല്ലാഹുവേ! നീ എനിക്ക് പൊറുത്തുതരേണമേ. എന്നെ നീ സന്മാർഗത്തിലാക്കേണമേ. എനിക്ക് നീ ഭക്ഷണം നൽകേണമേ. എന്നെ നീ സൗഖ്യത്തിലാക്കേണമേ. അന്ത്യ ദിനത്തിൽ ഇടുങ്ങിയ നിർത്തത്തിന് വിധേയമാകുന്നതിൽ നിന്ന് ഞാൻ അല്ലാഹുവിനോട് രക്ഷ തേടുന്നു." [353]

١١٦) (( اللهم متعني بسمعي، وبصري، واجعلهما الوارث مني وانصرني على من يظلمني، وخذ منه بثأري. ))

(116) "അല്ലാഹുവേ! എന്റെ കാതിനെയും കണ്ണിനെയും നീ സുഖിപ്പിക്കേണമേ. അവ രണ്ടിനെയും എന്നിൽ നിന്നുള്ള അനന്തരാവകാശിയാക്കേണമേ. എന്റെമേൽ അക്രമം നടത്തുന്നവർക്കെതിരെ നീ എന്നെ സഹായിക്കേണമേ. അവനിൽ നിന്ന് നീ എന്റെ പ്രതികാരം എടുക്കേണമേ." [354]

١١٧) (( اللهم إني أسألك عيشة نقية، وميتة سوية، ومردًا غير مخز ولا فاضح. ))

(117) "അല്ലാഹുവേ ! ശുദ്ധമായ ജീവിതവും, നേരെയായ മരണവും നിന്ദ്യമോ വഷളതയുള്ളതോ അല്ലാത്ത മടക്കവും നിന്നോട് ഞാൻ ചോദിക്കുന്നു." [355]

١١٨) (( اللهم أحسنت خلقي فأحسن خلقي. ))

(118) "അല്ലാഹുവേ! നീ എന്റെ സൃഷ്ടിപ്പ് നന്നാക്കിയല്ലോ. അതുപോലെ എന്റെ സ്വഭാവവും നീ നന്നാക്കിത്തരേണമേ." [356]

١١٩) (( اللهم ثبتني واجعلني هاديا مهديا. ))

353. നസാഈ 3/209 ഇബ്നുമാജ 1/431 സ്വഹീഹുന്നസാഈ 1/356 സ്വഹീഹു ഇബ്നുമാജ 1/226 എന്നിവ കാണുക

354 തിർമിദി, സ്വഹീഹുതിർമിദി 3/188 നോക്കുക. ഇത് ഹാകിം റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അദ്ദഹബി (1/523) ഇത് ശരിവെച്ചിട്ടുണ്ട്

355 'സവാഇദിമുസ്നദിൽ ബസ്സാർ. 2/442 (2177-ാം നമ്പർ) ത്വബ്റാനി - മജ്മഉസ്സവാഇദ് 10/179

356 അഹ്മദ് 6/68. 155. 1/403 അൽബാനി ശരിവെച്ചത് ഇർവാഉൽഗലീൽ 1/155 (74-ാം നമ്പർ)

*(119) "അല്ലാഹുവേ! എന്നെ നീ ഉറപ്പിച്ചു നിർത്തേണമേ. എന്നെ നീ സന്മാർഗ്ഗിയും സന്മാർഗ്ഗം കാണിക്കുന്നവനും ആക്കേണമേ."* [357]

١٢٠) (( اللهم آتني الحكمة التي من أوتيها فقد أوتى خيراً كثيراً. ))

*(120) "അല്ലാഹുവേ! നീ എനിക്ക് യഥാർത്ഥ ജ്ഞാനം നൽകേണമേ. അത് നൽകപ്പെട്ടവന് ധാരാളം നന്മ നൽകപ്പെട്ടിരിക്കുന്നു."* [358]

**اللهم صلِّ على محمد وعلى آله وأصحابه أجمعين.**

***(അല്ലാഹുവേ നീ മുഹമ്മദ്നബിക്കും കുടുംബത്തിനും അനുയായി വൃന്ദത്തിനും മുഴുവൻ നന്മ ചെയ്യേണമേ.)***



357 ജരീർ(റ)വിന് വേണ്ടിയുള്ള നബി(സ)യുടെ ഒരു പ്രാർത്ഥനയാണിതിനുതെളിവ്. ബുഖാരി(ഫത്ഹുൽബാരി)6/161 കാണുക.

358 അല്ലാഹു പറയുന്നു: "അല്ലാഹു അവൻ ഉദ്ദേശിച്ചവർക്ക് യഥാർത്ഥജ്ഞാനം നൽകുന്നു. ആർക്ക് യഥാർത്ഥ ജ്ഞാനം നൽകപ്പെടുന്നുവോ അവന് ധാരാളം നന്മനൽകപ്പെട്ടു."

(വി ഖു 2 269)

# മടക്കയാത്രയുടെ മര്യാദകൾ

1) വേഗം മടങ്ങുക. ആവശ്യമില്ലാതെ അവിടെ അധികം തങ്ങരുത്. കാരണം, യാത്രയെന്നത് ശിക്ഷയുടെ ഒരംശമാണ്.

2) യാത്രയിലെ പ്രാർത്ഥന ചൊല്ലുക. അതിന്റെ കൂടെ ഇങ്ങനെ അധികരിപ്പിക്കുക:

﴿ آيبون تائبون عابدون لربنا حامدون ﴾

*"ഞങ്ങൾ മടങ്ങുന്നവരും പശ്ചാതപിക്കുന്നവരും അല്ലാഹുവിനെ ആരാധിക്കുന്നവരും ഞങ്ങളുടെ രക്ഷിതാവിനെ സ്തുതിക്കുന്നവരുമാകുന്നു."*

3) ഭൂമിയിലെ ഉയർന്നസ്ഥലങ്ങളിലെത്തുമ്പോഴെല്ലാം മൂന്നുവട്ടം തക്ബീർ മുഴക്കുക. പിന്നെ ഇങ്ങനെ ചൊല്ലുക:

﴿ لا إلاه الا الله وحده لا شريك له، له الملك، وله الحمد وهو على كل شيئ قدير. آيبون تائبون عابدون ساجدون لربنا حامدون. صدق الله وعده ونصر عبده، وهزم الأحزاب وحده ﴾

*"അല്ലാഹുവല്ലാതെ ഒരാരാധ്യനില്ല. അവൻ ഏകനാണ്. അവന്നു പങ്കുകാരില്ല. അവന്നാണ് രാജാധിപത്യം. അവന്നാണ് സർവ്വസ്തുതിയും. അവൻ എല്ലാറ്റിനും കഴിവുള്ളവനാണ്. ഞങ്ങൾ മടങ്ങുന്നവരും പശ്ചാത്തപിക്കുന്നവരും (അല്ലാഹുവിനെ) ആരാധിക്കുന്നവരും അവന്ന് സാഷ്ടാംഗം നമിക്കുന്നവരും ഞങ്ങളുടെ രക്ഷിതാവിനെ സ്തുതിക്കുന്നവരുമാകുന്നു. അല്ലാഹു തന്റെ കരാർ പൂർത്തിയാക്കുകയും തന്റെ അടിമയെ സഹായിക്കുകയും ശത്രുക്കളുടെ സഖ്യസേനകളെ അവൻ സ്വയം പരാജയപ്പെടുത്തുകയും ചെയ്തിരിക്കുന്നു."*

[illegible]

5) തന്റെ നാടുകാണുമ്പോൾ അതിൽ എത്തിച്ചേരുന്നതുവരെ ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുക:

﴿آيبون تائبون عابدون لربنا حامدون﴾

6) താൻവരുന്ന കൃത്യസമയം മുൻകൂട്ടി അറിയിക്കാതെ രാത്രിസമയത്ത് തന്റെ കുടുംബത്തിന്റെ അടുത്തേക്ക് വരരുത്.

7) തന്റെ നാട്ടിലെത്തിയാൽ ആദ്യം പള്ളിയിൽകയറി രണ്ടുറക്അത്ത് സുന്നത്ത് നമസ്കരിക്കേണ്ടതാണ്.

8) കുട്ടികൾ അടുത്തുവന്നാൽ അവരോട് കനിവും കാരുണ്യവും കാണിക്കുക.

9) യാത്രകഴിഞ്ഞുവന്നാൽ സുഹൃത്തുക്കൾക്കും മറ്റും സമ്മാനം **നൽ**കുന്നത് സുന്നത്താണ്. കാരണം, അത് മനസ്സിലെ വിരോധം **നീക്കി** സ്നേഹമുണ്ടാക്കിത്തീർക്കും.

10) യാത്രകഴിഞ്ഞുവരുന്നവരെ കെട്ടിപ്പിടിക്കുന്നതും കണ്ടുമുട്ടുമ്പോൾ ഹസ്തദാനം ചെയ്യുന്നതും സുന്നത്താണ്.

11) യാത്രകഴിഞ്ഞുവരുമ്പോൾ സുഹൃത്തുക്കളെ ഒരുമിച്ചുകൂട്ടുന്നതും അവർക്ക് ഭക്ഷണം നൽകുന്നതും സുന്നത്താണ്.

*(ഇതെല്ലാം നേരത്തെ വിവരിച്ച കാര്യങ്ങളാണ്.)*



مطابع الحمصي

4 Riyals

## 7 പ്രാവശ്യം ത്വവാഫ് ചെയ്യുക




ത്വവാഫ് കഴിഞ്ഞാൽ 'മഖാമു ഇബ്റാഹീമി'ന്റെ
പിന്നിൽ നിന്ന് രണ്ടു റക്അത്ത് നമസ്കരിക്കുക

## 7 പ്രാവശ്യം സഅ്‌യ് ചെയ്യുക




* 'സ്വഫാ'യിൽ നിന്നും മർവയിലെത്തിയാൽ ഒരു 'സഅ്‌യാ'യി കണക്കാക്കുക.

توزيـــع
مؤسسة الجريسي للتوزيع والإعلان
ص.ب: ١٤٠٥ الريـــــاض: ١١٤٣١
هاتف: ٤٠٢٢٥٦٤ ناســوخ: ٤٠٢٣٠٧٦

ISBN: 9960-38-929-4